# പരുമലയുടെ പരിമളം

## പ. ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസിന്റെ ജീവചരിത്രം

(സമകാലീന ചരിത്രരേഖകളുടെ പശ്ചാത്തലത്തിൽ)

ഫാ. ഡോ. ജോസഫ് ചീരൻ

പ്രസാധനം

പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ

എം. ജെ. ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം

ഫോൺ: 9495603174



# ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണ പ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി.എം.എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, അമ്പതിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ കാതോലിക്കായുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: ഡോ. പ്രസാദ് ചീരൻ, സ്നുഷ: ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്, ലിസാ പ്രസാദ്. മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്, ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി, തൃശൂർ ജില്ല. 680542
ഫോൺ: 9495603174.

# അവതാരിക

## ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ

പ. പൗലൂസ് അപ്പോസ്തോലൻ എബ്രായരോട് പ്രബോധിപ്പിക്കുന്നതുപോലെ ജീവാവസാനം വരെയും ഓർത്ത് അനുകരിക്കേണ്ടതായ ഒരു ഇതിഹാസ ജീവിതമാണല്ലോ പ. പരുമല തിരുമേനിയുടേത്. മലങ്കരസഭയെ ആത്മാവിലും അർത്ഥത്തിലും 20-ാം നൂറ്റാണ്ടിലേക്ക് ഉപനയിക്കുവാൻ ദൈവത്താൽ ഉദരത്തിൽവെച്ച് തെരഞ്ഞെടുക്കപ്പെട്ട് പ. ആത്മാവിനാൽ വളർത്തപ്പെട്ട വന്ദ്യപിതാവായ പരുമല തിരുമേനിയുടെ ജീവിതവും സംഭാവനകളും സമകാലീന രേഖകളുടെ പഠനത്തിലൂടെ അവതരിപ്പിക്കപ്പെട്ടിരിക്കുന്ന ഗ്രന്ഥമാണ് 'പരുമലയുടെ പരിമളം.'

സിദ്ധിയും സാധനയും കൊണ്ട് അനുഗ്രഹിക്കപ്പെട്ടിരിക്കുന്ന മലങ്കര സഭ കണ്ട ചരിത്രകാരന്മാരിൽ ശ്രദ്ധേയനായ, ബ. ഡോ. ജോസഫ് ചീരനച്ചൻ തന്റെ ജീവിതത്തിന്റെ സപ്തതിവർഷത്തിൽ രചിച്ചിരിക്കുന്ന ഗ്രന്ഥം കഴിഞ്ഞ നാല് പതിറ്റാണ്ടുകൾ നീളുന്ന സഭാചരിത്ര-ആരാധനാ-കാനോൻ പഠനങ്ങളിലൂടെ മനനം ചെയ്യപ്പെട്ട മനസ്സിന്റെയും എഴുതിതെളിഞ്ഞ കരങ്ങളുടെയും സമ്മ്യക്ക്രൂപം പ്രാപിച്ചിരിക്കുന്ന മറ്റൊരു സൃഷ്ടിയായിരിക്കുന്നുവെന്ന് നമുക്ക് ഉറപ്പുണ്ട്.

ജീവചരിത്ര ഗ്രന്ഥങ്ങൾ പലപ്പോഴും ബൃഹത്തും സ്തുതിവചനങ്ങൾ കൊണ്ടും അതിശയോക്തി കൊണ്ടും അതിഭാവുകത്വംകൊണ്ടും നിറഞ്ഞതും ഒപ്പം ഭാവനാശൂന്യവും ആവർത്തനവിരസവും അങ്ങനെ വിവിധങ്ങളായ കാവ്യദോഷങ്ങളുടെ മിശ്രണവുമായി വായനക്കാരനെ മടുപ്പിക്കുന്ന അനുഭവങ്ങൾ ഉണ്ടാകാറുണ്ടല്ലോ. എന്നാൽ ഈ വക ദോഷങ്ങൾ അശേഷം സംഭവിച്ചിട്ടില്ലാത്ത ഒരു കൃതിയാണ് 'പരുമലയുടെ പരിമളം.'

പ. പരുമല തിരുമേനിയുടെ ജീവിതവിശുദ്ധി, തപോനിഷ്ഠ, ആദ്ധ്യാത്മജ്ഞാനം എന്നിവകളെക്കുറിച്ച് ആരുടെയും സാക്ഷ്യം നമുക്ക് കൂടുതൽ ആവശ്യമില്ലല്ലോ; മാത്രവുമല്ല അത്തരമൊരു സാക്ഷ്യത്തിന് ബലഹീനനായ ഞാൻ ഒരിക്കലും യോഗ്യനുമല്ല. എന്നാൽ അദ്ദേഹത്തിന്റെ ബഹുമുഖപ്രതിഭ ഇത്ര അടുത്ത് അറിയുവാൻ ഉപകരിക്കുന്ന മറ്റൊരു കൃതി ശ്രദ്ധയിൽപെട്ടിട്ടില്ല.

കൊച്ചി മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്ന കരോട്ടുവീട്ടിൽ ശെമവൂൻ ദീവന്നാസ്യോസിന്റെ ഏറ്റവും വലിയ സംഭാവന ഒരുപക്ഷേ അദ്ദേഹം എഴുതിയ സഭാചരിത്ര നാളാഗമം ആയിരിക്കുമെന്ന് തോന്നുന്നു. 'കണ്ടനാടു ഗ്രന്ഥവരി' എന്ന പേരിൽ പ്രസിദ്ധീ

കരിക്കപ്പെട്ട ആ ഗ്രന്ഥം പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിന്റെ ഒരു സഭാചരിത്ര നേർക്കാഴ്ചയാണ്. അതിലെ പ്രധാന കഥാപാത്രങ്ങ ളിൽ പ. പരുമല തിരുമേനിയും അദ്ദേഹത്തിന്റെ ഗുരുവായ പുലിക്കോ ട്ടിൽ തിരുമേനിയും (വലിയ തിരുമേനി) അത്രമാത്രം പ്രതിപാദിക്കപ്പെട്ടി ട്ടുണ്ട്. 'പരുമലയുടെ പരിമള'ത്തിൽ ഒരുപക്ഷേ ഏറ്റവും കൂടുതൽ ഉദ്ധ രിക്കപ്പെട്ടിട്ടുള്ളതും ഇതേ കാരണത്താൽ ഈ കൃതിയാണ് (ആ ഗ്രന്ഥ ത്തിന്റെയും പ്രസാധകനാകുവാൻ കഴിഞ്ഞതിൽ അനൽപ്പമായ സന്തോ ഷമുണ്ട്).

പ. പരുമല തിരുമേനിയുടെ വ്യക്തിത്വത്തെയും അദ്ദേഹം അഭിമുഖീ കരിച്ച ഒരുപാട് പ്രതിസന്ധികളുടെയും ഒരു നേർക്കാഴ്ച ഈ കൃതി യിൽ ഉടനീളം ഉള്ളതാണ് ബഹു. ചീരനച്ചൻ കാര്യമാത്രപ്രസക്തിയോടെ വിശകലനം ചെയ്തിരിക്കുന്നത്.

പ. പിതാവ് അന്നത്തെ പാത്രിയർക്കീസ് ആയിരുന്ന പത്രോസ് തൃതീ യന് അയച്ചിട്ടുള്ള കത്തിൽ നിന്നു തന്നെ അനേക കാര്യങ്ങൾ വ്യക്തമാ ക്കപ്പെടുന്നു.

പൗരസ്ത്യ കാതോലിക്കേറ്റായി വളർന്നുവരുവാൻ സർവ്വസാധ്യതയും ഉണ്ടായിരുന്ന മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേയും സ്ഥാനിയേയും ഇല്ലാതാക്കി മലങ്കരയെ പാത്രിയർക്കീസിന്റെ നേരിട്ടുള്ള കീഴിലുള്ള ഏഴ് മെത്രാസനങ്ങൾ ആക്കി അഥവാ ഏഴ് സഭകളാക്കി മാറ്റി കൃത്യമായി റീശീസ്സാ പിരിച്ച് സിംഹാസനത്തിലെത്തിക്കുക എന്ന തന്ത്രത്തെ എത്ര വിദഗ്ദ്ധമായാണ് പരുമല തിരുമേനി എതിർത്തു തോൽപ്പിച്ച് ഏഴ് മെത്രാ സനങ്ങളെയും മലങ്കര മെത്രാപ്പോലീത്തായുടെ പ്രധാന മേലദ്ധ്യക്ഷത യിൽ നിലനിർത്തിയത് എന്ന കാര്യം ഈ കൃതിയിൽ കൂടുതൽ വെളി വാകുന്നു.

ആധുനിക കോർപ്പറേറ്റുകൾപോലും അതിശയിക്കുന്നവിധമായിരുന്നു ഈ റീശീസ്സാ പിരിവ് തന്ത്രം. അതിന്റെ തന്നെ മറ്റൊരു മുഖമായിരുന്നു വി. മൂറോൻ വിപണനവും. പണത്തിനുവേണ്ടി തത്വങ്ങളെ മാത്രമല്ല ദൈവത്തെപ്പോലും സാധിക്കുമെങ്കിൽ വിൽക്കുവാൻ മടിയില്ലാത്ത സ്ഥാ നികളെയായിരുന്നു നമ്മൾ 'ബാവാമാർ' എന്ന് വിളിച്ച് ആദരിച്ചിരുന്നത് എന്നും ഓർക്കണം. തന്റെ യെരുശലേം യാത്രാപദ്ധതിയിൽ പത്രോസ് തൃതീയന്റെ കബറിടം കാണണമെന്ന ആഗ്രഹംപോലും പരിശുദ്ധന് ഉണ്ടായില്ല എന്ന ഒറ്റ കാരണംകൊണ്ടുതന്നെ അദ്ദേഹം എന്ത് ചിന്തിച്ചി രുന്നുവെന്ന് വ്യക്തം. സഭാചരിത്രത്തിലെ ഒട്ടനവധി കള്ളനാണയങ്ങളെ മാറ്റുരച്ചു മനസ്സിലാക്കുവാൻ ഈ കൃതിയുടെ സൂക്ഷ്മപഠനം നമ്മെ സഹായിക്കും.

കഥാപുരുഷന്റെ ജീവിതകാലയളവിൽ മലങ്കരയിൽ വ്യാപരിച്ചിട്ടുള്ള

'അന്ത്യോഖ്യൻ പിതാക്കന്മാരുടെ' ഒരു നീണ്ട നിര തന്നെയുണ്ട്. ശെമവൂൻ മാർ അത്താനാസ്യോസ്, യൂയാക്കീം മാർ കൂറിലോസ്, അദ്ദേഹത്തിന്റെ സഹോദരൻ മക്കുദിശാ ഗബ്രിയേൽ, സാക്ഷാൽ പത്രോസ് തൃതീയൻ, അബ്ദുള്ളാ മാർ ഗ്രീഗോറിയോസ്, സ്ലീബാ ശെമ്മാശൻ എന്നിങ്ങനെ നീളുന്ന ഇക്കൂട്ടരുടെ യഥാർത്ഥമുഖം എന്താണെന്ന് ഒരുപക്ഷേ പ. പരുമല തിരുമേനിയെപ്പോലെ അടുത്തറിഞ്ഞവർ മറ്റാരും കാണുകയില്ല എന്ന് ഗ്രന്ഥം സാക്ഷിക്കുന്നു. ഒപ്പം അപകടകരമായ മൗനം സ്വാർത്ഥലാഭങ്ങൾക്കുവേണ്ടി അവലംബിച്ച ചില മലങ്കരയുടെ പിൽക്കാലനേതാക്കളുടെയും ചിത്രം കൃതിയിൽ വ്യക്തമാക്കപ്പെടുന്നുണ്ട്.

എഴുതുവാൻ ഒട്ടനവധിയുണ്ടെങ്കിലും സൂക്ഷ്മസ്വഭാവമുള്ള ഒരു ഗ്രന്ഥത്തിന് സ്ഥൂലമായ ഒരു ആമുഖം അരോചകമായിരിക്കും എന്നതുകൊണ്ടും ഗ്രന്ഥം വായനക്കാർ കൂടുതൽ സൂക്ഷ്മമായി പഠിക്കുമെന്ന് പ്രതീക്ഷിക്കുന്നതുകൊണ്ടും ഗ്രന്ഥപരിചയം അവസാനിപ്പിക്കുന്നു.

മലങ്കരസഭയുടെ ചരിത്രത്തിന് 'പരുമലയുടെ പരിമളം' ഒരു മുതൽക്കൂട്ടായിരിക്കുമെന്നതിന് സംശയമില്ല. പ. പരുമല തിരുമേനിയിലെ ബഹുമുഖപ്രതിഭയെ ഇനിയും അനേകർക്ക് അടുത്തറിയുവാൻ ഈ ജീവചരിത്രം സഹായിക്കട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ബഹു. ഡോ. ജോസഫ് ചീരനച്ചനോട് എം.ജെ.ഡി. പബ്ലീഷിംഗ് ഹൗസിനുള്ള കടപ്പാട് വളരെ വലുതാണ്. അദ്ദേഹത്തിന്റെ സപ്തതി വർഷത്തിൽ എല്ലാ ആശംസകളും നേരുന്നതോടൊപ്പം അശീതിയും നവതിയുമൊക്കെ ആഘോഷിച്ച് ഈടുറ്റ കൂടുതൽ ഗ്രന്ഥങ്ങൾ മലങ്കര സഭയ്ക്ക് ലഭ്യമാകുവാൻ സർവ്വശക്തൻ തുണയ്ക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഗ്രന്ഥരചനയിൽ അച്ചനെ വിവിധ നിലകളിൽ സഹായിച്ചിട്ടുള്ള എല്ലാവരോടും പൊതുവെയും എം.ജെ.ഡി. യുടെ മിക്കവാറും ഗ്രന്ഥങ്ങൾ അണിയിച്ചൊരുക്കിയ കോട്ടയം സോഫിയാ ബുക്സിനോടും ശ്രീ. ജോയ്സ് തോട്ടയ്ക്കാടിനോടും പ്രത്യേകിച്ചുള്ള നന്ദി പ്രകാശിപ്പിക്കുന്നു.

മലങ്കരയിലേക്ക് എഴുന്നെള്ളിയ കിഴക്കിന്റെ മഹാപരിശുദ്ധനായ പൗരസ്ത്യ കാതോലിക്കായും പ. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയുമായിരുന്ന പ. യൽദോ മാർ ബസ്സേലിയോസ് പിതാവിന്റെ 330-ാം ഓർമ്മപ്പെരുന്നാൾ ദിവസം അദ്ദേഹത്തിന്റെയും, പ. പരുമല പിതാവിന്റെയും അദ്ദേഹത്തിന്റെ ഗുരു കൂടെയായിരുന്ന പ. പുലിക്കോട്ടിൽ വലിയ തിരുമേനിയുടെയും മദ്ധ്യസ്ഥതയിൽ ആശ്രയിച്ചുകൊണ്ട് ഈ കൃതി അനുവാചകലോകത്തിന് സമർപ്പിക്കുന്നു.

പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ
03-10-2015

# ആമുഖം

ചാത്തുരുത്തി മെത്രാച്ചൻ - ആ പദം കുട്ടിക്കാലം മുതലേ സുപരിചിതം - പിതാമഹൻ ചീരൻ ഗീവർഗ്ഗീസ് കത്തനാരച്ചൻ പരുമലയിൽ അദ്ദേഹത്തിന്റെ ശിഷ്യൻ ആയിരുന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനി പഴഞ്ഞിയിൽ സന്ദർശനം നടത്തിയപ്പോൾ വൈദികസ്ഥാനത്തേക്ക് യോഗ്യൻ ആയി കണ്ട ആ ബാലനെ പരുമലയിൽ മാർ ഗ്രീഗോറിയോസിനെ ഏല്പിക്കുകയായിരുന്നു. വീടിന്റെ പ്രധാന കവാടത്തിൽ പരുമല മെത്രാച്ചന്റെ ഒരു വലിയ ഫോട്ടോ ഉപ്പാപ്പൻ (പിതാമഹൻ) ഫ്രെയിം ചെയ്തു വച്ചിരുന്നു. ഉപ്പാപ്പന് പട്ടം നൽകിയത് ചാത്തുരുത്തി തിരുമേനി ആയിരുന്നു എന്നാണ് കുട്ടിക്കാലത്ത് കരുതിയത്. എന്നാൽ എന്റെ പിതാവ് സി. വി. മാത്തപ്പൻ എഴുതിയ 'വിശ്വാസസത്യങ്ങൾ' എന്ന അപ്രകാശിത ഗ്രന്ഥത്തിന്റെ മുഖവുരയിൽ നിന്നാണ് ഉപ്പാപ്പന് പട്ടം നൽകിയത് പുലിക്കോട്ടിൽ തിരുമേനിയാണെന്ന് അറിഞ്ഞത്. പിന്നീട് പുലിക്കോട്ടിൽ തിരുമേനിയുടെ പട്ടംകൊട പുസ്തകം കോട്ടയം പഴയസെമിനാരിയുടെ ആർക്കൈവ്സിൽ നിന്ന് കണ്ടെടുത്ത് പരിശോധിച്ചപ്പോൾ കുമരകത്ത് വച്ച് ശെമ്മാശുപട്ടവും നിരണത്തു വച്ച് കശ്ശീശാപട്ടവും പുലിക്കോട്ടിൽ തിരുമേനി നൽകിയതായി സ്ഥിരീകരിച്ചു. പട്ടം നൽകിയ തിരുമേനിയുടെ ഫോട്ടോ വീട്ടിലില്ലായിരുന്നു. ഗുരുവായ ചാത്തുരുത്തിൽ മെത്രാച്ചനോട് ശിഷ്യന് അത്രമേൽ ഭക്തിയും ആദരവും ആയിരുന്നു. അക്കാലം മുതലേ വീട്ടിൽ കേട്ടുതുടങ്ങിയ രണ്ടു പേരുകൾ ആണ്; ചാത്തുരുത്തി മെത്രാച്ചൻ, പുലിക്കോട്ടിൽ മെത്രാച്ചൻ (മേല്പട്ടക്കാരെ മെത്രാച്ചൻ എന്ന് പരാമർശിക്കുന്നത് ഒരു മഹാപാപമായി അക്കാലത്ത് ആരും കരുതിയിരുന്നില്ല. രാജഭരണവും ഫ്യൂഡൽ സമ്പ്രദായവും നാട്ടിൽനിന്ന് നിഷ്ക്രമിച്ചതോടെയാണ് മേൽപട്ടക്കാർ 'തിരുമേനിമാർ' ആയത്.).

പരുമല തിരുമേനിയുടെ വിശ്വവിശ്രുതമായ ചരിത്രം പ്രഘോഷിച്ചുകൊണ്ട് എല്ലാ വൻകരകളിലും മാർ ഗ്രീഗോറിയോസ് ദേവാലയങ്ങൾ വർദ്ധിച്ചുവരുന്നു. അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ നടക്കുന്ന അത്ഭുതങ്ങളുടെ സാക്ഷ്യങ്ങൾ എണ്ണിയാലൊടുങ്ങാത്തവിധം അനവധിയാണ്. ഈ ഗ്രന്ഥകാരന്റെ കുടുംബത്തിലും അപ്രകാരമുള്ള മായാത്ത അനുഭവങ്ങൾ ഉണ്ട്. കുട്ടിക്കാലം മുതലേ ആ വിശുദ്ധന്റെ ജീവചരിത്രങ്ങൾ വായിച്ചിട്ടുണ്ട്. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ സങ്കീർണ്ണവും നിർണ്ണായകവുമായ ചരിത്രസംഭവങ്ങളുടെ പശ്ചാത്തലത്തിൽ വിശുദ്ധനെ അവതരിപ്പിക്കുവാൻ വേണ്ടത്ര ശ്രമം നടത്തിയിട്ടില്ലല്ലോ എന്ന് ഓർക്കാറുണ്ട്. പുതിയ ഒരു ജീവചരിത്രം എഴുതുവാൻ ആവശ്യം ഉയർന്നപ്പോൾ

അതിൽ സഭാചരിത്ര പശ്ചാത്തലത്തിന് പ്രാധാന്യം നൽകുവാൻ നിശ്ച യിച്ചത് തന്മൂലമാണ്.

മലങ്കരസഭയുടെ പൊൻപ്രഭ വീശിയ സുവർണ്ണയുഗം അദ്ദേഹത്തിന്റെ അകാല ദേഹവിയോഗത്തിനുശേഷം ഇരുണ്ടതായിത്തീർന്നുവോ? മല ങ്കരസഭ അനുവർത്തിച്ചുപോന്ന നയങ്ങളിലെ സുതാര്യത അതോടെ അസ്തമിച്ചുവോ? ആ നൂറ്റാണ്ടിൽ പ്രഭ ചൊരിഞ്ഞുനിന്ന സൂര്യന്റെ കര ങ്ങൾ ഈ പരിശുദ്ധന്റെ വിയോഗം കൊണ്ട് തളർന്നുപോയോ എന്നി ങ്ങനെ കുറെ ചോദ്യങ്ങൾ ഈ ലഘു ജീവചരിത്രം ഉന്നയിക്കുവാൻ ശ്രമി ച്ചിട്ടുണ്ട്.

ഈ ഗ്രന്ഥകാരന്റെ സപ്തതി വർഷമാണിത്. ഈ വർഷം നാലു പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു കഴിഞ്ഞു. ഈ പുസ്തകം ഉൾപ്പെടെ ഒന്നു രണ്ടു പുസ്തകങ്ങൾ കൂടെ പ്രസിദ്ധീകരിക്കുവാൻ ശ്രമം നടക്കുന്നു. രോഗങ്ങൾ അവശേഷിപ്പിച്ച അവശതകൾക്കിടയിലും ഇത്രയുമൊക്കെ ചെയ്യാൻ അനുവദിച്ച 'കൃപ'യെ നമിക്കുന്നു. ഇതിന്റെ രചനയ്ക്ക് പ്രോത്സാഹനം നൽകിയ എല്ലാവർക്കും പ്രത്യേകിച്ച് എം.ജെ.ഡി. പ്രസാ ധകസംഘത്തിന്റെ അദ്ധ്യക്ഷൻ കൂടെയായ പുലിക്കോട്ടിൽ ഡോ. ഗീവർ ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്കും മറ്റ് സുഹൃത്തു ക്കൾക്കും ഒരായിരം നന്ദി അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം സഹൃദയ ഹസ്തങ്ങളിൽ ഏല്പിക്കുന്നു.

**ഫാ. ഡോ. ജോസഫ് ചീരൻ**

ആഗസ്റ്റ് 17 (ചിങ്ങം 1) 2015
(71-ാം ജന്മദിനം)

# ഉള്ളടക്കം

## അദ്ധ്യായം 1

# ഒരു പൂമൊട്ട് രൂപംകൊള്ളുന്നു

18-ാം നൂറ്റാണ്ട് മലങ്കരസഭയെ സംബന്ധിച്ചിടത്തോളം അഭിമാനകരമായ ഒരു നൂറ്റാണ്ട് ആയിരുന്നില്ല. നാല് നീണ്ട പതിറ്റാണ്ടുകാലം മലങ്കരസഭയിൽ ഏകഛത്രാധിപതിയായി ഭരണം നടത്തിയ മഹാനായ മാർ ദീവന്നാസ്യോസ് അഥവാ ആറാം മാർത്തോമ്മാ എന്ന പകലോമറ്റം മെത്രാൻ, തന്നെ സന്ദർശിച്ച വിദേശ മിഷണറി ഡോ. ക്ലോഡിയസ് ബുക്കാനനോട് പ്രഥമ സന്ദർശനത്തിൽ നടത്തിയ അവലോകനം ഈ അപചയത്തിന്റെ ആഴവും പരപ്പും നമുക്ക് വിശദമാക്കിത്തരുന്നുണ്ട്. 1806 നവംബർ 23, 24 തീയതികളിൽ കണ്ടനാട് പള്ളിയിൽ വെച്ച് മലങ്കര മെത്രാപ്പോലീത്തായെ സന്ദർശിച്ച ആംഗ്ലിക്കൻ മിഷണറിയോട്, പകലോമറ്റം ശ്രേണിയിലെ പ്രഗത്ഭമതിയായ മെത്രാപ്പോലീത്താ ആത്മവിമർശനപരമായി നടത്തിയ വസ്തുസ്ഥിതികഥനം ഇപ്രകാരമായിരുന്നു: 'ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്.' 18-ാം നൂറ്റാണ്ടിൽ മലങ്കരസഭയെ ഏകശാസനമായി ഭരിച്ച നാലും അഞ്ചും ആറും മാർത്തോമ്മാ മെത്രാന്മാർ, പകലോമറ്റം കുടുംബത്തിൽനിന്ന് മാത്രം മെത്രാന്മാർ ഉണ്ടാകണം എന്ന കുടുംബ താൽപര്യത്തിനപ്പുറം സഭാദർശനത്തിന്റെ കാര്യത്തിൽ കാര്യമായ എന്തെങ്കിലും സംഭാവനകൾ ചെയ്തതായി ചരിത്രം രേഖപ്പെടുത്തിയിട്ടില്ല. ഈ അപചയകാലഘട്ടത്തിന്റെ പാഠങ്ങൾ ഉൾക്കൊണ്ട് തേജസും ഓജസും ദർശനവുമുള്ള മൂന്ന് മെത്രാപ്പോലീത്താമാർ 19-ാം നൂറ്റാണ്ടിൽ മലങ്കരസഭയുടെ സുവർണ്ണയുഗം സംവിധാനം ചെയ്തു.

1806-ൽ മലങ്കരസഭയുടെ സ്വത്വവും സ്വാതന്ത്ര്യവും ആർത്താറ്റ് പടിയോലയിലൂടെ വിളംബരം ചെയ്യുകയും 1809-ൽ വിദേശബന്ധങ്ങളുടെ പരാമർശം പോലും കൂടാതെ മലങ്കരസഭയുടെ ഭരണപരവും ആരാധനാപരവുമായ നിർവഹണത്തിന് കണ്ടനാട് പടിയോലയിലൂടെ സ്വതന്ത്രമായ ഭരണഘടന സർവസമ്മതമായി പ്രഖ്യാപിക്കുകയും ടിപ്പു സുൽത്താന്റെ പടയോട്ടത്തിൽ അഗ്നിക്കിരയായ പാലൂർ-ചാട്ടുകുളങ്ങരയിലെ (ആർത്താറ്റ് പള്ളി) തലപ്പള്ളി പുനർനിർമ്മിക്കുകയും കായംകുളം പീലിപ്പോസ് റമ്പാന്റെ സഹകരണത്തോടെ സുറിയാനി ബൈബിൾ ആദ്യമായി മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് കേരള നവോത്ഥാനത്തിന്റെ ആശയപരമായ വിപ്ലവബീജങ്ങൾ അവതരിപ്പിക്കുകയും 1814-ൽ കോട്ടയം പഴയസെമിനാരി സ്ഥാപിച്ച് അവിടെ വൈദിക വിദ്യാഭ്യാസത്തോടൊപ്പം സംസ്ഥാനത്തെ ഒന്നാമത്തെ ഇംഗ്ലീഷ് വിദ്യാഭ്യാസ

കേന്ദ്രം ആരംഭിക്കുകയും ചെയ്ത പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ - പിന്നീട് ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു ആ ത്രിമൂർത്തികളിൽ പ്രഥമൻ.

തുടർന്നുള്ള ഏതാനും പതിറ്റാണ്ടുകൾ വേദപുസ്തകത്തിന്റെ പൂർണ്ണ വിവർത്തനം മലയാളത്തിൽ ലഭ്യമായ കാലമാണ്. 1811-ൽ ആരംഭിച്ച ഈ ബൈബിൾ അയനം കേരള നവോത്ഥാനത്തിന്റെ അടിത്തറയ്ക്ക് കരുത്തേകി. ഇംഗ്ലീഷ് ഭാഷാഭ്യസനം കേരളത്തിന് പുതിയ ദിശാബോധം നൽകി. പഴയസെമിനാരിയിൽ ആരംഭിച്ച മിഷണറി സേവനം താമസം വിനാ പ്രോട്ടസ്റ്റന്റ് ആശയങ്ങളുടെ പ്രചാരണത്തിന്റെ വേദി ആയതോടെ ആരംഭിച്ച സംഘർഷങ്ങൾ 1836-ൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിൽ ചേർന്ന മാവേലിക്കര സുന്നഹദോസിൽ വെച്ച് നിർണ്ണായകമായ വഴിത്തിരിവിലെത്തി. തുടർന്ന് 1840-ലെ കൊച്ചിൻ കമ്മിറ്റി (കൊച്ചിൻ അവാർഡ്) തീരുമാനപ്രകാരം സുറിയാനി സഭയും മിഷണറിമാരും സ്വത്ത് വിഭജിച്ച് പിരിഞ്ഞു. മലങ്കരസഭയിൽ അവശേഷിച്ച പ്രോട്ടസ്റ്റന്റ് അനുഭാവികൾ ക്രമേണ സംഘടിതരായി. വൈദിക സെമിനാരിയിലെ പാലക്കുന്നത്ത് അബ്രഹാം മല്പാൻ അവർക്ക് നേതൃത്വം നൽകി. അദ്ദേഹത്തിന്റെ സഹോദരപുത്രൻ മാത്യൂസ് ശെമ്മാശൻ സിറിയൻ സഭയിലെ പാത്രിയർക്കീസിൽ നിന്ന് അത്താനാസ്യോസ് എന്ന സ്ഥാനപ്പേരിൽ മെത്രാൻപട്ടം ഏറ്റതായി അവകാശപ്പെട്ടുകൊണ്ട് 1843-ൽ കൊച്ചിയിലെത്തി. അതോടെ നവീകരണത്തിന് ഉന്മേഷം വർദ്ധിച്ചു. മലങ്കരസഭയുടെ പരാതിയെ തുടർന്ന് കാര്യങ്ങൾ അന്വേഷിച്ച് വിലയിരുത്തുവാനും ആവശ്യമെങ്കിൽ നടപടി എടുക്കുവാനുമായി യൂയാക്കിം മാർ കൂറിലോസ് എന്ന പാത്രിയർക്കാ പ്രതിനിധി 1845-ൽ കൊച്ചിയിലെത്തി. മലങ്കര മെത്രാൻസ്ഥാനം രാജിവെച്ച ചേപ്പാട്ട് മെത്രാച്ചന്റെ ഒഴിവിലേക്ക് യൂയാക്കിം മാർ കൂറിലോസിന്റെ അപേക്ഷ നിരസിച്ച് കൊല്ലത്തു ചേർന്ന സമിതി പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ പിന്തുണച്ചതനുസരിച്ച് അദ്ദേഹത്തിനനുകൂലമായി 1852-ൽ തിരുവിതാംകൂർ മഹാരാജാവും അചിരേണ കൊച്ചി മഹാരാജാവും വിളംബരം പ്രസിദ്ധീകരിച്ചു. യൂയാക്കിം മാർ കൂറിലോസും അദ്ദേഹത്തെ ബലപ്പെടുത്തുവാൻ പിന്നീട് പാത്രിയർക്കീസ് അയച്ച സ്തേപ്പാനോസ് മാർ അത്താനാസ്യോസും തിരുവിതാംകൂർ-കൊച്ചി സംസ്ഥാനങ്ങളിൽ നിന്ന് സർക്കാർ ഉത്തരവിൻ പ്രകാരം നിഷ്ക്കാസനം ചെയ്യപ്പെട്ടു. മാർ കൂറിലോസ് ആദ്യം കുന്നംകുളം - പഴഞ്ഞി ഇടവകകളുടെ മധ്യത്തിൽ പോർക്കളത്തും പിന്നീട് ചാലശ്ശേരിയിലും ഓരോ പള്ളി പണിയിച്ച് അവിടെ താമസമാക്കി. സ്തേപ്പാനോസ് മെത്രാച്ചനും കൂടെ വന്ന ശെമവൂൻ റമ്പാച്ചനും പാലൂർ ചാട്ടുകുളങ്ങര പള്ളിയിൽ താമസിച്ച് വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചു

പോന്നു. പ്രോട്ടസ്റ്റന്റ് മുന്നേറ്റത്തെ തടയുവാൻ സഭയുടെ തീരുമാന പ്രകാരം കുന്നംകുളം സ്വദേശി പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ (പിന്നീട് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ) മർദ്ദീനിൽ ചെന്ന് അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്ന് മേല്പട്ടം ഏറ്റ് 1865-ൽ കൊച്ചി യിൽ എത്തി എങ്കിലും രാജകീയ വിളംബരത്തിന്റെ പിൻബലത്തിൽ ഭരണം നടത്തുന്ന മാർ അത്താനാസ്യോസിനെതിരായി ഫലപ്രദമായ ഒരു നീക്കവും വിജയകരമായി നടത്താനായില്ല. ഒടുവിൽ 1873-ൽ ചേർന്ന പരുമല സുന്നഹദോസ് നിശ്ചയപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീ സിനെ മലങ്കരയിലേക്ക് ക്ഷണിച്ചു. പാത്രിയർക്കീസിന്റെ അഭ്യർത്ഥനയെ മാനിച്ച് രാജാവ് മുൻ വിളംബരം റദ്ദാക്കി. അചിരേണ നിയമയുദ്ധങ്ങ ളിൽ മാർ ദീവന്നാസ്യോസിന് വിജയം ലഭിക്കുകയും നവീകരണക്കാരെ സഭാസ്ഥാപനങ്ങളിൽ നിന്നും പള്ളികളിൽ നിന്നും ഒഴിവാക്കുകയും ചെയ്തു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ, മാനേജിംഗ് കമ്മിറ്റി, സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, വിദ്യാർത്ഥി പ്രസ്ഥാനം, വൈദികസംഘം, മഹാജനസഭ, വിദേശ മിഷൻ തുടങ്ങി അനേകം ആത്മീയ-ഭരണ സംഘടനകളും ഇടവകപത്രിക, സുറിയാനി സുവിശേ ഷകൻ, കേരള പതാക തുടങ്ങിയ പത്രങ്ങളും, കുർബ്ബാനക്രമം തുട ങ്ങിയ (സുറിയാനിയും മലയാളവും) അച്ചടിച്ച പുസ്തകങ്ങളും സഭയിൽ പുതുതായി നിർമ്മിച്ചത് സഭയുടെ തേജോമയമായ സുവർണ്ണകാലഘട്ടം ആരംഭിക്കാൻ കാരണമായി. ത്രിമൂർത്തികളിൽ രണ്ടാമനായ ഈ പരി ശുദ്ധ പിതാവിന്റെ കാലത്ത് സഭയിൽ വിശുദ്ധിയുടെ പരിമളംകൊണ്ട് സൂര്യശോഭ പ്രസരിപ്പിച്ച മഹാത്മാവാണ് പരിശുദ്ധ പരുമല തിരുമേനി അഥവാ ചാത്തുരുത്തിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോ ലീത്താ. ത്രിമൂർത്തികളിൽ ഒന്നാമൻ സഭയിലെ ജ്ഞാനകാണ്ഡത്തെയും രണ്ടാമൻ കർമ്മകാണ്ഡത്തെയും പ്രതിനിധാനം ചെയ്യുമ്പോൾ മൂന്നാമൻ ഭക്തികാണ്ഡത്തെ സംവഹിക്കുന്നു. മലങ്കരയിലെ ഈ പുണ്യപിതാവിന്റെ ജീവചരിത്രം നമുക്ക് വിശദമായി പരിശോധിക്കാം.

ചരിത്രപുരുഷൻ എറണാകുളം ജില്ലയിൽ മുളന്തുരുത്തിയിൽ ശ്രാമ്പി ക്കൽ - പള്ളത്തട്ട കുടുംബശാഖയായ ചാത്തുരുത്തിൽ തറവാട്ടിൽ മത്താ യിയുടെയും കണ്ടനാട് കല്ലറയ്ക്കൽ പള്ളിപ്പുറത്ത് കുടുംബത്തിലെ മറി യത്തിന്റെയും മക്കളിൽ അഞ്ചാമനായി ജനിച്ചു. ചെറിയാൻ കുര്യൻ, കുഞ്ഞുവർക്കി എന്നീ ജ്യേഷ്ഠന്മാരുടെയും മറിയം, ഏലി എന്നീ രണ്ട് ജ്യേഷ്ഠത്തിമാരുടെയും ഇളയസഹോദരനായി ആ ബാലൻ വളർന്നു. ഗീവർഗ്ഗീസ് എന്ന് പേരിട്ടെങ്കിലും അയ്പ്പോര എന്നാണ് വിളിച്ചിരുന്നത് (പിതൃവ്യനായിരുന്ന അവിവാഹിത വൈദികൻ ഗീവർഗീസ് കശ്ശീശായുടെ പേര് നിലനിർത്തുവാനാകാം ഗീവർഗീസ് എന്ന് പേരിട്ടത്. ഏതായാലും

പേരിലൂടെ ഗീവറുഗീസ് കത്തനാരുടെ സ്വാധീനം കൊച്ചയ്പ്പോരയുടെ ഉപബോധമനസ്സിനെ ഗണ്യമായി സ്വാധീനിച്ചിരുന്നതായി പിൽക്കാല ചരിത്രം തെളിയിച്ചു). 1848 ജൂൺ 15-ന് ഭൂജാതനായ ഈ ശിശുവിന്റെ സഭാപശ്ചാത്തലം തേജോമയം ആയിരുന്നു. പിതാവിന്റെ ഇടവകയായ മുളന്തുരുത്തിയും മാതാവിന്റെ ഇടവകയായ കണ്ടനാടും സഭാചരിത്രത്തിൽ പഴക്കംകൊണ്ടും ജനസംഖ്യാബാഹുല്യം കൊണ്ടും ശ്രദ്ധേയമായ ഇടവകകൾ എന്ന നിലയിൽ ആദ്ധ്യാത്മികതയോട് വാസനയുള്ള ഒരു ബാലനെ പ്രചോദിപ്പിക്കുവാനും ഭക്തിജീവിതത്തിൽ വളർത്തുവാനും കരുത്തുള്ളതായിരുന്നു. എ.ഡി. 1225-ൽ സ്ഥാപിച്ചതായി വിശ്വസിക്കുന്ന മുളന്തുരുത്തിപ്പള്ളി 1685-ൽ മലങ്കരയിൽ വന്ന് കബറടങ്ങിയ യൽദോ മാർ ബസ്സേലിയോസ് കാതോലിക്കായോടൊപ്പം വന്ന മാർ ഈവാനിയോസ്, 1751-ൽ ശാക്രുള്ളാ ബാവായോടൊപ്പം വന്ന മാർ ഗ്രീഗോറിയോസ് എന്നീ പിതാക്കന്മാരുടെ കബറിടങ്ങളെകൊണ്ട് തീർത്ഥാടനകേന്ദ്രമായി പരിലസിച്ചിരുന്നു. ഏറെക്കാലം ആ ദേവാലയം ഈ വിദേശ മെത്രാന്മാരുടെ നേതൃത്വത്തിൽ വൈദികവിദ്യാഭ്യാസകേന്ദ്രമായും പ്രസിദ്ധിയാർജ്ജിച്ചിരുന്നു. കാട്ടുമങ്ങാട്ട് കുടുംബത്തിൽ മെത്രാന്മാരായി അറിയപ്പെട്ട കൂറിലോസ് ഒന്നാമന്റെയും രണ്ടാമന്റെയും ഇടവകയായ ഈ പള്ളിയുടെ കുരിശുപള്ളിയായ വെട്ടിക്കൽ ചാപ്പലിലാണ് കൂറിലോസ് രണ്ടാമൻ കബറടക്കപ്പെട്ടത്. കൊച്ചിയുടെയും തിരുവിതാംകൂറിന്റെയും അതിർത്തിയിൽ സ്ഥിതിചെയ്യുന്ന കണ്ടനാട് പള്ളിയും ചരിത്രപ്രസിദ്ധമാണ്. മലങ്കരസഭയുടെ വടക്കൻപ്രദേശങ്ങളുടെ ആസ്ഥാന ദേവാലയമായിരുന്നു കണ്ടനാട് ദേവാലയം. മർത്തമറിയാമിന്റെ നാമത്തിൽ സ്ഥാപിതമായ ഈ പള്ളിയിൽ നാലാം മാർത്തോമ്മായുടെയും ശാക്രുള്ള ബാവായുടെയും കബറിടങ്ങൾ സ്ഥിതിചെയ്യുന്നു. 1809-ൽ എട്ടാം മാർത്തോമ്മായുടെ അദ്ധ്യക്ഷതയിൽ ചേർന്ന കണ്ടനാട് സുന്നഹദോസ് സമ്മേളിച്ച ഈ ദേവാലയം മലങ്കര സഭയിലെ മറ്റൊരു തീർത്ഥാടനകേന്ദ്രമായിരുന്നു. മലങ്കരസഭയുടെ എല്ലാ ഭാഗങ്ങളിൽനിന്നും തീർത്ഥാടകർ സന്ദർശിച്ചുകൊണ്ടിരിക്കുന്ന ഈ പള്ളി കളിൽ കൊച്ചയ്പ്പോര നിത്യസന്ദർശകനായിരുന്നതിനാൽ ബാല്യം മുതലേ സഭാകാര്യങ്ങൾ അറിയുവാനും കേൾക്കുവാനും അവയെപ്പറ്റി ചിന്തിക്കുവാനും ധാരാളം അവസരങ്ങൾ ലഭിച്ചു. രണ്ട് ഇടവകകളും ആ ബാലന് സ്വന്തം ഇടവകകൾ തന്നെ ആയിരുന്നു. കണ്ടനാട് ഇടവകയുടെ മദ്ധ്യസ്ഥയായ മർത്തമറിയം അമ്മയും മുളന്തുരുത്തി പള്ളിയുടെ കാവൽപിതാവായ മാർതോമ്മാശ്ലീഹായും ആ ബാലനിൽ വലിയ സ്വാധീനം ചെലുത്തി.

ബാലന് രണ്ട് വയസ് തികയുന്നതിനു മുമ്പ് മാതാവ് മറിയം അന്തരിച്ചു. അതിനുശേഷം ഗീവറുഗീസിനെ സംരക്ഷിച്ചത് സഹോദരി മറിയം

ആയിരുന്നു. ഗീവറുഗീസിന്റെ പ്രായത്തിൽ മറിയത്തിനും ഒരു കുഞ്ഞുണ്ടായിരുന്നു. ഭേദചിന്ത കൂടാതെ രണ്ടുപേരെയും വളർത്തി. ചാത്തുരുത്തി കുടുംബത്തിനടുത്ത് ഓണക്കാവിൽ അയ്യാ എന്നു പേരായ കുടിപ്പള്ളിക്കൂടം ആശാന്റെ മേൽനോട്ടത്തിൽ ഗീവറുഗീസ് മലയാളഭാഷയും ഗണിതവും അഭ്യസിച്ചു. തുടർന്ന് മാമ്മൂട്ടിൽ മണിആശാനും അദ്ദേഹത്തിന്റെ ഗുരുവായിത്തീർന്നു.

അവിവാഹിത പട്ടക്കാരനും സുറിയാനി മല്പാനുമായ പള്ളത്തട്ട ഗീവറുഗീസ് കത്തനാർ ആയിരുന്നു അക്കാലത്ത് മുളന്തുരുത്തി പള്ളിയിലെ വികാരി. ഒഴിവുസമയങ്ങളിൽ ആ പ്രതിഭാശാലിയായ ബാലൻ പിതൃവ്യനോടൊപ്പം മുളന്തുരുത്തിപ്പള്ളിമേടയിൽ കഴിച്ചുകൂട്ടി. ഗീവർഗ്ഗീസ് മല്പാൻ ശിഷ്യരെ സുറിയാനി ഭാഷയും സംഗീതവും പഠിപ്പിക്കുമ്പോൾ കൊച്ചയ്പ്പോര ആ ക്ലാസ്സുകൾ അസാധാരണമായ ഉത്സാഹത്തോടെ വീക്ഷിക്കുന്നത് മല്പാൻ ശ്രദ്ധിച്ചു. ക്രമേണ മല്പാൻ ഒരു കാര്യം ഗ്രഹിച്ചു. തന്റെ സഹോദരപുത്രൻ സുറിയാനിഭാഷാ പഠനത്തിൽ താൽപര്യമുള്ളവനാണ്. അചിരേണ അവനും മല്പാന്റെ ശിഷ്യരിലൊരാളായി. സുറിയാനി കൈപ്പടയുടെ മനോഹാരിതയും സുറിയാനി സംഗീതത്തിന്റെ ആകർഷണീയതയും ബാല്യകാലത്തുപോലും അതീവ മനോഹരമായിരുന്ന കൊച്ചയ്പ്പോരയിലെ ദൈവവിളി കാലക്രമേണ ആ മല്പാൻ തിരിച്ചറിഞ്ഞു; പ്രോത്സാഹിപ്പിച്ചു; തന്റെ പിൻഗാമിയെ ആ ബാലനിൽ ദർശിച്ചു. മറ്റു ബാലന്മാരെപ്പോലെ വിനോദത്തിലോ അലസഭാഷണത്തിലോ ഉറക്കത്തിലോ പ്രിയം വെക്കാതെ പഠനത്തിലും വായനയിലും ധ്യാനത്തിലും ആനന്ദം കണ്ടെത്തിയ ആ ബാലൻ ഉദരം മുതലേ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവനാണെന്ന് ആ മല്പാൻ കാര്യങ്ങൾ തിരിച്ചറിഞ്ഞു. വൈദികപാരമ്പര്യമുള്ള കുടുംബത്തിൽ പുതിയ കണ്ണിയാവാനുള്ള ദൈവവിളി കൊച്ചയ്പ്പോരയ്ക്കുണ്ടെന്ന് ക്രമേണ അംഗീകരിക്കപ്പെട്ടു.

മലങ്കരസഭയുടെ അന്നത്തെ അന്തരീക്ഷം ഏറെ കലുഷിതമായിരുന്നു. മലങ്കരമെത്രാനായി പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന് രാജകീയ വിളംബരത്തിന്റെ ആനുകൂല്യം ലഭിച്ചതോടെ അദ്ദേഹം ഔദ്യോഗിക മലങ്കരമെത്രാപ്പോലീത്താ ആയി അംഗീകരിക്കപ്പെട്ടു. അന്ത്യോഖ്യാ പാത്രിയർക്കീസ് അയച്ച യൂയാക്കിം മാർ കൂറിലോസിനെ അനുകൂലിച്ചിരുന്നവർ പോലും അക്കാര്യം പരസ്യമാക്കുവാൻ ധൈര്യപ്പെട്ടില്ല. തൊഴിയൂർ മെത്രാന്മാർക്ക് സാധുവായ കൈവെപ്പ് ഇല്ലാത്തതിനാൽ അവരിൽ നിന്ന് മെത്രാൻപട്ടമേറ്റ മലങ്കരമെത്രാന്മാർ സ്ഥാനസാധുതയില്ലാത്തവരാണെന്നും അന്ത്യോഖ്യൻ കൈവെപ്പ് സ്വീകരിച്ചവർക്ക് മാത്രമേ സാധുവായ പൗരോഹിത്യം ഉള്ളൂ എന്നും പ്രചരിപ്പിക്കപ്പെട്ട കാലമായിരുന്നു അത്. പാലക്കുന്നത്ത് മെത്രാൻ അന്ത്യോഖ്യൻ കൈവെപ്പ് പ്രാപിച്ചു എന്ന്

വിശ്വസിപ്പിച്ച് അംഗീകാരം നേടിയതുകൊണ്ട് മാത്രമല്ല, കുർബ്ബാനക്രമം മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് വിപ്ലവകരമായ മാറ്റം ആരാധനയിൽ വരുത്തിയതും അദ്ദേഹത്തോടുള്ള മതിപ്പ് വർദ്ധിക്കുവാൻ കാരണമായി. പാലക്കുന്നത്ത് മെത്രാച്ചനെ എതിർത്ത യൂയാക്കിം മാർ കൂറിലോസിന് രാജകീയ വിളംബരത്തിന്റെ ആനുകൂല്യം ലഭിച്ചില്ലെന്ന് മാത്രമല്ല, അദ്ദേഹം തിരുവിതാംകൂർ-കൊച്ചി സംസ്ഥാനങ്ങളിൽ നിന്ന് ബഹിഷ്കൃതനായി മലബാറിൽ കുന്നംകുളം-പഴഞ്ഞി ഇടവകകൾക്കടുത്ത് ആദ്യം പോർക്കളത്തും പിന്നീട് ചാലിശ്ശേരിയിലും പള്ളി പണിയിച്ച് അവിടെ താമസിക്കുവാൻ സർക്കാർ ഉത്തരവുപ്രകാരം നിർബന്ധിതനായതും ഇടവകകൾ ശ്രദ്ധിച്ചു. മറ്റ് ഇടവകകളെപ്പോലെ മുളന്തുരുത്തി-കണ്ടനാട് ഇടവകകളും നവീകരണ മെത്രാനെ അംഗീകരിച്ചു. അദ്ദേഹം പ്രസിദ്ധീകരിച്ച നമസ്കാരക്രമം മലയാളത്തിലെ ആദ്യ വിവർത്തനമായിരുന്നതിനാൽ പുരോഗമനവാദികൾ അത് രണ്ടു കൈയും നീട്ടി സ്വീകരിച്ചു. അതിൽ നവീകരണത്തിനനുയോജ്യമായി ചില ഭാഗങ്ങൾ നീക്കിക്കളയുകയും ചിലത് കൂട്ടിച്ചേർക്കുകയും ചെയ്തു എന്ന് വ്യക്തമാക്കുന്ന യഥാർത്ഥ നമസ്കാരക്രമത്തിന്റെ മലയാള വിവർത്തനം കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് കത്തനാർ പ്രസിദ്ധീകരിച്ചിരുന്നു. എന്നാൽ ഔദ്യോഗിക അംഗീകാരമുള്ള മെത്രാപ്പോലീത്താ വൈദികസെമിനാരിയുടെ പിൻബലത്തോടെ പ്രചരിപ്പിച്ച നവീകൃത നമസ്കാരക്രമത്തെ നിഷ്പ്രഭമാക്കുവാൻ ആദ്യകാലത്ത് പുലിക്കോട്ടിൽ കത്തനാരുടെ നമസ്കാരക്രമങ്ങൾക്ക് കഴിഞ്ഞിരുന്നില്ല. തന്നെയുമല്ല തൊഴിയൂരിൽ ആലത്തൂക്കാരൻ പനക്കൽ യൗസേപ്പ് മാർ കൂറിലോസ് മെത്രാനെ പാലക്കുന്നത്ത് മെത്രാച്ചൻ വാഴിച്ചതിനെപ്രതി നവീകരണമെത്രാനും യൂയാക്കിം മാർ കൂറിലോസ് മെത്രാനുമായി നടന്ന വ്യവഹാരം ജില്ലാക്കോടതിയിലും (കോഴിക്കോട്) ഹൈക്കോടതിയിലും (മദ്രാസ്) പാലക്കുന്നത്ത് മെത്രാച്ചന് അനുകൂലമായി വിധിച്ചതും നഷ്ടപരിഹാരമായി പോർക്കളം, ചാലശ്ശേരി, മട്ടാഞ്ചേരി പള്ളികൾ തൊഴിയൂർ സഭയ്ക്ക് വിട്ടുകൊടുക്കേണ്ടി വന്നതും എല്ലാ ഇടവകകളിലും ഭയപ്പാടുണ്ടാക്കി.

ഈ കാലാവസ്ഥയിലാണ് കൊച്ചയ്പ്പോരയുടെ പട്ടംകൊട പാലക്കുന്നത്ത് മെത്രാച്ചനിൽ നിന്ന് മതി എന്ന് ഗീവറുഗീസ് മല്പാൻ നിശ്ചയിച്ചത്; അത് ഏവർക്കും സ്വീകാര്യമായി. 1857 സെപ്തംബർ 26-നു കരിങ്ങാച്ചിറ പള്ളിയിൽ വച്ച് കൊച്ചയ്പ്പോരയ്ക്ക് പാലക്കുന്നത്ത് മെത്രാച്ചൻ കോറൂയോപട്ടം നൽകി; അന്ന് സ്ലീബാപ്പെരുന്നാൾ ആയിരുന്നു.

9 വയസ്സുള്ള ഒരു ബാലന് കോറൂയോപട്ടം നൽകി എന്ന വിവരം ഇക്കാലത്ത് അവിശ്വസനീയമായി തോന്നാം. എന്നാൽ അക്കാലത്ത് അതിൽ അസ്വാഭാവികമായി ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. “ദീർഘകാലം

മലങ്കരസഭയുടെ വൈദികട്രസ്റ്റിയും കോട്ടയം ചെറിയപള്ളി വികാരിയും നവീകരണത്തിന്റെ ആദ്യതലമുറയിലെ നേതാവും നവീകരണമെത്രാന്റെ സെക്രട്ടറിയും ആയിരുന്ന പുന്നത്ര താഴത്തു കുടുംബാംഗമായ ചാണ്ട പ്പിള്ളയ്ക്ക് 1845 നവംബർ 18-ന് പെന്തിക്കോസ്തി പെരുന്നാൾ ദിവസം പഴഞ്ഞി പള്ളിയിൽ വെച്ച് മാത്യൂസ് മാർ അത്താനാസ്യോസ് കോറൂ യോപട്ടം നൽകിയതായി പുന്നത്ര കുടുംബചരിത്രത്തിൽ രേഖപ്പെടുത്തി യിരിക്കുന്നു. അന്ന് അദ്ദേഹത്തിന് ഒമ്പത് വയസ് പ്രായമാണ് (സഭാ ചരിത്ര വിജ്ഞാനകോശം, പുറം 315).

പിപഠിഷു ആയ ഗീവറുഗീസ് ശെമ്മാശൻ അചിരേണ കോട്ടയം വൈദികസെമിനാരിയിൽ പ്രവേശിപ്പിക്കപ്പെട്ടു. വടക്കൻപറവൂർ ഇടവക യിൽ കൂരൻ പൗലോസ് മല്പാനും (പിന്നീട് കടവിൽ മാർ അത്താനാ സ്യോസ്) ചെറുകര പീലിപ്പോസ് മല്പാനുമായിരുന്നു അക്കാലത്ത് അവി ടുത്തെ മുഖ്യ മല്പാന്മാർ. അവിടത്തെ വേദശാസ്ത്രാഭ്യസനം ശെമ്മാ ശന് പ്രിയങ്കരമായി. കൂരൻ മൽപാന്റെ സുറിയാനി ക്ലാസ്സുകൾ ശെമ്മാ ശനെ ഏറെ ആകർഷിച്ചു. അക്കാലത്ത് മലങ്കരമെത്രാനായ പാലക്കു ന്നത്ത് വലിയ മെത്രാച്ചന്റെ ആസ്ഥാനം പഴയസെമിനാരി ആയിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തെപ്പറ്റി ചില പ്രതികൂലാഭിപ്രായങ്ങൾ സഹ പാഠികൾ പറയുന്നത് ശെമ്മാശൻ കാര്യമായി എടുത്തില്ല. എന്നാൽ അദ്ദേഹം നടത്തിയ ചില കൊള്ളരുതായ്മകൾ ശെമ്മാശൻ നേരിട്ട് കാണാൻ ഇടയായതോടെ മെത്രാനെപ്പറ്റി ഒരു പുതിയ വിലയിരുത്തലിന് സമയമായി എന്ന് ശെമ്മാശന് തോന്നി. ആ സംഭവത്തെപ്പറ്റി കടവിൽ മാർ അത്താനാസ്യോസിന്റെ ജീവചരിത്രകാരൻ വർണ്ണിക്കുന്നതിപ്രകാ രമാണ്:

“ഒരു ദിവസം സന്ധ്യാസമയം. മല്പാനും ശിഷ്യന്മാരായ ശെമ്മാശ ന്മാരും സിമ്മനാരിപ്പള്ളിയിൽ പതിവുപ്രകാരമുള്ള പ്രാർത്ഥന നടത്തി ക്കൊണ്ടിരിക്കുമ്പോൾ മാത്യൂസ് മാർ അത്താനാസ്യോസ് സാവധാന ത്തിൽ നടന്ന് പ്രാർത്ഥിക്കുന്നവരുടെ പിന്നിൽ വന്ന് കൈ കൊട്ടിക്കൊണ്ട് ഉറച്ചശബ്ദത്തിൽ വള്ളപ്പാട്ട് പാടുകയും പ്രാർത്ഥിക്കുന്നവരെ അസഭ്യ വാക്കുകൾ പറയുകയും ചെയ്തു. മദ്യപാനം കൊണ്ട് ബുദ്ധി മറഞ്ഞി രുന്ന ആളിനോട് അപ്പോൾ വല്ലതും പറഞ്ഞാൽ വെട്ടാൻ വരുന്ന കന്നി നോട് വേദം ഓതുന്നതുപോലെയാകുമല്ലോ എന്ന് ഭയന്ന് നമ്മുടെ മല്പാൻ (കടവിൽ കൂരൻ പൗലോസ് മല്പാൻ) അന്നേ ദിവസം മൗന മായിരുന്നു കളഞ്ഞു. അടുത്തനാൾ രാവിലെ ആ വൈദികശ്രേഷ്ഠനോട് തന്റെ അവിവേകപ്രവൃത്തിയെക്കുറിച്ച് മല്പാൻ സങ്കടത്തോടുകൂടെ സംസാരിച്ചപ്പോൾ മാനസാന്തരപ്പെടുന്നതിനു പകരം ‘നീ എന്നെ സന്മാ ർഗ്ഗം പഠിപ്പിക്കാൻ വരുന്നോ’ എന്ന് പറഞ്ഞുകൊണ്ട് മല്പാനെ

തൊഴിക്കാൻ ആരംഭിച്ചു" (മലങ്കര ഇടവകപത്രിക 1907 തുലാം. ഈ സംഭവം കടവിൽ മെത്രാച്ചന്റെ തിരുവായിൽനിന്ന് കേട്ടതാണെന്ന് ഇടവ കപത്രികയുടെ പത്രാധിപർ രേഖപ്പെടുത്തിയിരിക്കുന്നു).

രാജകീയ വിളംബരത്തിന്റെ പിൻബലംകൊണ്ടുമാത്രം മലങ്കരമെത്രാപ്പോലീത്താ ആയി ഭരണം നടത്തുന്ന നവീകരണമെത്രാന്റെ ഈ നടപടി സെമിനാരിയിലെ പല വൈദികവിദ്യാർത്ഥികളെയും ഞെട്ടിച്ചുകളഞ്ഞു. ഓഫീസിലെ ജോലിത്തിരക്കുമൂലം അദ്ദേഹം നമസ്കാരത്തിന് പള്ളിയിൽ വരാത്തതാവും എന്ന് കരുതിയിരുന്ന ശെമ്മാശന്മാർക്ക് ഈ സംഭവത്തോടെ ഒരു കാര്യം വ്യക്തമായി. തങ്ങൾ പരിപാവനമായി കരുതുന്ന കാനോനാ പ്രാർത്ഥനകളോട് പരസ്യമായിപ്പോലും പുച്ഛം പ്രകടിപ്പിക്കുമാറ് ഈ മലങ്കരമെത്രാൻ സഭാവിരുദ്ധനായ അഹങ്കാരിയും പരസ്യമദ്യപാനിയുമാണ്. സെമിനാരിയുടെ അടുത്തുള്ള ചില ഭവനങ്ങളിൽ അദ്ദേഹത്തിന് അനാശാസ്യബന്ധങ്ങളുണ്ടെന്ന കേൾവി അവിശ്വസിക്കേണ്ടതില്ല എന്ന് അവർക്ക് തോന്നി (പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെപ്പറ്റി അന്നത്തെ സമകാലീനനും ആദ്യകാല അനുയായിയുമായ അക്കര കുടുംബാംഗം എഴുതിയ ബൃഹത് ജീവചരിത്രത്തിൽ അപ്രകാരം പല സംഭവങ്ങളും വിശദമായി എഴുതിയിരുന്നു. കുരിയൻ റൈട്ടറുടെ ജീവചരിത്രം തയാറാക്കാനായി ആ ജീവചരിത്രവും എന്നെ ഏൽപ്പിച്ചിരുന്നു.).

ഏതായാലും ഈ സംഭവത്തോടെ പല ശെമ്മാശന്മാരും സെമിനാരിയിലെ വിദ്യാഭ്യാസത്തോട് വിട പറഞ്ഞു. അക്കൂട്ടത്തിൽ ഗീവറുഗീസ് ശെമ്മാശനും ഉണ്ടായിരുന്നു. ശെമ്മാശനിൽ നിന്ന് വിവരങ്ങൾ വിശദമായി അറിഞ്ഞ പിതൃവ്യൻ ഗീവർഗ്ഗീസ് മല്പാൻ കൊച്ചുശെമ്മാശനെ പഠിപ്പിക്കുവാനുള്ള ചുമതല ഏറ്റെടുത്തു. നമസ്കാരങ്ങളും ആരാധനാക്രമങ്ങളും പഠിപ്പിക്കുവാനല്ലാതെ സഭയുടെ വേദശാസ്ത്രത്തെപ്പറ്റിയോ സഭാചരിത്രത്തെപ്പറ്റിയോ കാനോനാകളെപ്പറ്റിയോ ആഴമായ അഭ്യസനം നൽകുവാൻ ഗീവർഗ്ഗീസ് മല്പാൻ പ്രാപ്തനായിരുന്നില്ല. സാധാരണ വൈദികവിദ്യാർത്ഥികൾ അത്രയും വിഷയങ്ങൾ കൊണ്ട് തൃപ്തരാകുമായിരുന്നു. എന്നാൽ ഗീവറുഗീസ് ശെമ്മാശന്റെ അന്വേഷണബുദ്ധി കൂടുതൽ ആഴങ്ങൾ തേടുന്നു എന്ന് ഗ്രഹിച്ച മല്പാൻ പ്രിയ സഹോദരപുത്രന് കൂടുതൽ മികച്ച വൈദിക വിദ്യാഭ്യാസം നൽകുവാൻ ആവശ്യമായ പദ്ധതികൾ വിഭാവനം ചെയ്തു.

ദൗർഭാഗ്യവശാൽ ആയിടെ ഗീവറുഗീസ് മല്പാന് വസൂരിരോഗം ബാധിച്ചു. കഠിനമായ ആ രോഗത്തിൽ അദ്ദേഹത്തെ ശുശ്രൂഷിക്കുവാൻ അതീവ സാഹസികതയോടെ ശെമ്മാശൻ തയാറായി. മാരകവും ഭയാനകവുമായ ആ രോഗത്തെ അതിജീവിക്കുവാൻ മല്പാന് കഴിഞ്ഞില്ല.

1863-ൽ അദ്ദേഹം കാലഗതിയെ പ്രാപിച്ചു. മുളന്തുരുത്തിപ്പള്ളിയുടെ തെക്കെ വരാന്തയിൽ അദ്ദേഹം കബറടക്കപ്പെട്ടു. ഏറെ താമസിയാതെ കൊച്ചുശെമ്മാശനെയും വസൂരിരോഗം ബാധിച്ചു. തനിക്ക് എക്കാലവും മാതൃസ്ഥാനീയയായിരുന്ന മൂത്ത പെങ്ങൾ ശെമ്മാശനെ ശുശ്രൂഷിച്ചു. മരണവുമായി മല്ലിട്ടുകൊണ്ടിരുന്ന രോഗത്തിന്റെ മൂർദ്ധന്യാവസ്ഥയിൽ ഏതോ ഒരവസ്ഥയിൽ കന്യാസ്ത്രീയമ്മ കൊച്ചുശെമ്മാശന് പ്രത്യക്ഷപ്പെട്ടുവെന്നും രോഗസൗഖ്യം ദൈവം നൽകിയിരിക്കുന്നു എന്ന് സാന്ത്വനിപ്പിച്ചതായും പൂർണ്ണസമയ ദൈവാലയശുശ്രൂഷ ലക്ഷ്യമാക്കണമെന്ന് നിർദ്ദേശിച്ചതായും പറയപ്പെടുന്നു. മാതാവിന്റെ ഇടവകയായ കണ്ടനാട് പള്ളിയോട് അദ്ദേഹം ആജീവനാന്തം പുലർത്തിയിരുന്ന ആദരവ് ഓർക്കുമ്പോൾ ഈ തോന്നലുകൾ അവാസ്തവമെന്ന് തള്ളിക്കളയാനാവില്ല. ഏതായാലും ശെമ്മാശൻ ഏവരേയും അത്ഭുതപ്പെടുത്തിക്കൊണ്ട് രോഗവിമുക്തനായി.

കുടുംബത്തിൽ ശെമ്മാശന്റെ സഹോദരങ്ങൾ എല്ലാവരും കുടുംബസ്ഥരായി കഴിഞ്ഞിരുന്നു. മൂത്ത ജ്യേഷ്ഠൻ ചെറിയാൻ കുര്യ കണ്ടനാട് കരോട്ടുവീട്ടിൽ നിന്ന് വിവാഹം കഴിച്ചു; മക്കൾ ഒന്നും ഉണ്ടായില്ല. ജ്യേഷ്ഠൻ കുഞ്ഞുവർക്കി മുളന്തുരുത്തി പുതുമനയിൽനിന്ന് വിവാഹം കഴിച്ചു; കൊച്ചുമത്തായി, കൊച്ചുമാത്തു, ചെറിയാൻ കുര്യ, അയ്പ്പോര എന്നിങ്ങനെ നാല് ആൺമക്കൾ ജനിച്ചു. മൂത്തപെങ്ങൾ മറിയത്തെ അയ്ക്കരനാട്ടിൽ പാലാൽ വീട്ടിലേക്ക് വിവാഹം ചെയ്തയച്ചു. അടുത്ത പെങ്ങൾ ഏലിയെ പാമ്പാക്കുടയ്ക്ക് സമീപം നെടുംപാമ്പാക്കുടയിലേക്ക് വിവാഹം ചെയ്തയച്ചു. ശെമ്മാശന്റെ പഠനം പൂർത്തിയാകാതെ വന്നതിൽ അവരും വിഷാദിച്ചു. രണ്ടാമത്തെ പെങ്ങൾ ഏലിയുടെ നെടുംപാമ്പാക്കുടയിലുള്ള വീട്ടിൽ താമസിച്ച് കോനാട്ട് മല്പാന്റെ കീഴിൽ പഠനം തുടരട്ടെ എന്ന് വീട്ടിൽ തീരുമാനമായി. അതിൻപ്രകാരം ശെമ്മാശൻ പാമ്പാക്കുട കോനാട്ട് ഗീവറുഗീസ് മല്പാന്റെ ശിഷ്യനായിത്തീർന്നു; പെങ്ങളുടെ വീട്ടിൽ താമസവും. കോനാട്ട് പഠിത്തവീട് ഒരു സെമിനാരി തന്നെയായിരുന്നു. അവിടുത്തെ പുസ്തകങ്ങൾ ശെമ്മാശനെ അത്ഭുതപ്പെടുത്തി. കാനോൻ, സഭാചരിത്രം, സന്യാസിമാരുടെ ചരിത്രം, വേദപുസ്തക വ്യാഖ്യാനങ്ങൾ തുടങ്ങി സുറിയാനി ഭാഷയിൽ അപൂർവ്വങ്ങളായ പല ഗ്രന്ഥങ്ങളും ശെമ്മാശൻ അവിടെ കണ്ടു. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ നവീകരണഭ്രമത്തിൽ മനംമടുത്ത് കോനാട്ട് പഠിത്തവീട്ടിൽ അഭയം തേടിയ വടക്കൻ ഇടവകകളിലെ ശെമ്മാശന്മാരായിരുന്നു ചാത്തുരുത്തിൽ ശെമ്മാശന്റെ സഹപാഠികൾ. പാത്രവിസ്തൃതിയനുസരിച്ച് ജ്ഞാനജലം ശേഖരിക്കാവുന്ന തീർത്ഥകേന്ദ്രമായിരുന്നു കോനാട്ട് പഠിത്തവീട്. ചാത്തുരുത്തി ശെമ്മാശൻ അസാധാര

ണമാംവിധം പാത്രവിസ്തൃതിയുള്ള ജ്ഞാനാന്വേഷി ആയിരുന്നു. അധ്യാപകരിൽ നിന്ന് നേരിട്ടും ഗ്രന്ഥങ്ങളിൽനിന്ന് വായന മൂലവും ശെമ്മാശൻ ഏറെ വിജ്ഞാനം സമ്പാദിച്ചു. പാലക്കുന്നത്ത് മെത്രാച്ചന്റെ സുസ്താത്തിക്കോൻ താൻ പരിശോധിച്ചിട്ടുണ്ടെന്നും അതിൽ സംശയകരമായ പല വൃത്താന്തങ്ങളും ഉണ്ടെന്നും അദ്ദേഹത്തിന്റെ സ്ഥാനദാനം തന്നെ സാധുവോ എന്നു സംശയിച്ചതായും വൃദ്ധനായ കോനാട്ട് അബ്രഹാം മല്പാൻ പറഞ്ഞത് മറ്റ് ശെമ്മാശന്മാരേക്കാൾ ചാത്തുരുത്തി ശെമ്മാശനെ ചിന്തിപ്പിച്ചു. അദ്ദേഹത്തിന്റെ സ്ഥാനദാനത്തിന് സാക്ഷികളില്ല, സുസ്താത്തിക്കോൻ സംശയാസ്പദവും. ഈ വസ്തുതകൾ അദ്ദേഹം സാധുവായി പട്ടമേറ്റ മെത്രാനാണോ എന്ന ചോദ്യം ശെമ്മാശനിൽ അങ്കുരിപ്പിച്ചു. കൃത്രിമമായ സുസ്താത്തിക്കോൻ ഹാജരാക്കി സുറിയാനിഭാഷ അറിയാത്ത മഹാരാജാവിനെ കബളിപ്പിക്കുകയായിരുന്നു എന്ന് ആ യുവചിന്തകൻ കാര്യങ്ങളെ വിലയിരുത്തി. പല യുവ വൈദിക വിദ്യാർത്ഥികളും നവീകരണമെത്രാനിൽനിന്ന് പട്ടംഏൽക്കാൻ വിസമ്മതിച്ചിരുന്നതിന്റെ രഹസ്യം ശെമ്മാശന് പിടികിട്ടി. പട്ടമേറ്റ പലരും മലങ്കരയിൽ വന്ന യൂയാക്കിം മാർ കൂറിലോസിൽനിന്ന് പുനരായി പട്ടം ഏറ്റതിന്റെ രഹസ്യവും ശെമ്മാശന് മനസ്സിലായി (അപ്രകാരമുള്ള പുനർപട്ടംകൊടയുടെ അനവധി ഉദാഹരണങ്ങൾ തീയതി, സ്ഥലം, പേർ എന്നിവ സഹിതം കണ്ടനാട് ഗ്രന്ഥവരിയിൽ കാണുന്നുണ്ട്.). നവീകരണമെത്രാനെ ഫലപ്രദമായി നേരിടുന്നതിൽ വിദേശീയനായ യൂയാക്കീം കൂറിലോസ് പരാജയപ്പെട്ടതായും സ്വദേശിയൻ ആയ ഒരാൾ മെത്രാനായി വന്നാൽ വിജയിച്ചേക്കുമെന്നുമുള്ള മലങ്കരസഭയുടെ തീരുമാനവും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ഉപദേശവും അനുസരിച്ച് മലങ്കര സഭാപ്രതിനിധിയോഗത്തിന്റെ സമ്മതത്തോടെ കുന്നംകുളം സ്വദേശി പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) കത്തനാർ മർദ്ദീനിൽ പോയതും ദീവന്നാസ്യോസ് എന്ന പേരിൽ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് മെത്രാൻപട്ടം സ്വീകരിച്ച് കൊച്ചിയിലെത്തിയതും ശെമ്മാശൻ പ്രതീക്ഷയോടെ ശ്രദ്ധിച്ചു. രണ്ടാമതൊരു മെത്രാൻ വടക്കൻ ഇടവകകളിൽ പ്രവർത്തിക്കുന്നത് സത്യത്തിൽ ഇഷ്ടപ്പെടാത്ത യൂയാക്കീം കൂറിലോസ് മെത്രാപ്പോലീത്താ പുതിയ മെത്രാന്റെ മുമ്പിൽ പ്രതിബന്ധങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് 1858 മുതൽ മലങ്കരസഭയിൽ പരക്കെ അറിയപ്പെട്ടിരുന്ന ആളായിരുന്നു. നവീകരണമെത്രാപ്പോലീത്താ കൗമ്മായിൽ 'കൃപനിറഞ്ഞ മറിയമേ' എന്ന ഭാഗവും അതുകഴിഞ്ഞുള്ള 'മാർ ബാലായിയുടെ അപേക്ഷ'യും നീക്കംചെയ്ത് മലയാളത്തിൽ പ്രസിദ്ധീകരിച്ച കുർബ്ബാനക്രമത്തിന് ബദൽ ആയി 'കൃപ നിറഞ്ഞ മറിയമേ'

എന്ന ഭാഗവും മാർ ബാലായിയുടെ അപേക്ഷയും ചേർത്ത് പൂർവിക സുറിയാനിക്കാരുടെ നമസ്കാരക്രമം ആദ്യം കോഴിക്കോട്ടുനിന്നും പിന്നീട് കുന്നംകുളത്തുനിന്നും പ്രസിദ്ധീകരിച്ചപ്പോൾ അതിന്റെ പ്രതികൾ മലങ്കരസഭയുടെ വിവിധ ഇടവകകളിൽ വിതരണം ചെയ്യുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ മിക്ക വടക്കൻ ഇടവകകളും നിരന്തരം സന്ദർശിച്ചിരുന്നു. നവീകരണമെത്രാന്റെ ഔദ്യോഗിക അംഗീകാരത്തെപ്രതി അദ്ദേഹത്തിൽനിന്ന് ശെമ്മാശുപട്ടം ഏറ്റിരുന്നു എങ്കിലും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ ഒറ്റയാൾ പോരാട്ടത്തെ ഗീവറുഗീസ് ശെമ്മാശൻ ശ്രദ്ധിക്കാതിരുന്നില്ല. വൈദികസെമിനാരിയിൽ നവീകരണമെത്രാനെപ്പറ്റിയുള്ള ദുഷ്കേൾവികളും നേരിട്ടുള്ള അനുഭവങ്ങളും ശെമ്മാശനിൽ മെത്രാനോട് വെറുപ്പും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരോട് മതിപ്പും വർദ്ധിക്കുവാൻ കാരണമായി. താൻ പല പതിപ്പുകളായി പ്രസിദ്ധപ്പെടുത്തുന്ന പൂർവീക നമസ്കാരത്തിന്റെ മലയാള വിവർത്തനം പാമ്പാക്കുടയിൽ എത്തിക്കുകയും ശെമ്മാശൻ അതേറ്റുവാങ്ങുകയും ശെമ്മാശൻ മുഖേന അവ വിതരണം നടത്തുകയും ചെയ്യുക എന്ന പതിവ് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ സ്വീകരിച്ചു. പാമ്പാക്കുട കോനാട്ട് മല്പാന്റെ കളരിയിൽ പഠിക്കുന്ന ഒട്ടുമിക്ക ശെമ്മാശന്മാരും നവീകരണത്തിന് എതിരായിരുന്നതിനാൽ അവരുടെ സഹായവും ഇക്കാര്യത്തിൽ ലഭ്യമായിരുന്നു. കുറുപ്പംപടി, അങ്കമാലി, അകപ്പറമ്പ്, കോലഞ്ചേരി, പിറവം, വടകര, കണ്ടനാട്, മുളന്തുരുത്തി തുടങ്ങിയ വലിയ ഇടവകകളിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നപോലെ ചാത്തുരുത്തിൽ ഗീവറുഗീസ് ശെമ്മാശനും പ്രശസ്തനാവാൻ ഈ പുസ്തകവ്യാപാരം കാരണമായി. സീനിയർ വൈദികനായ പുലിക്കോട്ടിൽ കത്തനാരെ, വസൂരിമൂലം അന്തരിച്ചുപോയ തന്റെ പിതൃവ്യന്റെ സ്ഥാനത്ത് ഗുരുവായിട്ട് ശെമ്മാശൻ ആദരിച്ചുപോന്നു. ജീവിതാന്ത്യം വരെ ഈ സൗഹൃദവും ആദരവും തുടർന്നുപോന്നു.

യൂയാക്കീം മാർ കൂറിലോസ് തൊഴിയൂർ കേസിലെ പരാജയത്തിനുശേഷം നവീകരണമെത്രാനോട് പൊരുത്തപ്പെട്ടു പോകുവാനാണ് ശ്രമിച്ചത്. ഈ നിലപാടുമാറ്റം വടക്കൻ ഇടവകകളിൽ അദ്ദേഹത്തിന് യഥേഷ്ടം സഞ്ചരിക്കുവാൻ അവസരം നൽകി. നവീകരണമെത്രാൻ ഇക്കാര്യത്തിൽ അല്പമൊന്ന് കണ്ണടയ്ക്കുകയും ചെയ്തു.

1861-ൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ കുന്നംകുളത്ത് ഒരു അച്ചടിശാല ആരംഭിച്ചു. ജീവിതത്തിൽ എക്കാലവും നവീന സംരംഭങ്ങൾക്ക് നേതൃത്വം നൽകിയ ഇട്ടൂപ്പ് കത്തനാരുടെ പ്രസ്സിൽ സുറിയാനി, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകളിൽ പുസ്തകം അച്ചടിക്കാൻ സൗകര്യമുണ്ടായിരുന്നു. തലശ്ശേരിയിൽനിന്ന് ബാസൽ മിഷൻകാരുടെ ഒരു പഴയ പ്രസ്സ് വാങ്ങി കേടുപോക്കി കുന്നംകുളത്ത് സ്ഥാപിക്കുകയായിരുന്നു എന്നാണ്

കേട്ടിട്ടുള്ളത്. നവീകരണക്കാർ അവർക്ക് പ്രാബല്യമുള്ള ഇടവകകളിൽ പ്രഗത്ഭരായ വൈദികരുടെ നേതൃത്വത്തിൽ കുർബ്ബാനതക്സാ നവീകരണ സിദ്ധാന്തങ്ങൾക്കനുസരിച്ച് നവീകരിച്ച് തയാറാക്കിക്കൊണ്ടിരുന്നു. ചിലർ ചില പദപ്രയോഗങ്ങൾ മാറ്റി, വേറെ ചിലർ ചില വാക്യങ്ങൾ എടുത്തുമാറ്റി, വേറെ ചിലർ ചില ക്രിയകൾ പരിഷ്ക്കരിച്ചു – ഇങ്ങനെ തക്സായുടെ ഏകീഭാവം ഫലത്തിൽ നഷ്ടപ്പെട്ടു. ഇവയെ ചെറുക്കുവാനായി തക്സാ രചിക്കുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ നിശ്ചയിച്ചു. സുറിയാനി അക്ഷരങ്ങൾക്ക് കല്ലച്ച് കൊത്തിയുണ്ടാക്കി അദ്ദേഹം സുറിയാനി അച്ചടിക്കാനുള്ള ക്രമീകരണം പൂർത്തിയാക്കി. മാമ്മൂദീസാ, വിവാഹം എന്നീ ക്രമങ്ങൾ ചേർത്ത് വി. കുർബ്ബാന തക്സാ അദ്ദേഹം കുന്നംകുളത്തുനിന്ന് പ്രസിദ്ധീകരിച്ചു. പാശ്ചാത്യ സുറിയാനിയിൽ 'കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ്' പ്രസിൽ നിന്ന് അച്ചടിച്ച ഈ പുസ്തകത്തിന്റെ ഒരു കോപ്പി ഈ ഗ്രന്ഥകാരന്റെ കൈവശമുണ്ട് (ഒരു കോപ്പി കോട്ടയം വൈദികസെമിനാരിയുടെ ആർക്കൈവ്സിൽ കണ്ടിട്ടുണ്ട്). സുറിയാനിയിൽ ഒരു പുസ്തകം അച്ചടിക്കുക – നമ്മുടെ നാട്ടിൽ ഇദംപ്രഥമമായിരുന്നു. ഈ പുസ്തകം മലങ്കരസഭയുടെ നാനാഭാഗത്തും വിതരണം ചെയ്യുന്ന ചുമതല ചാത്തുരുത്തിൽ ശെമ്മാശൻ ഏറ്റെടുത്തു. ഒരു ആത്മബന്ധം വളരുകയായിരുന്നു. നവീകരണ മെത്രാന്മാർ തക്സായുടെ കൈയെഴുത്തുപകർപ്പിൽ വരുത്തുന്ന മാറ്റങ്ങൾ ഉൾപ്പെടെയുള്ള കൃത്രിമത്വങ്ങൾ സൂക്ഷ്മാന്വേഷകർക്ക് തിരിച്ചറിയുവാൻ ഈ അച്ചടി തക്സാ പ്രയോജനപ്പെട്ടു.

താൻ ശെമ്മാശുപട്ടം കൊടുത്ത ശെമ്മാശൻ സെമിനാരി വിട്ടുപോയതും തനിക്കും തന്റെ നവീകരണപ്രസ്ഥാനങ്ങൾക്കും എതിരായ പ്രവർത്തനങ്ങളിൽ പങ്കാളിയാകുന്നതും നവീകരണമെത്രാൻ നിസ്സഹായതയോടെ വീക്ഷിച്ചു. യൂയാക്കിം മാർ കൂറിലോസ് തന്നോട് രാജിയായെങ്കിലും പുലിക്കോട്ടിൽ കത്തനാരെ കീഴ്പ്പെടുത്തുവാൻ അദ്ദേഹത്തിന് സാധിച്ചില്ല. യൂയാക്കിം മാർ കൂറിലോസിന്റെ സഹോദരൻ മക്കുദിശാ വഴി അതിന് ശ്രമിക്കാഞ്ഞിട്ടല്ല. ആദർശനിഷ്ഠനും ആർജ്ജവഹൃദയനുമായ പുലിക്കോട്ടിൽ കത്തനാർ വഴിപ്പെടാതിരിക്കുകയായിരുന്നു. അപകടകരമാണെന്ന് താൻ നിരന്തരം ആവർത്തിച്ചിട്ടും മർദ്ദീൻ യാത്രയ്ക്ക് ധൈര്യപ്പെട്ട ഇട്ടൂപ്പ് കത്തനാർ മേല്പട്ടസ്ഥാനം ഏൽക്കുന്നത് മാർ കൂറിലോസ് ഇഷ്ടപ്പെടാതിരുന്നത് തന്റെ ഭാവിയെയും നവീകരണമെത്രാന്റെ ഭാവിയെയും കരുതി ആയിരുന്നു.

വൈദികവിദ്യാഭ്യാസം പൂർത്തിയാക്കിയ ശെമ്മാശൻ ഏതാനും വർഷം തീരുമാനങ്ങൾ എടുക്കാനാവാതെ പഠനത്തിലും പ്രാർത്ഥനയിലും ധ്യാനത്തിലും ചെലവഴിച്ചു. അവിവാഹിത ജീവിതമാണ് തന്റെ വഴി എന്ന്

തീരുമാനിക്കുവാൻ ഒട്ടും പ്രയാസപ്പെടേണ്ടി വന്നില്ല. എന്നാൽ ആരിൽ നിന്ന് പട്ടം ഏൽക്കണം എന്നത് ഗൗരവമേറിയ ചിന്താവിഷയം തന്നെയായിരുന്നു. യൂയാക്കിം മാർ കൂറിലോസിൽനിന്ന് പട്ടം സ്വീകരിച്ചാൽ നവീകരണ മെത്രാന്റെ അനിഷ്ടത്തിന് കാരണമാകുമെന്നും അത് നിയമപരമായ പ്രതിബന്ധങ്ങൾക്ക് കാരണമാകുമെന്നും ശെമ്മാശൻ കാര്യങ്ങളെ വിലയിരുത്തി. യൂയാക്കിം മാർ കൂറിലോസിൽനിന്ന് പട്ടം സ്വീകരിക്കുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ ഉപദേശിച്ചതോടെ അക്കാര്യത്തിൽ സംശയങ്ങൾക്കറുതിയായി. നവീകരണ മെത്രാനിൽനിന്ന് പട്ടമേൽക്കുന്നത് ആത്മവഞ്ചനയാണെന്ന് ശെമ്മാശൻ തീരുമാനിച്ചു. ഈ പശ്ചാത്തലത്തിൽ ഒരു കടമ്പ കൂടെ കടക്കുവാനുണ്ടായിരുന്നു. ശെമ്മാശന്റെ വീട്ടുകാർ അദ്ദേഹത്തെ ഗൃഹസ്ഥവൈദികനായി കാണുവാനാണ് ആഗ്രഹിച്ചത്. വിവാഹാലോചനകൾ തകൃതിയായി നടന്നുകൊണ്ടിരുന്നു. ഇടവക ഭരിക്കുന്ന വൈദികർ വിവാഹിതരാകണമെന്ന കാഴ്ചപ്പാടാണ് യൂയാക്കിം മാർ കൂറിലോസും പുലർത്തിയിരുന്നത്. ഈ ധർമ്മസങ്കടത്തിൽനിന്ന് ശെമ്മാശൻ രക്ഷപ്പെട്ടതിനെപ്പറ്റി കഥാപുരുഷന്റെ നാട്ടിൽ പ്രചരിച്ചിട്ടുള്ള ഒരു കഥ തൊട്ടടുത്ത കാഞ്ഞിരമറ്റത്തുകാരനായ കണിയാമ്പറമ്പിലച്ചൻ ഇപ്രകാരം വിവരിക്കുന്നുണ്ട്:

"എന്റെ പിതാവിൽനിന്നും കേട്ടിട്ടുള്ള ഒരു സംഭവം പറയാം. ചാത്തുരുത്തി ബന്ധത്തിൽപ്പെട്ട കണ്ടനാട് കൊച്ചുപ്പാപ്പൻ ശെമ്മാശന്റെ പൊട്ടിക്കരച്ചിൽകേട്ട് വിളിച്ചുവരുത്തി 'മോൻ എന്തിനാണ് കരയുന്നത്' എന്ന് ചോദിച്ചു. 'എനിക്ക് വിവാഹം വേണ്ട' എന്ന് മറുപടി – യാദൃച്ഛികമായി ഉപ്പാപ്പൻ കുഞ്ഞിന്റെ കയ്യിലേക്ക് നോക്കി. 'ഈ കൈ പാണീഗ്രഹണത്തിനുള്ളതല്ല, നാമെല്ലാം താമസിയാതെ മുത്തേണ്ട കൈയാണിത്' എന്ന് പറഞ്ഞുവെന്നും അതോടെ കല്യാണാലോചനകൾ നിറുത്തിയെന്നുമാണ് കേട്ടിട്ടുള്ളത്" (പരിശുദ്ധ കൊച്ചുതിരുമേനി, പുറം 33, 34).

1864 തുലാമാസത്തിൽ (ഒക്ടോബർ–നവംബർ) ശെമ്മാശൻ യൂയാക്കിം മാർ കൂറിലോസിൽനിന്ന് പൂർണ്ണശെമ്മാശുപട്ടം ഏറ്റു. അദ്ദേഹത്തിൽ നിന്ന് തന്നെ 1864 വൃശ്ചികത്തിൽ (നവംബർ–ഡിസംബർ) കശ്ശീശാപട്ടവും കോറെപ്പിസ്കോപ്പാ സ്ഥാനവും അകപ്പറമ്പ് പള്ളിയിൽ വച്ച് സ്വീകരിച്ചു. യൂയാക്കിം മാർ കൂറിലോസ് കശ്ശീശാപട്ടവും കോറെപ്പിസ്കോപ്പാ സ്ഥാനവും ഒന്നിച്ചുനൽകുന്ന പതിവ് മറ്റൊരിടത്തും കണ്ടിട്ടുണ്ട് (ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്കോപ്പായ്ക്ക് രണ്ട് സ്ഥാനവും ഒന്നിച്ച് നൽകിയതായി അദ്ദേഹത്തിന്റെ പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്). തുടർന്ന് ചാത്തുരുത്തിൽ കോറെപ്പിസ്കോപ്പാ 1864 മുതൽ മുളന്തുരുത്തി ഇടവകയിൽ വൈദികസേവനം അനുഷ്ഠിക്കുവാൻ തുടങ്ങി.

## അദ്ധ്യായം 2

# പൂമൊട്ട് വിടരുന്നു

ചാത്തുരുത്തി ഗീവറുഗീസ് കോറെപ്പിസ്കോപ്പായുടെ സ്ഥാനാരോഹണവും ഇടവകപ്രവേശനവും മുളന്തുരുത്തി ഇടവകയുടെ ചരിത്രത്തിൽ ഒരു വഴിത്തിരിവായി. അത്രയുംകാലം നവീകരണമെത്രാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ പൂർണ്ണനിയന്ത്രണത്തിലായിരുന്ന ഇടവകയിൽ അഭിനവ കോറെപ്പിസ്കോപ്പാ നടത്തിയ ക്ലാസ്സുകളും പ്രബോധനങ്ങളും ആണ് ഈ വഴിത്തിരിവിന് കാരണമായത്. നവീകരണമെത്രാന്റെ മെത്രാൻസ്ഥാനം സംശയാതീതമല്ലെന്നും ദൈവമാതാവിന്റെ മദ്ധ്യസ്ഥതയ്ക്കും മരിച്ചവർക്കുവേണ്ടി നടത്തുന്ന പ്രാർത്ഥനകൾ ഉൾപ്പെട്ട ശുശ്രൂഷകളും വിരോധിക്കുന്ന അദ്ദേഹം പൂർവീക സുറിയാനി സഭയുടെ കഴുത്തിൽ കത്തി വെയ്ക്കുകയാണെന്നും സൗമ്യമായ ഭാഷയിൽ അഭിനവ കോറി ജനങ്ങളെ പഠിപ്പിച്ചു. അദ്ദേഹം പ്രസിദ്ധീകരിച്ച നമസ്കാരക്രമവും മറ്റും ഉപേക്ഷിക്കുവാൻ അദ്ദേഹം ഇടവകയെ ആഹ്വാനം ചെയ്തു. മുളന്തുരുത്തി ഇടവക പൂർണ്ണമായും കോറിയുടെ ആഹ്വാനങ്ങൾ അനുസരിച്ചു. ഈ നീക്കം കണ്ടനാട് ഇടവകയിലും ചലനങ്ങൾ ഉണ്ടാക്കി. ഇടവകജനങ്ങൾക്ക് ചാത്തുരുത്തി കോറിയുടെ നിലപാട് സ്വീകാര്യമായി തോന്നി. എന്നാൽ കണ്ടനാട് ഇടവകയുടെ കരോട്ടുവീട്ടിൽ ശെമവൂൻ കോറെപ്പിസ്കോപ്പാ നവീകരണമെത്രാന്റെ അനുകൂലിയും ആയിടെ രൂപീകരിക്കപ്പെട്ട കോട്ടയം സെമിനാരി നടത്തിപ്പുകാരായ ആലോചനക്കൂട്ടത്തിലെ പ്രമുഖാംഗവും ആയിരുന്നതിനാൽ ആ ഇടവകയുടെ ഔദ്യോഗിക നിലപാട് നവീകരണമെത്രാന് അനുകൂലമായി തുടർന്നു. ഇടവകകളിൽ വൈദികരുടെ വേതനവും അന്തസ്സും വർദ്ധിപ്പിക്കാൻ ഉതകുന്ന പല പരിഷ്ക്കാരങ്ങളും പാലക്കുന്നത്ത് മെത്രാച്ചൻ തന്ത്രപൂർവ്വം ആവിഷ്ക്കരിച്ചു പോന്നതിനാൽ വൈദികരുടെ പിന്തുണ അദ്ദേഹത്തിന് ലഭിച്ചത് സ്വാഭാവികം തന്നെ.

യൂയാക്കിം മാർ കൂറിലോസ് ഈ അനുകൂലമായ കാലാവസ്ഥയിൽ മുളന്തുരുത്തിപ്പള്ളിയെ മിക്കവാറും സ്വന്തം ആസ്ഥാനമാക്കി. പുലിക്കോട്ടിൽ മെത്രാച്ചനോട് ഉള്ളിൽ നീരസം പുലർത്തിയ അദ്ദേഹം ഇടയ്ക്കിടെ താൻ അവധിയിൽ പ്രവേശിക്കുന്നു എന്നും സ്വദേശത്തേക്ക് മടങ്ങിപ്പോവുന്നു എന്നും ഭീഷണിയുടെ സ്വരത്തിൽ കല്പന അയച്ചുകൊണ്ടിരുന്നു. ജനങ്ങളാകട്ടെ അദ്ദേഹത്തോട് 'പോകരുതേ' എന്ന് അത്തരം അവസരങ്ങളിൽ അപേക്ഷിക്കുമായിരുന്നു. ആ അവസരങ്ങളെ ഇടവകകളിൽ പിടിമുറുക്കുവാനുള്ള അവസരമായി മാർ കൂറിലോസ് ഉപയോഗിച്ചു. അങ്ങ

നെയിരിക്കേ 1871 കുംഭം 11-ന് അന്ത്യോഖ്യാ പാത്രിയർക്കീസ് പരലോക പ്രാപ്തനായി. ഉടനെ അദ്ദേഹം കുംഭം 28-ന് മുളന്തുരുത്തി പള്ളിയിൽ നിന്ന് പള്ളികൾക്ക് കല്പന അയച്ചു. "... നാം അവിടേക്ക് ചെല്ലണമെന്നും പൊതുവിൽ അന്ത്യോഖ്യാ സിംഹാസനത്തിന്റെ സമൂഹക്കാർ നമുക്ക് എഴുതി അറിയിച്ചിരിക്കുന്നു. ഈ മീനമാസം 15-ന് നമ്മുടെ അടുക്കൽ മുളന്തുരുത്തിപ്പള്ളിയിൽ അതത് പള്ളിയിൽനിന്നും ഒന്നോ രണ്ടോ പട്ട ക്കാരും ഒന്നോ രണ്ടോ ക്രിസ്ത്യാനികളും വന്നുചേർന്നുകൊള്ളണം. നിങ്ങൾ എല്ലാവരും മുറപ്രകാരം മാനത്തോടെ ഒന്നോ രണ്ടോ പട്ടക്കാരും വഴിച്ചിലവും സിംഹാസനത്തിന്റെ മുമ്പാകെ നിങ്ങളുടെപേർക്ക് കുമ്പിട്ട് കാഴ്ചവെക്കുന്നതിന് നമ്മോടുകൂടെ അയച്ചാൽ നിങ്ങൾക്ക് മാനവും അവസ്ഥയും ദൈവത്തിന്റെയും സമൂഹക്കാരുടെ മുമ്പാകെയും നല്ല ഓർ മ്മയ്ക്കും എന്നേക്കും ഉള്ള ഭാഗ്യത്തിനും സംഗതി ഉണ്ടാകും....." ഏതാ യാലും ആ വിദ്യ വേണ്ടത്ര ഫലിച്ചില്ല. ബാവാ 15-ന് മുളന്തുരുത്തി പള്ളി യിൽ കൂടുന്നതിന് കല്പന അയച്ചാറെ കോട്ടൂർ, പാലക്കുഴ, തുരുത്തി പ്പള്ളി ഇങ്ങനെ മൂന്ന് പള്ളിക്കാർ മാത്രം കൂടി. ശേഷംപേർ ആരും കൂടാ യ്കയാൽ ഒന്നും നിശ്ചയിക്കാതെ അവരും പിരിഞ്ഞു (*കണ്ടനാട് ഗ്രന്ഥ വരി*, പുറം 164, 165). മാർ കൂറിലോസിനെപ്പറ്റിയുള്ള മതിപ്പു കുറയുവാൻ ഇത്തരം നടപടികൾ കാരണമായി. എന്നാൽ പുലിക്കോട്ടിൽ മെത്രാച്ച നോട് പ്രതിദിനം ആദരം വർദ്ധിക്കുകയും ചെയ്തു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാൻസ്ഥാനമേറ്റ് കൊച്ചി യിലെത്തിയശേഷം ഒട്ടുംവൈകാതെ മദ്രാസിലെ ഫോർട്ട് സെന്റ് ജോർജ്ജ് ആലോചനാസഭയിൽ ഗവർണ്ണർ ഫ്രാൻസിസ് ഫോർഡ് നെസ് പിയർ സായ്പ്പിന് 1869 ഫെബ്രുവരി 3-ന്, മലങ്കരസഭയിലെ പ്രശ്നപരി ഹാരത്തിനുവേണ്ടി 19 ഖണ്ഡികകൾ ഉള്ളതും യുക്ത്യാധിഷ്ഠിതവും സമ ഗ്രവും ആയ ഒരു ഹർജി നേരിട്ട് ബോധിപ്പിച്ചു (ഹർജിയുടെ പൂർണ്ണ രൂപം *കണ്ടനാട് ഗ്രന്ഥവരി* പുറം 133-139 വരെ കാണുക).

ഗവണ്മെന്റ് ഈ ഹർജി തള്ളി. നിരാശയോടെ കൊച്ചിയിൽ മടങ്ങി യെത്തിയ അദ്ദേഹം അനന്തരകരണീയത്തെപ്പറ്റി ആലോചനകൾ നടത്തി. മുഖ്യാലോചനക്കാരൻ ചാത്തുരുത്തിൽ കോറെപ്പിസ്കോപ്പാ തന്നെ ആയി രുന്നു. മർദ്ദീൻ യാത്രയിൽ താൻ സന്ദർശിച്ച ദയറാകളെപ്പറ്റി മാർ ദീവ ന്നാസ്യോസ് നൽകിയ വിവരണം കോറിയെ പ്രചോദിപ്പിച്ചു. ദയറാകളും ദയറായക്കാരും വർദ്ധിക്കാതെ മലങ്കരയ്ക്ക് പുരോഗതി സാധ്യമല്ലെന്ന ചിന്ത അവർ പങ്കുവെച്ചു. അവരുടെ കൂടിയാലോചനപ്രകാരം വെട്ടിക്കൽ കുരിശുപള്ളി ഒരു ദയറാ ആയി വികസിപ്പിക്കുവാൻ വിട്ടുതരണമെന്ന മെത്രാപ്പോലീത്തായുടെ അഭ്യർത്ഥന ഇടവക അംഗീകരിച്ചു. 9-ാം മാർ ത്തോമ്മാ കല്ലിട്ട് സ്ഥാപിച്ച ആ കുരിശുകെട്ടിടം പൊതുവിന്റെ ഉപയോ

ഗത്തിനായി ഇടവകക്കാർ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായ്ക്ക് കൈവശം കൊടുത്തു. കോട്ടയം പഴയസെമിനാരി നവീകരണമെത്രാന്റെ കൈവശത്തിൽ ആകയാൽ അവിടത്തെ വൈദികവിദ്യാഭ്യാസം പൂർവീക സുറിയാനിസഭയുടെ വിശ്വാസാചാരമര്യാദകളെ തിരുത്തുന്ന തരത്തിലായതിനാൽ ശെമ്മാശന്മാരെ പഠിപ്പിക്കുന്ന ഒരു സെമിനാരിയായും വെട്ടിക്കൽ കുരിശുപള്ളി പ്രവർത്തിക്കണമെന്നും അവിടെ വടക്കൻ വൈദിക വിദ്യാർത്ഥികളുടെ പരിശീലനകേന്ദ്രം ആയിരിക്കണമെന്നും മെത്രാപ്പോലീത്താ ആഗ്രഹിച്ചു. ദയറായുടെ അധിപനും സെമിനാരിയുടെ മല്പാനും ആയിരിപ്പാൻ ചാത്തുരുത്തിൽ കോറി സന്നദ്ധത അറിയിച്ചതിൽ പുലിക്കോട്ടിൽ മെത്രാൻ സന്തുഷ്ടനായി. 1872 മീനമാസം 26-ന് ഞായറാഴ്ച മുളന്തുരുത്തി പള്ളിയിൽവെച്ച് ചാത്തുരുത്തിയിൽ ഗീവറുഗീസ് കോറിക്ക് പുലിക്കോട്ടിൽ തിരുമേനി റമ്പാൻസ്ഥാനം നൽകി. ഇതു സംബന്ധിച്ച് സമീപത്തുള്ള പള്ളികൾക്ക് അദ്ദേഹം ഇപ്രകാരം കൽപന അയച്ചു: "നമ്മുടെ ചാത്തുരുത്തി കോറി ഗീവറുഗീസ് കത്തനാർക്ക് നാളെ റമ്പത്വം കൊടുക്കുന്നതിന് നിശ്ചയിച്ചിട്ടുള്ളതിനാൽ നിങ്ങളും ഒരുങ്ങപ്പെട്ട് വന്ന് കാണ്മാൻ ആഗ്രഹിക്കുന്നു.' (*കണ്ടനാട് ഗ്രന്ഥവരി*, പുറം 183).

യൂയാക്കീം മാർ കൂറിലോസിൽനിന്ന് കശ്ശീശാ-കോറിസ്ഥാനങ്ങൾ സ്വീകരിച്ച ചരിത്രപുരുഷൻ പുലിക്കോട്ടിൽ തിരുമേനിയുമായി സ്ഥാപിച്ച ഗുരുശിഷ്യബന്ധം സുദൃഢമാവുന്നതിന്റെ ചിത്രം ഇവിടെ കാണാം. താമസംവിനാ അഭിനവ റമ്പാൻ വെട്ടിക്കൽ കുരിശുപള്ളിയിലേക്ക് താമസം മാറ്റി. പതിറ്റാണ്ടുകൾക്ക് മുമ്പ് കാട്ടുമങ്ങാട് രണ്ടാം കൂറിലോസ് അവിടെ താമസിച്ച് കബറടങ്ങിയിരുന്നു. റമ്പാൻ അവിടെ താമസം ആരംഭിച്ചതോടെ ആ പ്രദേശത്തിന് നവോന്മേഷം കൈവന്നു. ദിനംതോറും യാമം തോറും മുടങ്ങാത്ത പ്രാർത്ഥനകൾ ആ പരിസരത്തെ തേജോമയമാക്കി. ഉപവാസവും മൗനവും പ്രാർത്ഥനയും ഒരു വശത്ത്, വൈദികവിദ്യാർത്ഥികളുടെ അധ്യയനം മറ്റൊരുവശത്ത്. കാട്ടുപ്രദേശമായിരുന്ന അവിടം ഏതാനും നാളുകൾക്കുള്ളിൽ ഒരു തീർത്ഥാടനകേന്ദ്രമായിത്തീർന്നു. ഈ കേന്ദ്രത്തെപ്പറ്റിയുള്ള പ്രശസ്തി ദിനംതോറും വർദ്ധിച്ചു. വൈദിക വിദ്യാർത്ഥികൾ സഭയുടെ നാനാഭാഗത്തുനിന്നും അവിടെ എത്തി. അതിദ്രുതം വികസിച്ചുകൊണ്ടേയിരുന്ന പ്രസ്ഥാനങ്ങളെ ഉൾക്കൊള്ളുവാൻ ആ പഴയ കുരിശുകെട്ടിടം അപര്യാപ്തമെന്ന് വന്നപ്പോൾ ചാത്തുരുത്തി റമ്പാച്ചൻ വിസ്തൃതമായ ഒരു ദയറാകെട്ടിടം സ്ഥാപിക്കുന്നതിന് പിടിയരിപിരിവിന് ആഹ്വാനം നൽകിക്കൊണ്ട് സുദീർഘമായ ഒരു അഭ്യർത്ഥന പള്ളികളിലേക്ക് അയച്ചു. അഭ്യർത്ഥനയുടെ പൂർണ്ണരൂപം താഴെ ചേർക്കുന്നു.

"9-ാമത്. വെട്ടിയ്ക്കൽ നിന്നും റമ്പാച്ചൻ ധർമ്മശേഖരപ്പെടുത്തി മുതൽ ശേഖരിച്ച് ഒരു ദയറാ പണിയിക്കുന്നതിനു വേണ്ടി അദ്ദേഹം

വടക്കേ ദിക്കിലുള്ള എല്ലാ പള്ളികൾക്കും എഴുതി അയച്ചു. ആയതു പള്ളികളിൽ വായിക്കപ്പെടുകയും ചെയ്തു. ആ എഴുത്തിന്റെ പകർപ്പ്:

യാഹ്

ബശ്മോ ദത്‌ലീസോയൂസോ കാദീശ്ത്തോ ആബോ വബ്റോ ഉറൂ ഹോകാദീശോ ഹാദ് ആലോഹോ ശാറീറോ. ദ്‌ലേ സോഗദീനാൻ ഉ മൗദ്യേനാൻ വമ്ശബഹീനാൻ. വബ്തക്ശഫ്ത്തോ ദ് യൊൽദാസ് ആലോഹോ മറിയാം ബ്സുൽത്തോ കാദീശ്ത്തോ ഏമോദ് കുലഹൂൻ കാദീശേ മെസ് ഗാവ്സീനാൻ ല് ഓലം ഒൽമ്മീൻ ആമ്മീൻ.

അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിങ്കൽ ഇന്ന് നമുക്ക് വാണിരിക്കുന്ന ശുദ്ധമുള്ളവനും സ്തുതിക്കപ്പെട്ടവനും ആയ മൂന്നാമത്തെ പത്രോസ് എന്ന മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവായുടെ കല്പനയാൽ മലയാളത്തിൽ ഇന്ന് നമ്മെ ഭരിച്ച് വരുന്ന ബഹുമാനപ്പെട്ടവരും പുണ്യപ്പെട്ടവരുമായ മാർ കൂറിലോസ് മെത്രാപ്പോലീത്തായും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും ആയ നമുക്കുള്ള പിതാക്കന്മാരുടെ അനുവാദത്താൽ വെട്ടിയ്ക്കൽ പള്ളിയിൽ ഇരിക്കും ശക്തി ക്ഷയപ്പെട്ടവനും പാപിയുമായ ദയറായ ഗീവറുഗീസ് - കണ്ടനാട് പള്ളി എടവകയിൽ ഉൾപ്പെട്ട സത്യക്രിസ്ത്യാനികളായ ചെറിയവരും വലിയവരും ആയ എല്ലാവരിൽ നിന്നും ഭാഗ്യം നിറപ്പെട്ടിരിക്കുന്ന കന്യാസ്ത്രീ മർത്തമറിയാം നമുക്കുള്ള അമ്മയുടെ തിരുനാമത്താൽ യാചിച്ച് എരക്കുന്നത്.

ദൈവത്തിന്റെ കൃപയും സമാധാനവും നമുക്കുള്ള അമ്മയുടെ വാഴ്‌വും വായിക്കുന്നവരുടെ മേലും കേൾക്കുന്നവരുടെ മേലും പ്രത്യേകം ഇതിൽ പറയുന്ന നിക്ഷേപത്തെ കാത്തുവരുന്നവരുടെ മേലും എന്നുമെന്നേയ്ക്കും ആവസിച്ചു പൊറുത്ത് ചിന്തപ്പെടുമാറാകട്ടെ. അത് ഭാഗ്യമുള്ള അമ്മയുടേയും മാർത്തോമ്മാ ശ്ലീഹായുടെയും പഴമയിലും പുതുമയിലും ഉള്ള എല്ലാ ശുദ്ധമാകപ്പെട്ടവരുടെയും പ്രാർത്ഥനകളാൽ - ആമ്മീൻ.

മശിഹായിൽ എന്റെ സഹോദരന്മാരും സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിൽ എന്റെ വാത്സല്യമുള്ളവരുമേ 'എന്നെ അന്വേഷിക്കാത്തവർക്ക് ഞാൻ കാണപ്പെട്ടു എന്നും എന്നെക്കുറിച്ച് ചോദിക്കാത്തവർക്ക് ഞാൻ കാണപ്പെട്ടു' എന്നും ഏശായ ദീർഘദർശിയും, 'നിന്റെ വർഗ്ഗത്തിൽ അല്ലാതെ നല്ല സൈത്തിൽ നിന്നെ വച്ച് ചേർത്തു' എന്ന് ശുദ്ധമുള്ള പൗലോസും പറഞ്ഞിരിക്കുന്നതുപോലെ അളവില്ലാത്ത തന്റെ കൃപ നിമിത്തം നമുക്കായി ഒരുക്കപ്പെട്ടതായിരുന്നില്ല എന്ന ആ തന്റെ അനന്തിരത്വവും തന്റെ വിശ്വാസം മൂലം എന്നേക്കുമുള്ള ജീവസ്സുകളും നമുക്ക് പറഞ്ഞ് ബോധിച്ചു. ശുദ്ധമുള്ള തന്റെ മാമ്മൂദീസായാൽ ദത്തു

പുത്രന്മാരായി നമ്മെ തെരഞ്ഞെടുക്കുകയും ബഹുമാനമുള്ള തന്റെ കഷ്ടാനുഭവം കൊണ്ടും തന്റെ ഉയിർത്തെഴുന്നേൽപ് കൊണ്ടും പാപം നിമിത്തം ബന്ധിക്കപ്പെട്ടിരിക്കുന്ന ദുരിതത്തിന്റെ കുഴിയിൽ നിന്ന് നമ്മെ വീണ്ടുകൊണ്ട് തന്റെ കൂടെ നമ്മെ കരേറ്റി സ്വർഗ്ഗത്തിന്നടുത്തവരാക്കി ത്തീർക്കയും മാലാഖമാരേക്കാൾ അധികത്വമുള്ള നാമവും നമുക്ക് നൽകി എന്ന സംഖ്യ ഇല്ലാത്ത തന്റെ നൽവരത്തെ നാം മറന്നുകളഞ്ഞ് അതിന്റെ ഛർദ്ദിലുമ്മേൽ തിരിയുന്ന നായയെപ്പോലെയും ചെളിയുടെ കലക്കലിൽ തിരിയുന്ന കുളിച്ച പന്നി പോലെയും സത്യവിശ്വാസത്തിൽ വെടിപ്പാ ക്കപ്പെട്ടിരിക്കുന്നവരായ നാം അതിന്റെ ഫലമാകുന്ന ചൊല്ലുവിളിയിൽ നിന്ന് വിട്ട് മുൻ അതിൽ നാം ആയിരുന്ന അവിശ്വാസമാകുന്ന ചെളി യിലേക്ക് തിരിഞ്ഞ് അതിൽ കിടന്ന് ഉരുണ്ട് ബഹുമാനമുള്ള തന്റെ തിരുരക്തത്താൽ കുളിച്ച് വെടിപ്പാക്കപ്പെട്ടിരിക്കുന്ന ആ നമുക്കുള്ള ശുദ്ധീകരണത്തെ നാം അശുദ്ധി ആക്കുകയും ചെയ്യുന്നതു മാത്രമല്ല മുന്തിരി ഞാനെന്നും ചില്ലികൾ നിങ്ങൾ എന്നും എന്നിൽ വസിക്കുന്ന വനിൽ ഞാനും വസിക്കുന്നു എന്നും ഒരുത്തൻ എന്നിൽ വസിക്കുന്നില്ല എങ്കിൽ ഉണങ്ങിയ ചില്ലിയെപ്പോലെ പുറത്ത് എറിഞ്ഞു കളയപ്പെട്ട് എരി വാനായി തീയിൽ ഇടുന്നു എന്നും നമ്മുടെ കർത്താവ് അരുളിച്ചെയ് തിരിക്കുന്നപ്രകാരം മുന്തിരിയിൽ ചില്ലികൾ പാർക്കുന്നതുപോലെ ക്രിസ്തുവിൽ ക്രിസ്ത്യാനികളായ നാം പാർത്തുവരുന്നു. ക്രിസ്തു വിന്നടുത്ത കല്പനകൾ നാം ആചരിച്ച് ഫലങ്ങൾ പ്രവർത്തിക്കാതെ ഇരുന്നാൽ കായ്ക്കാത്ത വളരപ്പെട്ട ചില്ലികൾ വെട്ടി അഗ്നിയിൽ എരിയ്ക്കുന്ന പ്രകാരം എന്നേക്കുമുള്ള അഗ്നിനരകത്തിൽ നമ്മെ തള്ളി യിട്ട് എരിയ്ക്കുന്നതിന് ഒട്ടും സന്ദേഹമില്ലാത്തതിനാൽ ആ എരിതീയ്ക്കു നാം ഇരയായി തീരാതെ ഇരിപ്പാനായി തേറ്റത്തിന്റെ നല്ല ആത്മാവിനെ നമുക്ക് നൽകി പാപമോചനം നിറയപ്പെട്ടിരിക്കുന്ന നല്ലതായ തന്റെ ഊടുവഴിയിലേക്ക് നമ്മെ തിരിപ്പാൻ വേണ്ടി എല്ലാ നേരത്തിലും നമ്മുടെ ദൈവത്തെ ഞാൻ കൊണ്ടാടുന്നു.

വീണ്ടും വാത്സല്യമുള്ളവരേ, ദാവീദിന്റെ അമ്പത്തിമൂന്നാമത്തെ മസ്മൂ റായിൽ നേരുകേടുകാരൻ ദൈവം ഇല്ലെന്ന് അവന്റെ ഹൃദയത്തിൽ അവൻ പറയുന്നു എന്നും അവരുടെ ചതിവാൽ അവർ ക്ഷയിക്കപ്പെട്ട് മ്ലേച്ഛത പ്പെട്ടു എന്നും തിരിച്ചറിഞ്ഞ് ദൈവത്തെ അന്വേഷിക്കുന്നവൻ ഉണ്ടോ എന്ന് കാണ്മാനായിട്ട് ദൈവം ആകാശത്തു നിന്ന് ഭൂമിയിലേക്ക് കുനി ഞ്ഞുനോക്കി എന്നും അപ്പോൾ അവർ എല്ലാവരും ഒന്നുപോലെ വഴി വിട്ട് മാറി നിരാശപ്പെട്ടു എന്നും നന്മ ചെയ്യുന്നവൻ ഇല്ലാ അതിന്മണ്ണം ഒരുത്തൻ പോലുമില്ല എന്നും വീണ്ടും നല്ലവൻ ഒടുങ്ങി വിശ്വാസം ഭൂമി യിൽ നിന്ന് മായപ്പെട്ടു എന്നും നിബിയാ പറഞ്ഞിരിക്കുന്ന ആ നിബി

യൂസാ ഇപ്പോൾ ഈ കാലത്തിൽ നമ്മിൽ ഒത്തിരിക്കുന്നതായി കാണ പ്പെടുന്നു. അത് എന്തെന്നാൽ നമ്മിൽ ഒരു വിശ്വാസവും ഇല്ല. ഒരു നല്ല പ്രവൃത്തിയും ഇല്ല. അപ്രകാരം ആയത് ഒരുവനിലും കാണപ്പെടുന്നില്ല. ഒരുവൻ കൊള്ളാമെന്ന് നാം ഊഹിക്കുന്നുവെങ്കിൽ ആത്മാവിന്നടുത്ത കൺകൾ കൊണ്ട് സൂക്ഷിച്ചാൽ സകല തിന്മകളും അവനിൽ നിറയപ്പെ ട്ടതായി കാണപ്പെടുന്നു. എന്നാൽ പ്രമാണങ്ങളും കല്പനകളും നാം പഠിക്കയും പഠിപ്പിക്കുകയും ചെയ്യുന്നുണ്ടെങ്കിലും അവ സത്യമെന്ന് പൂർണ്ണമായി വിശ്വസിച്ച് മുറുകെ പിടിച്ചല്ലാതെ പ്രവർത്തിപ്പാനും പ്രവൃ ത്തിയിൽ പൂർണ്ണമായിരിപ്പാനും അതിനാൽ ഫലം പ്രാപിപ്പാനും കഴിയു ന്നതല്ല. അത് എന്തെന്നാൽ നമ്മുടെ പേർ വിശ്വാസികൾ എന്ന് തന്നെ ആയിരിക്കുമ്പോൾ നമ്മുടെ പ്രവൃത്തികളും വിശ്വാസത്താൽ ആയിരി ക്കണം. പ്രവൃത്തി കൂടാത്ത വിശ്വാസം മരിക്കപ്പെടേണ്ടതാകുന്നു എന്ന് മാർ യാക്കോബ് ശ്ലീഹാ പറഞ്ഞിരിക്കുന്നതുകൊണ്ട് നമ്മുടെ വിശ്വാസം പ്രവൃത്തിയിൽ ആയില്ലെങ്കിൽ വിശ്വാസമില്ലാത്തതായി കണക്കിടപ്പെട്ട് അവിശ്വാസികളായ കാവ്യരോടു കൂടെ എന്നേക്കുമുള്ള ദുരിതത്തിനും അഗ്നിനരകത്തിനും തള്ളിയിടുന്നതിന് ഒട്ടുംതന്നെ സന്ദേഹമില്ലാത്തതും ആകുന്നു. അപ്പോഴോ മേൽ പ്രകാരം വിശ്വാസത്തിനടുത്ത പ്രവൃത്തി കൾ നമ്മളിൽ ഇല്ലാത്തതിനാൽ അവിശ്വാസികളെപ്പോലെ നാം ആയി ത്തീരുകയും അതിനോടടുത്ത പ്രവൃത്തികളായ ക്ഷുദ്രവും ശത്രുതയും തിന്മ ഒക്കെയുടെയും മാതാവായ നിഗളവും വാശിയും കോപവും പൈശൂ ന്യവും അന്യായവും എല്ലാ തിന്മകളുടെയും മൂലമായ ദ്രവ്യാഗ്രഹവും കളവും കള്ളസാക്ഷിയും കുരളയും അറുകൊലയും വേശ്യാദോഷവും വ്യഭിചാരവും സോദോമ്യ പ്രവൃത്തിയും ദൈവദൂഷണവും - ഇങ്ങനെ യുള്ള വലിയ തിന്മകളും അശുദ്ധപ്പെട്ട പ്രവൃത്തികളും നമ്മിൽ നിറയ പ്പെട്ടിരിക്കയും അപ്രകാരം തന്നെ ചൊല്ലുവിളിയും കീഴമർച്ചയും ഇല്ലാ ത്തവരും തന്നിഷ്ടക്കാരും നന്മയെ ത്യജിച്ച് തിന്മയാക്കായി ഓടി എത്തു ന്നവരും ശുദ്ധമാന പള്ളിയുടെ കല്പനകളെ ലംഘിച്ച് അറപ്പുകെട്ട് നട ക്കുന്നവരും മറ്റ് പല അശുദ്ധികളും ചെയ്ത് നടക്കുന്നവർ നമ്മിൽ ബഹു വായിത്തീർന്നിരിക്കുന്നു. ഒരു പാത്രം അതിനെ മനഞ്ഞവനോട് നീ എന്നെ മനഞ്ഞിട്ടില്ലാ എന്നു പറയുമോ? എന്ന് ഏശായ പറഞ്ഞിരിക്കു ന്നതുപോലെ മക്കൾ അവരുടെ മാതാപിതാക്കന്മാരോട് മറുത്തും ക്രിസ്ത്യാനികൾ പട്ടക്കാരോടു മറുത്തും പട്ടക്കാർ മേൽപട്ടക്കാരോട് മറുത്തും അറപ്പുകെട്ട് നിന്ന് വരുന്നതും, അത്രയുമല്ല ദാനിയേൽ നിബി യായിൽ പറയുന്ന നശിപ്പിനുടെ മ്ലേച്ഛതപ്പെട്ട അടയാളം ശുദ്ധമുള്ള സ്ഥലത്ത് നിൽക്കുന്നതു കാണുമ്പോൾ വായിക്കുന്നവൻ തിരിച്ചറിയ പ്പെട്ടുകൊള്ളട്ടെ എന്ന് ഏവൻഗേലിയോനിൽ നമ്മുടെ കർത്താവ് അരു ളിച്ചെയ്തിരിക്കുന്നതു പോലെയും കുർബാനകളിൽ നിന്നും ശുശ്രൂഷക

ളിൽ നിന്നും ലോകം മാഞ്ഞുപോകുന്നു എന്നും അവസാനകാലത്തിൽ പിടിച്ചുപറിയും ദ്രവ്യാഗ്രഹവും ശ്രേഷ്ഠത്വമായിരിക്കുകയും അപ്രകാരം ജനവും തമ്മിൽ തമ്മിൽ മറുത്തു നിൽക്കുകയും ചെയ്യുമെന്നും മാർ യാക്കോബ് എഴുതിയിരിക്കുന്നതുപോലെയും എല്ലാ ശുദ്ധസ്ഥലങ്ങളിലും അശുദ്ധത്തിന്റെ ഓരോരോ തരമായ അടയാളങ്ങൾ കാണപ്പെടുകയും ശുദ്ധത ഒക്കെയും അറപ്പ് കെട്ട് അശുദ്ധമാക്കി തീർക്കുകയും പള്ളികളിൽ നമസ്കാരവും ധൂപവും കുർബാനയും മുടങ്ങിയും ചില സ്ഥലങ്ങളിൽ അശേഷവും ഇല്ലാതെയും ചില സ്ഥലങ്ങളിൽ ഉള്ള കർമ്മം അകർമ്മമാകയും അനേകം പള്ളികളിലും കലഹം വർദ്ധിച്ചും എല്ലാ പള്ളികളിലും യോഗം കൂടുന്ന സമയം ദൈവികകൂട്ടം അതായിരിക്കുമ്പോൾ അജ്ഞാനികളായ കാവ്യർ പോലും പ്രവർത്തിക്കാത്ത സകല തിന്മകളും ചതിവും പൈശൂന്യവും തർക്കവും മദമത്സരവും താന്താങ്ങൾക്ക് ഓരോരുത്തരോടുള്ള വാശിയും അസൂയയുമായ പിശാചിനടുത്ത സകല തിന്മകളും നിറയപ്പെട്ട കൂട്ടമായി ചമയ്ക്കുന്നു.

ഇങ്ങനെയുള്ള അനേക തിന്മകളും അശുദ്ധങ്ങളുമായ കഠിനപാപങ്ങൾ നമ്മിൽ നിറയപ്പെട്ടിരിക്കുന്നു. നമ്മുടെ പാപങ്ങളുടെ പുക തീച്ചൂളയുടെ പുക പോലെ എല്ലാ നേരവും ദൈവത്തിന്റെ തിരുമുമ്പാകെ സദാ കരേറി എത്തുകയും ചെയ്തു. ആയതിനാൽ ദൈവം നമ്മിൽ നിന്ന് തന്റെ തിരുമുഖത്തെ തിരിപ്പിച്ച് കൊടുക്രൂരത്താൽ അരിശപ്പെട്ടിരിക്കുന്നു. എന്നാലും അളവില്ലാത്ത തന്റെ കൃപ നിമിത്തം തേറ്റത്തിന് അവസരം നമുക്ക് തന്നിട്ടും പിന്നെയും നമ്മുടെ അകൃത്യങ്ങളിൽ നിന്ന് വിട്ടുമാറാതെ അതിൽത്തന്നെ നാം പോരാടി നടക്കുന്നത് താൻ കാണുമ്പോൾ പക്ഷേ സോദോമും ഗോമ്മൂറായും എന്ന പ്രകാരവും നിനവാ പട്ടണം എന്ന പോലെയും നമ്മെയും താൻ മുടിച്ചുകളയുമോ എന്നും അല്ലെങ്കിൽ മരണത്തിന്റെ ആ നാഴിക വേഗത്തിൽ നമ്മുടെ മേൽ വരുത്തുമോ എന്നും വച്ച് നാം ഭയപ്പെടേണ്ടിയിരിക്കുന്നു. എന്നാലും പക്ഷേ, നമ്മുടെ മേൽ താൻ ക്ഷമിച്ചിരിക്കുന്നതായ ഈ തന്റെ ക്ഷമ അളവില്ലാത്ത തന്റെ കൃപ കൊണ്ടും നമുക്ക് വേണ്ടി സദായ്പ്പോഴും തന്റെ തിരുമുമ്പാകെ പ്രാർത്ഥന അണച്ചുകൊണ്ടിരിക്കുന്ന കൃപ നിറയപ്പെട്ട മാതാവായ തമ്പുരാനെ പെറ്റ അമ്മയുടെയും മാർത്തോമ്മാ ശ്ലീഹായുടെയും മറ്റ് എല്ലാ ശുദ്ധമാകപ്പെട്ടവരുടെയും നമസ്കാരങ്ങളുടെ ശക്തി കൊണ്ടും അവരുടെ മേലുള്ള തന്റെ ആർദ്ര കരുണ കൊണ്ടും അല്ലാതെ ഈ കപടഭക്തിക്കാരായ നമ്മെക്കുറിച്ച് താൻ ക്ഷമിച്ചിരിക്കുന്നതാകുന്നു എന്ന് ഒരു പ്രകാരവും വിചാരിക്കാവുന്നതാകുന്നില്ല. എന്തെന്നാൽ ഉത്തമന്മാരെക്കുറിച്ച് അവ ദിവസങ്ങൾ താൻ ചുരുക്കുന്നു എന്ന് മത്തായി 24-ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ടും തന്റെ ദാസനായ അബ്രഹാമിനെക്കുറിച്ചും

ഇസഹാക്കിനെക്കുറിച്ചും യാക്കോബിനെക്കുറിച്ചും യിസ്രായേലിന് രക്ഷ നൽകപ്പെട്ടപ്രകാരം പഴമയിലും അപ്രകാരം പുതുമയിലും പല സ്ഥല ങ്ങളിലും വിവരിച്ചു പറഞ്ഞിരിക്കുന്നതുകൊണ്ടും അത്രേ. ഇത് തന്നെ യുമല്ല മൂശാ നിബിയാ ദൈവത്തിന്റെ കല്പനയാൽ ഇസ്രയേൽ പുത്ര ന്മാർക്ക് വേണ്ടി കല്പനകളുടെ പലകകൾ കൈക്കൊള്ളുവാനായി സീനായ് മലയിൽ കരേറി നാല്പത് ദിവസങ്ങൾ ഉപവസിച്ച് ദൈവത്തിന്റെ തിരുമുമ്പാകെ അദ്ദേഹം പാർത്തുവരുമ്പോൾ ഇസ്രയേൽ പുത്രന്മാർ മൂശയെ കാണായ്കയാൽ സത്യത്തിൽ നിന്ന് വഴി വിട്ട് മാറി പൊന്നു കൊണ്ട് ഒരു കാളയെ വാർത്തുണ്ടാക്കി അത് ദൈവമെന്നു പറഞ്ഞ് വന്ദിച്ച് അതിന് ബലിയിട്ട് അവരെല്ലാവരും മറുപാടാകപ്പെട്ടതുകൊണ്ട് ദൈവം അരിശപ്പെട്ട് ഇപ്പോൾ തന്നെ അവരിൽ ഒന്നു പോലും ശേഷി ക്കാതെ അശേഷവും ഞാൻ മുടിച്ചു കളയുമെന്ന് എത്രയും കൊടുക്രൂര മായി താൻ അരുളിച്ചെയ്തപ്പോൾ മൂശ വളരെ സങ്കടപ്പെട്ട് കരഞ്ഞ് അവർക്കു വേണ്ടി അവൻ പ്രാർത്ഥിച്ചതിനാൽ ദൈവം അവരെ മുടിച്ചുകള യാതെ വീണ്ടുകൊണ്ടു എന്ന് ഓറൈത്തായിൽ പറഞ്ഞിരിക്കുന്നതു പോലെ പാപികളും സദാ നേരവും ദൈവത്തെ അരിശപ്പെടുത്തി വരുന്നവ രുമായ നമുക്ക് വേണ്ടി ദൈവത്തിന്റെ തിരുമുമ്പാകെ നിന്നുകൊണ്ട് മൂശ യെപ്പോലെ പ്രാർത്ഥന അണച്ച് തന്റെ അരിശത്തിൽ നിന്ന് നമ്മെ വീണ്ടു കൊള്ളുവാനായിട്ട് ദൈവത്തിന്റെ മാതാവും എല്ലാ വിശുദ്ധന്മാരുടെ രാജ്ഞിയുമായിരിക്കുന്ന ഭാഗ്യക്കാരത്തി അമ്മയുടെ തിരുമുമ്പാകെ സദാനേരവും നമസ്കാരവും പ്രാർത്ഥനയും കൈക്കൊൾകപ്പെട്ട കാഴ്ചയും അണപ്പാൻ നാമെല്ലാവർക്കും പ്രത്യേകം കടപ്പെട്ടതാകുന്നു. ആ ഒരു നന്മ പ്രവൃത്തിയിൽ അല്ലാതെ ഇനി നമുക്ക് മറ്റൊരു വഴിയും ഒരു സഹായവും ലഭിക്കുന്നില്ലെന്ന് കളങ്കം കൂടാതെ ഞാൻ വിശ്വസിച്ചു കൊണ്ടാടുന്നു. ഇതുകൊണ്ട് വാത്സല്യമുള്ളവരേ ഇവയുടെ ഉറപ്പിനായി താഴെ പറയുന്ന സാക്ഷികളെ നിങ്ങൾ സൂക്ഷിച്ച് കേട്ട് കളങ്കമറ്റ ഹൃദയ ത്താൽ നിങ്ങൾ വിശ്വസിച്ച് കൊൾവിൻ. അതായത് തമ്പുരാനെപെറ്റ അമ്മയുടെ വാങ്ങിപ്പിനെക്കുറിച്ച് ശ്ലീഹന്മാരാൽ എഴുതപ്പെട്ട പെങ്കീസാ യുടെ 6-ാം സെദ്രായിൽ ഭാഗ്യക്കാരത്തി അമ്മയുടെ വാങ്ങിപ്പിന്റെ ദിവസം അടുത്തപ്പോൾ മുന്നമേ ശുദ്ധമുള്ള ശ്ലീഹന്മാർ എല്ലാവരും അതാത് സ്ഥല ങ്ങളിൽ നിന്ന് മേഘത്തേരുകളാൽ അമ്മയുടെ അടുക്കൽ വന്നുകൂടപ്പെട്ടു. എന്നാൽ അവരിൽ മരിച്ചടക്കപ്പെട്ടവർ അവരുടെ കബറുകളിൽ നിന്ന് ഉയിർത്ത് പുറപ്പെട്ട് വന്നെത്തി. അപ്രകാരം തന്നെ ആദാം, നോഹ, അബ്രഹാം, ദാവീദ് മുതലായ സകല പിതാക്കന്മാരും ഹവ്വായും ഭാഗ്യ ക്കാരത്തിയുടെ മാതാവായ ഹന്നയും ഏലിശ്ബായും മുതലായ സകല പരിശുദ്ധ സ്ത്രീകളും മേഘങ്ങളാൽ വന്നു കൂടപ്പെട്ടു. അവസാനം എത്രയും വലിയ സ്തുതിയോടും കൂടെ മാലാഖമാരുടെ സഹസ്രങ്ങ

ളോടു കൂടെയും ഭാഗ്യക്കാരത്തിയുടെ തനിയൻ പുത്രനായ നമ്മുടെ കർത്താവീശോ മശിഹായും പിതാവിന്റെ വലത്തു ഭാഗത്തു നിന്നും എഴുന്നള്ളി അമ്മയുടെ അടുക്കൽ നിന്നുകൊണ്ട് അമ്മയെ വിളിച്ച് ആശ്വസിപ്പിച്ച് മാണിക്യമായ ഏറിയ തിരുവചനങ്ങളും കൽപിച്ചതിന്റെ ശേഷം നിന്റെ തൃക്കൈകൾ എന്റെ കൺകൾമേൽ വയ്ക്ക എന്നു അമ്മ പറഞ്ഞപ്പോൾ തന്റെ തൃക്കൈ നീട്ടി അമ്മയുടെ കൺകൾമേൽ വച്ചു. അപ്പോൾ മാതാവ് തന്റെ തൃക്കൈകളെ പിടിച്ച് മുത്തി തന്റെ തിരുവചനത്താൽ ആകാശവും ഭൂമിയും ഒരു പ്രയാസവും കൂടാതെ സൃഷ്ടിച്ചു എന്ന ഈ തൃക്കൈകളെ ഞാൻ കുമ്പിടുന്നു എന്നും മറ്റും ഭാഗ്യക്കാരത്തി പറഞ്ഞു. അപ്പോൾ ശ്ലീഹന്മാർ മാതാവിന് അണയപ്പെട്ട് മാതാവേ നിന്നിൽ നിന്ന് ഉഷച്ചു എന്ന നിന്റെ തനിയൻ പുത്രനിലും താൻ നിന്നിൽ വസിച്ചു എന്ന നിന്നിലും കൊണ്ടാടി വിശ്വസിക്കുന്നവർ കഠിന ഞെരുക്കങ്ങളിൽ നിന്ന് അവർ രക്ഷപ്പെടുവാനായിട്ട് അതിൽ നിന്ന് നീ പുറപ്പെടുന്നതായ ഈ ലോകത്തിനായി നിന്റെ വാഴ്വുകളെ നീ കല്പിക്ക എന്ന് അവർ അപേക്ഷിച്ചു. അപ്പോൾ ഭാഗ്യക്കാരത്തി തന്റെ തനിയൻ പുത്രനോട് അപേക്ഷിച്ച് പ്രാർത്ഥിച്ചതെന്തെന്നാൽ ജീവസ്സുള്ള ദൈവത്തിന്റെ പുത്രൻ മ്ശിഹാ! നിന്നെ പെറ്റവളുടെ നാമത്തെ ഓർത്ത് നിന്നെ വിളിക്കുന്നവരായ മാനുഷ മക്കളുടെ നമസ്കാരങ്ങൾ നീ കൈക്കൊണ്ട് അവരിൽ നിന്ന് സകല ശിക്ഷകളും അരിശത്തിന്റെ വടികളും നീ നീക്കി ഞെരുക്കത്തിന്റെ കാലങ്ങളും നീ മായിച്ചു കളയേണമേ. എനിക്ക് ഓർമ്മകളും കാഴ്ചകളും അവർ അണയ്ക്കുമ്പോൾ അവരുടെ കാഴ്ചകളും അപേക്ഷകളും പ്രാർത്ഥനകളും അവരുടെ കണ്ണുനീരുകളും നീ കൈക്കൊള്ളേണമേ. ആ രാജ്യത്തിൽ നിന്ന് പഞ്ഞങ്ങളും വസന്തകളും രാജചോദ്യങ്ങളും സകല ഞെരുക്കങ്ങളും രോഗങ്ങളും പിശാചിൽ നിന്നുള്ള ഉപദ്രവങ്ങളും മറ്റും നീ മായിച്ചുകളയേണമേ. ഇപ്രകാരം വിലങ്ങിടങ്ങളിലോ സമുദ്രത്തിലോ ദൂരരാജ്യത്തിലോ അതിൻവണ്ണം പ്രസവ സമയത്തിലോ ആകുന്നവർ എന്റെ നാമം വിളിച്ചാൽ ഉടൻ അവരെ സകലത്തിലും വീണ്ടുകൊണ്ട് അവർക്ക് രക്ഷ നൽകേണമേ. എനിക്ക് കാഴ്ച കൊടുക്കുന്നവരുടെ വയലുകളും മുന്തിരിത്തോപ്പുകളും അവരുടെ ഫലങ്ങളും അവർക്കുള്ള സകല കൃഷികളും നീ വാഴ്ത്തേണമേ. എന്റെ നാമത്തിൽ കുർബാന അണയ്ക്കുന്ന പട്ടക്കാരുടെ അപേക്ഷകളും കാഴ്ചകളും നീ കൈക്കൊള്ളേണമേ. എന്നീവണ്ണം അനേക പ്രാർത്ഥനകൾ ഭാഗ്യക്കാരത്തി നമുക്കു വേണ്ടി അണച്ചു. അപ്പോൾ നമ്മുടെ കർത്താവീശോ മശിഹാ തന്റെ മാതാവിനോട്, നിന്റെ നാമത്തിൽ സങ്കേതപ്പെട്ട് നിനക്ക് ഓർമ്മകളും കാഴ്ചകളും നമസ്കാരങ്ങളും പ്രാർത്ഥനകളും അണയ്ക്കുന്നവർക്ക് എന്നുമെന്നേയ്ക്കും അനുഗ്രഹങ്ങളും മനോഗുണവും നൽകി അവരേയും അവരുടെ കുടുംബങ്ങളെയും അവർക്കുള്ള സകലത്തേയും

ഞാൻ വാഴ്ത്തി അവരുടെ ദിഷ്ടതിയും പൊന്ന് പോരായ്കയും ഒക്കെയും ഞാൻ തികച്ചു കൊള്ളുമെന്നും മറ്റും അനേക തിരുവചനങ്ങൾ അരുളിച്ചെയ്ത് അമ്മയെ ആശ്വസിപ്പിക്കയും ചെയ്തു.

ഇതുകൊണ്ട് പ്രിയമുള്ളവരേ, ഭാഗ്യം നിറയപ്പെട്ടിരിക്കുന്ന ഈ നമുക്കുള്ള അമ്മയുടെ പ്രാർത്ഥന നമുക്ക് എത്രയും വലിയ കോട്ടയും സങ്കേതമിടവും ആകുന്നതിനാൽ ആ നാമത്തിൽ നാം ഓർപ്പാനും പ്രാർത്ഥിപ്പാനും കാഴ്ച കൊടുപ്പാനും എത്രയും കടപ്പെട്ടവരാകുന്നു. ഇതിനാൽ ഈ തിരുനാമത്തിൽത്തന്നെ ഒരു ദയറാ പണിയണമെന്നും സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത് എത്രയും നല്ലതും ഗുണമുള്ളതും അവിടെ കർത്താവ് വാഴ്വും മനോഗുണവും നൽകിയിട്ടുണ്ടെന്നും ദാവീദ് നിബിയായും, ഒരുവൻ തനിച്ച് വസിക്കുന്നതിനേക്കാൾ ഇരുവരായി വസിക്കുന്നത് പെരുത്ത് നല്ലതെന്ന് ശ്ലേമ്മോനും, എന്റെ നാമത്തിൽ ഇരുവർ താൻ മൂവർ താൻ കൂടപ്പെട്ടിരിക്കുന്നവിടെ ഞാനും ഉണ്ടെന്ന് നമ്മുടെ കർത്താവ് അരുളിച്ചെയ്തിരിക്കുന്നതുപോലെ കൊള്ളാകുന്ന സഹോദരന്മാരോടു കൂടെ ആ ദയറായിൽ വസിക്കണമെന്നും മറ്റും വിചാരിച്ച് നമ്മുടെ പിതാവിനോട് അറിയിച്ചപ്പോൾ ആയതിന് ഇപ്പോൾ ഇവിടെ ഞാൻ പാർത്തുവരുന്ന ആ പഴയ മുറി തന്നെ പൊളിച്ച് പുത്തനായി പണിത് ദയറാ ആക്കി ചമച്ചാൽ മതി എന്നും അതിനാൽ മുളന്തുരുത്തി പള്ളി യോഗമായി ചോദിക്കണമെന്നും കല്പിച്ച ഉടൻതന്നെ ഞങ്ങൾ അവിടെ ചെന്ന് ആലോചിച്ചപ്പോൾ അവർ എല്ലാവർക്കും വളരെ തൃപ്തിയോടു കൂടെ മേൽപടി മുറിയും അതിനോടടുത്ത സ്ഥലവും നമുക്ക് ഉദകമായി എഴുതിത്തരികയും ഇപ്പോൾ മേൽപ്പറഞ്ഞ പണികൾക്കും മറ്റും നിങ്ങൾത്തന്നെ അല്ലാതെ പൊതുവിൽ മറ്റൊരു സമ്പത്തും നമുക്കില്ലാത്തതിനാൽ ഭാഗ്യക്കാരത്തിയുടെ തിരുനാമത്തിൽ പൊതുവിൽ ഒരു ധർമ്മശേഖരം പിരിക്കുന്നതിനായി പലവിധവും ആലോചിച്ചതിൽ പിടിയരിയെന്ന ആ കൈകളുടെ കാഴ്ച അല്ലാതെ മറ്റൊരു പിരിവിനും ഇതിലേക്കിപ്പോൾ നാം പുറപ്പെടേണ്ടാ എന്നും ആയത് എത്രയും ദരിദ്രന്മാരായിരിക്കുന്നവർക്കും കൊടുപ്പാൻ കഴിയുന്ന ഒരു വഴിപാട് ആകകൊണ്ടും അതിൽ വച്ച് ആർക്കും ഒരു ദെണ്ണവും ഒരു നഷ്ടവും ഇല്ലാത്തതിനാൽ പൂർണ്ണ മനസ്സോടുകൂടെ കൊടുക്കപ്പെടുന്നതാക കൊണ്ട് ആയത് ശുദ്ധമുള്ള ഒരു മുതൽ ആയിത്തീരുന്നതിനാലും മറ്റും ആ പിരിവ് തന്നെ നാം എടുക്കണമെന്ന് നമ്മുടെ പിതാവ് കല്പിക്കുകയും പിന്നത്തേതിൽ ഭാഗ്യക്കാരത്തിയുടെ തിരുമുമ്പാകെ ഇതിനെക്കുറിച്ച് ശീട്ടികളാലെ ഞാൻ ചോദിച്ച് അപേക്ഷിച്ചപ്പോൾ പിടിഅരി എന്ന വഴിപാട് തന്നെ വേണമെന്ന് കാണിച്ചുതരികയും ചെയ്തിരിക്കുന്നതിനാൽ ആ കല്പനപ്പടി തന്നെ നിങ്ങളോട് ഞാനും ഇരക്കുന്നു.

എന്നാൽ ആ കല്പനയേയും ആ നാമത്തേയും കൈക്കൊള്ളുന്നി ല്ലാത്ത അന്യരോടാകട്ടെ അവിശ്വാസികളോടോ ആകട്ടെ ഞാൻ യാചിക്കു ന്നില്ല. പൂർണ്ണ മനസ്സോടും പൂർണ്ണ തൃപ്തിയോടും ഭാഗ്യം നിറയപ്പെട്ടിരി ക്കുന്ന മാതാവിന് ഈ കാഴ്ചയെ നിക്ഷേപമായി കാത്തു വെപ്പാൻ മനസ്സു ള്ളവരായ അമ്മയുടെ ആ മക്കളോടത്രേ ഞാൻ ഇരക്കുന്നത്.

എന്നാൽ ഇതിനെക്കുറിച്ച് ആരെങ്കിലും നിന്ദിക്കുകയോ നിരസിക്കയോ അപ്രകാരം മറ്റൊരു വിരുദ്ധമോ വിപരീതമോ ചെയ്വാൻ തുനിയുന്നു എങ്കിൽ അവർക്ക് അതിന്റെ കൂലി ഭാഗ്യക്കാരത്തി അമ്മ തന്നെ കൊടു ത്തുകൊള്ളട്ടെ.

പ്രിയമുള്ളവരേ, എന്നാൽ ഈ വഴിപാട് നിങ്ങൾ വേർതിരിക്കേണ്ടത് എങ്ങനെയെന്ന് പഠിപ്പിൻ. ആയത് നിങ്ങളുടെ എല്ലാ വീടുകളിലും ഉള്ള തിൽ പ്രായം ചെന്നിരിക്കുന്ന സ്ത്രീകളെ ഈ നിക്ഷേപത്തെ ഭാഗ്യക്കാ രത്തി അമ്മയ്ക്ക് ഒരുക്കുവാനായി നിങ്ങൾ ഭരമേൽപിക്കണം. അവർ ഒരു നേരമെങ്കിലും രണ്ടു നേരമെങ്കിലും മൂന്നു നേരമെങ്കിലും വയ്പ്പാ നായി അരി എടുപ്പാൻ പോകുന്ന സമയമൊക്കെയും അരി എടുത്ത് പാത്ര ത്തിൽ ഇട്ടാൽ മുന്നമേ അതിൽ നിന്ന് ഭാഗ്യക്കാരത്തി അമ്മയെ ഓർത്ത് വാരിയോ കോരിയോ പിടിച്ചോ നുള്ളിയോ കിള്ളിയോ അവരവരുടെ ശേഷി പോലെ എടുത്തത് നല്ലതായ ഒരു പാത്രത്തിൽ ഇട്ട് എല്ലാ സമ യവും അയർപ്പ് കൂടാതെ ഇടുവാനായി ആ സ്ഥലത്തു തന്നെ ഭദ്രമായി സൂക്ഷിച്ചു കൊൾകയും ഞായറാഴ്ചതോറും നിങ്ങൾ പള്ളിയിൽ വരു മ്പോൾ ശുദ്ധമാന സ്ഥലത്ത് ഒന്നും കൊണ്ടുവരാതെ വൃഥാ നിങ്ങളെ കാണപ്പെടരുതെന്ന് ഓറൈത്തായിൽ കൽപിച്ചിരിക്കുന്നതിനെ തികപ്പാ നായിട്ടും ഭാഗ്യക്കാരത്തി അമ്മയ്ക്ക് ഈ കാഴ്ചയെ നിങ്ങൾ ചുമന്നും കൊണ്ട് വന്ന് അമ്മയുടെ തിരുമുമ്പാകെ വച്ചിരിക്കുന്ന ആ ശ്രീഭണ്ഡാ രപ്പെട്ടിയിൽ നിങ്ങൾ ഇടുകയും വേണം.

എന്നാൽ പ്രിയമുള്ളവരേ, പൂർണ്ണവിശ്വാസത്തോടു കൂടെ ഈ കാഴ്ച യെ നിങ്ങൾ ഒരുക്കുമ്പോൾ ഇത് നിങ്ങളുടെ ആത്മത്തിന് – ആ ലോക ത്തിൽ ഉറപ്പുഴവും ചിതലും ക്ഷയിപ്പിക്കാത്തതും കള്ളന്മാർ മുറിച്ച് മോഷ് ടിക്കാത്തതുമായ ഒരു തണ്ണിനീർകൂടി എന്നും നിങ്ങളുടെ ആത്മം ഭാഗ്യ ക്കാരത്തി വസിച്ചിരിക്കുന്ന സ്ഥലമായ പറുദീസായ്ക്ക് അത് യോഗ്യമാ കുന്നു എങ്കിൽ ആ സമയം നിങ്ങൾക്കുവേണ്ടി തന്റെ തനിയൻ പുത്ര നോട് അപേക്ഷിപ്പാനായിട്ട് ഭാഗ്യക്കാരത്തിയുടെ തിരുമുമ്പാകെ അണ പ്പാൻ ഇതൊരു തിരുകാഴ്ച എന്നും കണക്കിട്ടു കൊൾവിൻ. എന്നാൽ ഇത് അസാരമായ ഒരു കാഴ്ച ആകുന്നുവെങ്കിലും വിശ്വാസത്തോടുകൂടി നിങ്ങൾ അണക്കപ്പെടുന്നു എങ്കിൽ വിധവ സ്ത്രീയുടെ ചെമ്പുകാശു

പോലെ ബഹുസാരമായി കൈക്കൊള്ളപ്പെടുന്നതാകുന്നു എന്ന് നിങ്ങൾ വിശ്വസിച്ചുകൊൾവിൻ.

എന്നാൽ മേൽപറഞ്ഞതു പോലെ ഒരു ശ്രീഭണ്ഡാരപ്പെട്ടകം ഉണ്ടാക്കി ഈ നിക്ഷേപത്തെ ശേഖരിപ്പാനായിട്ട് അമ്മയുടെ നടയിൽ വയ്ക്കയും ആയതിന്റെ പൂട്ട് കൊള്ളാകുന്നവനും ദൈവത്തെ ഭയമുള്ളവനും ആയ ഒരു പട്ടക്കാരനെയും ഒരു ക്രിസ്ത്യാനിയേയും ചുമതലപ്പെടുത്തി അവരെ ഏല്പിക്കുകയും മാസം മുമ്പ് വരുന്ന ഞായറാഴ്ച ആയത് തുറന്നെടുത്ത് മുതലാക്കി അവർ മുഖാന്തിരം ഉടൻ ഇവിടെ എത്തിച്ച് തരികയും വേണം.

മേൽപ്പറഞ്ഞ ചുമതലക്കാർ ഭാഗ്യക്കാരത്തിയുടെ തിരുനാമത്തിൽ എന്നോടു കൂടെ അവരും യത്നം ചെയ്കയും എല്ലാ സമയവും ഇവ ജനങ്ങളെ ഓർമ്മപ്പെടുത്തുകയും ഇത് അവരുടെ ഇടയിൽ പ്രത്യേകം ഗ്രഹിപ്പിക്കുകയും ചെയ്യുന്നതു കൂടാതെ ഈ ഓർമ്മയെ അണയ്ക്കുന്ന വർക്ക് പാപിയായ എന്നാൽ കഴിയുന്ന ഒരു പകരവും ചെയ്വാൻ വേണ്ടി അവരുടെ പേരുകൾ ഒക്കെയും ഒരു പുസ്തകമാക്കി ചമച്ച് അവരുടെ ഓർമ്മ പൂജസ്ഥലത്ത് കരേറ്റുവാനായിട്ട് എല്ലാ വീടുകളിലും ഉള്ളതിൽ പ്രായം ചെന്ന ഓരോരോ പുരുഷന്റെയും സ്ത്രീയുടെയും പേരുകൾ എഴുതി കൊടുത്തയക്കുകയും വേണം. ആമ്മീൻ.

ദൈവത്തിന്റെ കൃപയും വാഴ്വും നാമെല്ലാവരോടു കൂടെയും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അത് ഭാഗ്യക്കാരത്തി അമ്മയുടെയും മാർ ത്തോമ്മാ ശ്ലീഹായുടെയും എല്ലാ ശുദ്ധമാകപ്പെട്ടവരുടെയും പ്രാർത്ഥന കളാൽത്തന്നെ. ആമ്മീൻ.

എന്ന് മശിഹാകാലം 1873-ക്ക് കൊല്ലം 1049- ാമാണ്ട് ധനു മാസം 28-ന് വെട്ടിക്കൽ പള്ളിയിൽ നിന്നും" (*കണ്ടനാട് ഗ്രന്ഥവരി*, പുറം 202 -211).

വെട്ടിക്കൽ താമസമാക്കി സന്യാസ ചർച്ചകളും വൈദിക പരിശീലന വുമായി കഴിച്ചുകൂട്ടിയ ചരിത്രപുരുഷനെക്കുറിച്ച് എം. സി. കുറിയാക്കോസ് റമ്പാൻ എഴുതിയിട്ടുള്ളത് ഇപ്രകാരമാണ്:

"നമ്മുടെ വഴിയായി കൂടെക്കൂടെ കടന്നുപോകുന്ന ഈ ദേഹം പരി ശുദ്ധനായ ഒരു ദൈവപുരുഷൻ ആകുന്നു എന്ന് ഏലീശാ പ്രവാചക നെക്കുറിച്ച് ശൂനേമ്യ സ്ത്രീ സാക്ഷിച്ചപ്രകാരം ഗീവറുഗീസ് റമ്പാച്ചനെ വിശ്വാസികൾ ആദരിച്ചു തുടങ്ങി. ദയറായക്കാരുടെ ശാരീരിക പോഷ ണത്തിൽ അത്മായർ മടിയായിരിക്കരുത് എന്ന കാനോൻ വിധിപ്രകാ രമോ എന്ന് തോന്നുമാറ് അവർ അദ്ദേഹത്തിന് പലവിധത്തിൽ സഹായ കൈ നീട്ടിക്കൊണ്ടിരുന്നു. നാനാഭാഗങ്ങളിൽനിന്നും അനേകം വിശ്വാ

സികൾ വാഴ്‌വിനായും രോഗികൾ അദ്ദേഹത്തിന്റെ പ്രാർത്ഥന മൂലമുള്ള സൗഖ്യത്തിനായും നേർച്ചകാഴ്ചകളോടുകൂടെ അദ്ദേഹത്തെ സമീപിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യത്വം ഒരു പദവിയായി കരുതി, ഗമാലിയേലിന്റെ പാദത്തിങ്കൽ ശൗൽ എന്നപ്രകാരം, പലർ വെട്ടിക്കൽ ദയറായിൽ ചെന്ന് അദ്ദേഹത്തിൽ നിന്ന് വൈദികവിദ്യാഭ്യാസം സ്വീകരിച്ചുകൊണ്ടുമിരുന്നു. വെട്ടിക്കൽ ദയറാ ഉയർന്നു തുടങ്ങി. അതിന്റെ സുവർണ്ണകാലവും അതുതന്നെ ആയിരുന്നു" (പൊൻജൂബിലി സുവനീർ, 1952, പുറം 13).

ദയറായുടെ വികസനപ്രവർത്തനങ്ങൾക്ക് റമ്പാച്ചൻ എഴുതി അയച്ചതായി മേൽ ഉദ്ധരിച്ച സുദീർഘമായ അഭ്യർത്ഥന ".... വടക്കുള്ള എല്ലാ പള്ളികളിൽ നിന്നും വെട്ടിക്കൽ പഠിച്ചുവരുന്ന ശെമ്മാശന്മാർ തന്നെ കൊണ്ടുപോകുകയും എല്ലാ പള്ളികളിലും മുറപ്രകാരം വായിക്കുകയും അതുപ്രകാരം എല്ലാ ദിക്കുകളിൽ നിന്നും പിടിയരി പിരിക്കുകയും വെട്ടിക്കൽ എത്തിക്കുകയും" ചെയ്തു (*കണ്ടനാട് ഗ്രന്ഥവരി,* പുറം 211). യൂയാക്കീം മാർ കൂറിലോസിന്റെ സെക്രട്ടറിയായി അദ്ദേഹത്തോടൊപ്പം പള്ളികളിൽ സഞ്ചരിച്ച കഥാപുരുഷന് പള്ളികളും വൈദികരും ജനങ്ങളുമായി നേരിട്ട് സമ്പാദിച്ച പരിചയം ഇക്കാര്യത്തിൽ പ്രയോജനപ്പെട്ടു. യൂയാക്കീം മാർ കൂറിലോസിന്റെ ദ്രവ്യാഗ്രഹത്തെയും സ്വന്തം കുടുംബക്കാർക്കുവേണ്ടി ധനം ആർജ്ജിക്കാനുള്ള വ്യഗ്രതയെയും നവീകരണത്തോട് പോരാടുവാൻ അയയ്ക്കപ്പെട്ട അദ്ദേഹം നവീകരണത്തോട് അനുരഞ്ജനപ്പെട്ട് ധനാർജ്ജനത്തിന് പരമപ്രാധാന്യം നൽകുന്നതും നേരിട്ട് കാണുവാൻ ഇടയായതുമൂലമാണ് അദ്ദേഹത്തിന് കൂറിലോസ് ബാവായോട് നീരസം തോന്നാനിടയായത്. നീരസം പ്രകടിപ്പിച്ചില്ലെങ്കിലും ഏറെ വൈകാതെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിലേക്ക് അദ്ദേഹത്തെ ആകർഷിച്ചതും ഈ പശ്ചാത്തലമാണ്. പിൽക്കാലത്ത് ശീമക്കാരായ പിതാക്കന്മാരെ ബന്ധപ്പെടേണ്ടി വന്നപ്പോഴെല്ലാം ഈ കയ്പുള്ള അനുഭവപാഠങ്ങൾ അദ്ദേഹം ഓർക്കുമായിരുന്നു. അതേസമയം മലങ്കരസഭയുടെ വിവിധ മേഖലകളിലെ പുരോഗതിക്കായി പുലിക്കോട്ടിൽ തിരുമേനി നടത്തുന്ന പ്രയത്നങ്ങൾ അദ്ദേഹം ശ്രദ്ധിക്കുകയും മനസ്സാ പിന്തുണയ്ക്കുകയും ചെയ്തു. കൊച്ചിയിൽ കുന്നംകുളം സ്വദേശി പനയ്ക്കൽ ഐപ്പൂരുവിന്റെ പാണ്ടികശാലയിൽ മെത്രാപ്പോലീത്താ സെന്റ് തോമസ് പ്രസ് എന്നപേരിൽ ഒരു അച്ചുകൂടം സ്ഥാപിച്ചതും മലയാളത്തിലും സുറിയാനിയിലും ഇംഗ്ലീഷിലും അച്ചടി ആരംഭിച്ചതും 'പരജനങ്ങൾക്ക് വിദ്യയും നാഗരികതയും അഭിവൃദ്ധിയായി വരുവാൻ' 'കേരളപതാക' എന്ന നാമധേയമായി ഒരു വർത്തമാനപത്രിക മാസത്തിൽ രണ്ടു തവണയായി 1048 ചിങ്ങ മാസം 1-ാം തീയതി മുതൽ (1872) പ്രസിദ്ധം ചെയ്തു തുടങ്ങി

യതും കഥാപുരുഷനെ ഉന്മേഷം കൊള്ളിച്ച ഒരു സംഗതിയായിരുന്നു. വെട്ടിക്കൽ ദയറായിലെ ശെമ്മാശന്മാരുമായി ഈ വക കാര്യങ്ങൾ റമ്പാച്ചൻ ചർച്ച ചെയ്തിരുന്നു. പുലിക്കോട്ടിൽ തിരുമേനി നടത്തുന്ന യത്നങ്ങളിലേക്ക് അവരുടെ ശ്രദ്ധ ആകർഷിച്ചിരുന്നു. 1872-ൽ മെത്രാപ്പോലീത്താ തെക്കൻ ഇടവകകളിൽ നടത്തിയ സന്ദർശനവും റമ്പാച്ചനെ ഏറെ ആകർഷിച്ചു. "തെക്കേ ദിക്കുകളിൽ എവിടെയെങ്കിലും സുറിയാനിമാർഗ്ഗം അഭ്യസിപ്പിക്കുന്ന ഒരു പുതിയ സിമ്മനാരി പണിയിക്കണമെന്നും മറ്റും അദ്ദേഹം ആഹ്വാനം ചെയ്തതിന് പ്രതികരണമായി തിരുവല്ലയോട് ചേർന്ന് മാന്നാർ അരികുപുറത്തു കോരതു മാത്തൻ എന്ന ആൾക്ക് ഈ കാര്യത്തിൽ ഭക്തിവൈരാഗ്യം തോന്നിയിട്ട് തന്റെ വക പരുമല എന്ന സ്ഥലത്ത് ഒരു പുരയിടം സിമ്മനാരി വയ്ക്കുന്ന വകയ്ക്കായിട്ട് മെത്രാപ്പോലീത്തായ്ക്ക് ദാനംചെയ്തിരിക്കുന്നതു കൂടാതെ സിമ്മനാരിപ്പണി ഉടനെ ആരംഭിപ്പാൻ വേണ്ടി തന്റെ വക ഒരു നെൽപ്പുര പൊളിച്ചുകൊടുക്കുകയും ചെയ്തു" (*കണ്ടനാട് ഗ്രന്ഥവരി*, പുറം 186). തെക്കൻ ഇടവകകളിൽ പ്രായേണ നവീകരണത്തിന് വേരോട്ടം കൂടുതൽ ഉള്ളതുകൊണ്ട് അതിനെ പ്രതിരോധിക്കുവാൻ ഈ ഉദ്യമം ഏറെ സഹായിക്കുമെന്ന് പുലിക്കോട്ടിൽ തിരുമേനി കരുതി. മലങ്കരയുടെ വടക്കൻ പ്രദേശത്തു പാമ്പാക്കുടയിൽ വൈദികാഭ്യസനത്തിന് സൗകര്യം ഉള്ളതിനാൽ വെട്ടിക്കൽ ദയറായിലെ പഠനം മുടങ്ങിയാലും തരക്കേടില്ല എന്ന പുലിക്കോട്ടിൽ തിരുമേനിയുടെ അഭിപ്രായം ചാത്തുരുത്തി റമ്പാനും സ്വീകാര്യമായി. വലിയ സംരംഭങ്ങളിലേക്ക് എടുത്തുചാടാൻ ഗുരുവും ശിഷ്യനും കൂടെ തീരുമാനിച്ചു. ഏകാധിപത്യ പ്രവണതയിൽ കാര്യങ്ങൾ നിർവഹിക്കുന്ന പാലക്കുന്നത്ത് മെത്രാച്ചനെ നേരിടുവാൻ ജനാധിപത്യശൈലിയിൽ ശക്തി സംഭരിക്കുന്നത് ഉത്തമമെന്ന് അവർ തീരുമാനിച്ചു. നവീകരണമെത്രാൻ മൂലം സഭയിലുണ്ടായ കെടുതികൾക്ക് പരിഹാരം കാണാനും സഭയുടെ നേതൃത്വത്തിൽ ആരംഭിക്കാനുള്ള നവോത്ഥാന പ്രവർത്തനങ്ങൾക്ക് പിന്തുണ നേടുവാനും അവയെപ്പറ്റി പൊതു അഭിപ്രായം രൂപീകരിക്കുവാനുമായി ഒരു ജനകീയ പാർലമെന്റ് താൻ ആരംഭിച്ച പരുമല സെമിനാരിയിൽ പുലിക്കോട്ടിൽ തിരുമേനി വിളിച്ചുകൂട്ടി. 1873 ചിങ്ങം 27-ന് ചേർന്ന പരുമല അസോസ്യേഷനിൽ അക്കാലംവരെയും വിഘടിച്ചുനിന്ന യൂയാക്കീം കൂറിലോസിനെ അദ്ധ്യക്ഷപദവിയിൽ ആദരിച്ചു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ, മാനേജിംഗ് കമ്മിറ്റി എന്നിവയുടെ രൂപീകരണം, പാത്രിയർക്കീസിനെ ക്ഷണിക്കൽ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങൽ, പള്ളികളിൽ രജിസ്റ്ററുകൾ ആരംഭിക്കൽ തുടങ്ങി സഭയെ ഭരണപരമായും സാമൂഹ്യമായും നവീകരിക്കുന്ന 27 നിശ്ചയങ്ങൾ അന്ന് ആ യോഗത്തിൽ അംഗീകരിച്ചു. ശക്തമായ ഒറ്റ ഒറ്റ ഇടവകകളെ അതിശക്തമായ ഒരു സമൂഹമായി ഏകീകരിക്കാനുള്ള മഹൽ സംരംഭത്തിന്റെ

കേളികൊട്ടായി 1873-ലെ പരുമല സുന്നഹദോസിനെ ഗീവറുഗീസ് റമ്പാച്ചൻ പ്രത്യാശാപൂർവം വീക്ഷിച്ചു. ഇതിനോടകം വെട്ടിക്കൽ ദയറായിൽ നിന്ന് പരുമലയിലേക്ക് താമസം മാറ്റിയ റമ്പാച്ചൻ പരുമലയിൽ നേരത്തെ ഉണ്ടായിരുന്ന അഴിപ്പുരയിൽ താമസിച്ച് തപശ്ചര്യകളും ശെമ്മാശന്മാരെ പഠിപ്പിക്കലും നിർവഹിച്ചു പോന്നു. യക്ഷിക്കാട് എന്ന് വിളിക്കപ്പെട്ടിരുന്ന പരുമലദ്വീപ് അതോടെ വിശുദ്ധിയുടെ പറുദീസയായി മാറി.

പരുമലയിൽ ചേർന്ന അസോസ്യേഷൻ തെരഞ്ഞെടുത്ത മാനേജിംഗ് കമ്മിറ്റി കൈക്കൊണ്ട തീരുമാനങ്ങൾ വേണ്ടത്ര ഗൗരവത്തോടെ ഇനിയും വിലയിരുത്തപ്പെട്ടിട്ടില്ല. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് പട്ടം കൊടുത്ത കത്തനാർമാർക്കും ശെമ്മാശന്മാർക്കും യഥാർത്ഥ പൗരോഹിത്യം ലഭിച്ചിട്ടില്ലാത്തതിനാൽ പുനരായി പട്ടം കൊടുക്കണമെന്നാണ് അവയിൽ ഒരു പ്രധാന തീരുമാനം. ഇതിൻപ്രകാരം '1873 കന്നി 2-ാം തീയതി ചെമ്പിൽ പള്ളിയിൽ അമ്പലത്തുങ്കൽ പത്രോസ് കത്തനാർക്കും കണ്ടനാട് പള്ളിയിൽ തൊഴുപ്പാടൻ പൗലോസ് കത്തനാർക്കും പട്ടം അഴിച്ച് രണ്ടാമത് തികച്ച് കത്തനാർ പട്ടം കൊടുത്തു.' പരുമലയോഗം ഒരു പരിധിവരെ വിജയിച്ചു. സഭയുടെ ദിശാബോധം നിർണ്ണയിക്കുവാനും ലക്ഷ്യങ്ങൾ നിർവചിക്കുവാനും പ്രവർത്തനശൈലി എല്ലാവർക്കും സ്വീകരിക്കത്തക്കവണ്ണം ആവിഷ്ക്കരിക്കുവാനും കഴിഞ്ഞു. കൂറിലോസ് മെത്രാച്ചനുമായുള്ള ഭിന്നത പരിഹരിക്കുവാൻ കഴിഞ്ഞതും ഒരു വലിയ വിജയം തന്നെ. യോഗനിശ്ചയപ്രകാരം പാത്രിയർക്കീസ് ബാവായെ ക്ഷണിച്ചു കൊണ്ട് പുലിക്കോട്ടിൽ തിരുമേനി കത്തയച്ചു (എം. പി. വർക്കി, *മാർ ദീവന്നാസ്യോസ്*). ബാവാ കത്തു മൂലവും കമ്പി മൂലവും പലപ്പോഴായി ആവശ്യപ്പെട്ടതിൻപ്രകാരം 500 പവൻ യാത്രാച്ചിലവായി വളരെ ക്ലേശിച്ച് പുലിക്കോട്ടിൽ തിരുമേനി അയച്ചുകൊടുത്തു. ഇതിനിടയിൽ മാർ കൂറിലോസിന് അസുഖം വർദ്ധിച്ചതിനാൽ റമ്പാച്ചന്റെയും മറ്റും പ്രേരണ പ്രകാരം അദ്ദേഹത്തെ മുളന്തുരുത്തി പള്ളിയിലേക്ക് കൊണ്ടുവന്നു. രോഗം പ്രതിദിനം വർദ്ധിക്കകൊണ്ട് ചാത്തുരുത്തി റമ്പാച്ചൻ അടുത്തുള്ള പള്ളികൾക്ക് ഇപ്രകാരം എഴുതി: "നാളെ ബാവായ്ക്ക് സൈത്തുപൂശൽ കഴിക്കത്തക്കവണ്ണം നിശ്ചയിച്ചിരിക്കകൊണ്ട് വിവരം നിങ്ങളെയും അറിയിച്ചിരിക്കുന്നു. എന്ന് 1049 (1873) കർക്കിടകം 31-ാം തീയതി."

ചിങ്ങം 1-ന് ഗീവറുഗീസ് റമ്പാച്ചനും കരോട്ടുവീട്ടിൽ ശെമവൂൻ കോറിയും മുറിമറ്റത്തിൽ പൗലൂസ് കത്തനാരും ചേർന്ന് മൂന്നിന്മേൽ കുർബ്ബാന ചൊല്ലി. പിന്നീട് മാർ കൂറിലോസിനെ കുമ്പസാരിപ്പിച്ച് വി. കുർബ്ബാന കൊടുത്തു. അതുകഴിഞ്ഞ് കന്തീലായുടെ ക്രമപ്രകാരം മാർ കൂറിലോസിനെ സൈത്ത് പൂശി. 1874 ചിങ്ങം 20-ാം തീയതി മാർ കൂറിലോസ് നിര്യാതനായി. നിർദ്ദേശിക്കപ്പെട്ട സ്ഥലത്ത് അദ്ദേഹത്തെ കബറടക്കി.

പ. പത്രോസ് പാത്രിയർക്കീസ് ലണ്ടൻ വഴി മദ്രാസിലെത്തി. അദ്ദേഹത്തെ സ്വീകരിപ്പാൻ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഒരു സംഘം പോയിരുന്നു. നാട്ടിലെ ക്രമീകരണങ്ങൾക്കും പാത്രിയർക്കീസ് ബാവായുടെ ദ്വിഭാഷി ആയിരിപ്പാനും തന്റെ മനസ്സാക്ഷി സൂക്ഷിപ്പുകാരനും സെക്രട്ടറിയുമായ ചാത്തുരുത്തിൽ റമ്പാനെ മെത്രാപ്പോലീത്താ നിയോഗിച്ചു. പിന്നീട് അദ്ദേഹം പാത്രിയർക്കീസ് ബാവായോടൊത്തു കുന്നംകുളം മുതൽ യാത്ര ആരംഭിച്ചു. പാത്രിയർക്കീസിനെയും അദ്ദേഹത്തിന്റെ കൂടെ വന്ന അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനെയും മറ്റും അറിയുവാൻ ഇത് മികച്ച അവസരമായി. മാർ കൂറിലോസിനെപ്പോലെ പാത്രിയർക്കീസും കൂടെയുള്ളവരും ദ്രവ്യാഗ്രഹികളെന്ന് സൂക്ഷ്മഗ്രഹണശേഷിയുള്ള റമ്പാച്ചൻ മനസ്സിലാക്കി. എങ്കിലും അവരുടെ സേവനം അപരിത്യാജ്യമായ ഒരു ഘട്ടത്തിൽ വിലപ്പെട്ടതെന്ന് അദ്ദേഹം വിലയിരുത്തി. വൃദ്ധൻ കൂടെയായ പാത്രിയർക്കീസിനെപ്പറ്റി ഏവർക്കും മതിപ്പ് വർദ്ധിക്കുംവിധം ദ്വിഭാഷിയായ റമ്പാച്ചൻ സോദ്ദേശ്യമായി പ്രവർത്തിച്ചു. ആദരവോടു കൂടി ബാവായെ പള്ളിക്കാർ മാത്രമല്ല, ഉദ്യോഗസ്ഥന്മാരും രാജകുടുംബാംഗങ്ങളും വീക്ഷിക്കുവാൻ തുടങ്ങി. തിരുവനന്തപുരത്തെത്തിയ പാത്രിയർക്കീസിന് അത്യഭൂതപൂർവ്വമായ സ്വീകരണമാണ് രാജസദസ്സിൽ നിന്ന് ലഭിച്ചത്. പാത്രിയർക്കീസിന്റെ ഏത് ആഗ്രഹവും നിറവേറ്റാൻ സന്നദ്ധനായ മഹാരാജാവ്, പാലക്കുന്നത്ത് മാർ അത്താനാസ്യോസിന് നൽകപ്പെട്ടിരുന്ന രാജകീയ വിളംബരം സന്തോഷപൂർവ്വം റദ്ദാക്കി. ഇക്കാര്യത്തിൽ ആഴ്ചകളോളം താഴത്ത് പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ തിരുവനന്തപുരത്ത് താമസിച്ച് ഉദ്യോഗസ്ഥന്മാരെ കണ്ട് നടത്തിയ നിവേദനങ്ങളും ശുപാർശകളും പുലിക്കോട്ടിൽ തിരുമേനി, ഗീവറുഗീസ് റമ്പാൻ എന്നിവരുടെ പരിചയപ്പെടുത്തലോടൊന്നിച്ച് ആഗതനായ പാത്രിയർക്കീസ് ബാവായുടെ മുഖദർശനത്തോടെ ദുർബലപ്പെട്ടു പോയി. ഉദ്ദേശിച്ച കാര്യങ്ങൾ മുഴുവൻ നേടി ജേതാക്കളായിട്ടാണ് പാത്രിയർക്കാസംഘം മടങ്ങിയത്.

പാത്രിയർക്കീസ് ബാവാ 1873-ലെ പരുമല നിശ്ചയപ്രകാരം മാർ ദീവന്നാസ്യോസിന്റെ അതിഥി ആയിട്ടാണ് എത്തിയതെങ്കിലും മാർ അത്താനാസ്യോസിനെ പ്രസാദിപ്പിച്ച് അദ്ദേഹത്തിൽനിന്ന് ലാഭമുണ്ടാക്കുവാൻ വഴിയുണ്ടോ എന്ന് നിരന്തരം ചിന്തിച്ചിരുന്നു. യാത്രാച്ചിലവിലേക്കായി 3000 രൂപാ തരാൻ തയാറുണ്ടെന്ന അത്താനാസ്യോസിന്റെ വാഗ്ദാനം മാർ കൂറിലോസിന്റെ സഹോദരൻ മക്കുദിശാ കമ്പി അടിച്ച് അറിയിച്ചത് ഒരു വൻ പ്രലോഭനമായി അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടായിരുന്നു. പാലക്കുന്നത്ത് അത്താനാസ്യോസ് പ. പാത്രിയർക്കീസിന് എന്തെങ്കിലും പാരിതോഷികം നൽകിയതായി വായിച്ചിട്ടില്ല. എന്നാൽ ആറ് മെത്രാന്മാരെ

വാഴിച്ചതും അവർക്ക് പുലിക്കോട്ടിൽ മെത്രാനെപ്പോലെ സ്വതന്ത്ര ഭദ്രാസനച്ചുമതല അനുവദിച്ചതും മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും പിരിച്ചുവിട്ടതും അതിന്റെ അദ്ധ്യക്ഷസ്ഥാനത്തുനിന്ന് പുലിക്കോട്ടിൽ മെത്രാച്ചനെ നീക്കം ചെയ്തതും ഒക്കെ കൂട്ടിവായിക്കുമ്പോൾ ഒരു വ്യവഹാരത്തിൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ വാദഗതികളെ നിശ്ശബ്ദമാക്കുവാൻ പാലക്കുന്നത്ത് മെത്രാച്ചൻ വച്ച് നീട്ടിയ പ്രലോഭനങ്ങൾ സ്വീകരിച്ച് പാത്രിയർക്കീസ് ചെയ്ത നടപടികൾ അല്ലേ ഇവ എന്ന് ആരും സംശയിച്ചു പോകും. ഏതായാലും നമ്മുടെ കഥാനായകന് ഈ കാര്യത്തിൽ ചില ഉറച്ച അറിവുകളും ബോധ്യങ്ങളും ഉണ്ടായിരുന്നു. പിൽക്കാലത്ത് ഊർശ്ലേം യാത്ര നടത്തിയപ്പോൾ അദ്ദേഹം തനിക്ക് പട്ടംനൽകിയ പത്രോസ് ബാവായുടെ കബറിടം സന്ദർശിക്കുകയോ അന്നത്തെ പാത്രിയർക്കാ ആസ്ഥാനം സന്ദർശിക്കുകയോ ചെയ്തില്ല എന്നത് ഇതുമായി കൂട്ടിവായിക്കാവുന്നതാണ്.

ഏറെത്താമസിയാതെ അത്താനാസ്യോസിന് മുൻ മഹാരാജാവ് നൽകിയിരുന്ന വിളംബരം റദ്ദാക്കിക്കൊണ്ട് നിവേദകസംഘത്തോട് വാഗ്ദാനം ചെയ്തപ്രകാരം മഹാരാജാവ് പുതിയ വിളംബരം പ്രസിദ്ധീകരിച്ചു. ഇക്കാര്യത്തിൽ നവീകരണപക്ഷത്തിനുവേണ്ടി താഴത്ത് ചാണ്ടപ്പിള്ള കത്തനാരുടെ ഉത്സാഹത്തിൽ സമർപ്പിക്കപ്പെട്ട എല്ലാ അപേക്ഷകളും അവഗണിക്കപ്പെട്ടു. അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്ന് സ്ഥാനമേറ്റു എന്ന് അവകാശപ്പെട്ടുകൊണ്ടിരുന്ന പാലക്കുന്നത്ത് അത്താനാസ്യോസ് മലങ്കരയിലെത്തിയ അന്ത്യോഖ്യാ പാത്രിയർക്കീസിനെ പല അവസരങ്ങൾ ഉണ്ടായിട്ടും അഭിമുഖീകരിക്കുവാൻ ഭയപ്പെട്ടത് പള്ളികളെയും വൈദികരെയും സംശയിപ്പിച്ചു. നിരണം പള്ളിയിലിരുന്ന അത്താനാസ്യോസിനെ കാണുവാൻ പാത്രിയർക്കീസ് ബാവാ ചെന്നപ്പോൾ ഒരു ഭീരുവിനെപ്പോലെ മുറികളുടെ അകംവാതിലടച്ച് പാത്രിയർക്കീസിനെ കാണാതിരുന്നതും പാത്രിയർക്കീസിൽനിന്ന് സംരക്ഷണം ആവശ്യപ്പെട്ടുകൊണ്ട് അധികാരികൾക്ക് ഹർജി അയച്ചതും അദ്ദേഹത്തിനനുകൂലമായ പൊതുജനവികാരത്തെ പ്രതികൂലമായി ബാധിച്ചു (*കണ്ടനാട് ഗ്രന്ഥവരി,* പുറം 277–279). അത്താനാസ്യോസിൽനിന്ന് പട്ടമേറ്റവർ വീണ്ടും സാധുവായ കൈവെപ്പ് സ്വീകരിക്കണമെന്ന് പാത്രിയർക്കീസ് അറിയിച്ചതിനെത്തുടർന്ന് അനവധിപേർ പുനരായി പട്ടംഏറ്റ വിവരം *കണ്ടനാട് ഗ്രന്ഥവരി*യിൽ കാണുന്നുണ്ട്. അത്താനാസ്യോസിന്റെ അധികാരം പിൻവലിക്കുന്ന രാജകീയ വിളംബരം പ്രസിദ്ധീകൃതമായതോടെ പാത്രിയർക്കീസിന്റെ ദൗത്യം അവസാനിച്ചു എന്ന് കരുതിയവർക്ക് തെറ്റു പറ്റി. മലങ്കരസഭയെ തന്റെ കോളനിയാക്കാനുള്ള നടപടികളിലേക്കാണ് അദ്ദേഹം പിന്നീട് നീങ്ങിയത്. അന്ത്യോഖ്യൻ യാക്കോബായ സഭയുടെ നടപടിക്രമം ആരാ

ധനയിൽ സ്ഥാപിക്കാൻ പാത്രിയർക്കീസ് മുൻകൈ എടുത്തു. പ്രതിദിന നമസ്കാരം, വി. കുർബ്ബാനാർപ്പണം തുടങ്ങിയ കാര്യങ്ങളുടെ വിശദാംശങ്ങളിൽപ്പോലും അന്ത്യോഖ്യൻ ആചാരങ്ങളും നടപടിക്രമങ്ങളും മലങ്കരസഭയിൽ അദ്ദേഹം നട്ടുപിടിപ്പിച്ചു. 1876 ഏപ്രിൽ മാസത്തിലെ ഹാശാ ശുശ്രൂഷകൾക്ക് നിരണം പള്ളിയിൽ പ്രധാന കാർമ്മികത്വം വഹിച്ച പാത്രിയർക്കീസ് ഹാശാനടപടികളിൽ അന്ത്യോഖ്യൻ രീതികൾ പരിചയപ്പെടുത്തി. ശുശ്രൂഷകളിൽ ചാത്തുരുത്തി റമ്പാച്ചനും പങ്കെടുത്തിരുന്നു.

പരുമലയിൽ 1873-ൽ കൂടിയ അസോസ്യേഷന്റെയും മറ്റും കാര്യങ്ങൾ അറിഞ്ഞതോടെ, തന്റെ അദ്ധ്യക്ഷതയിൽ അപ്രകാരമൊരു യോഗം കൂടുവാൻ തീരുമാനിച്ചു. മലങ്കരസഭയുടെ ഭരണത്തിൽ ഇടപെടുന്ന തന്ത്രമായിരുന്നു അത്. കൂടുതൽ ഇടവകകൾ പങ്കെടുത്തേക്കും എന്ന പ്രതീക്ഷയിൽ പുലിക്കോട്ടിൽ മെത്രാച്ചനും മറ്റും അതിനെ അനുകൂലിച്ചു. തിരുവെഴുത്തു വിളംബരം പിൻവലിക്കപ്പെടുകയും പാലക്കുന്നത്ത് മെത്രാച്ചൻ പാത്രിയർക്കീസ് ബാവായെ സന്ദർശിക്കുവാൻ വിസമ്മതിക്കുകയും ചെയ്തതോടെ ചഞ്ചലമനസ്സ് ആയി നിന്നിരുന്ന പല വൈദികരും അവരുടെ ഇടവകകളും നവീകരണമെത്രാനെ കൈവിട്ട് പുലിക്കോട്ടിൽ മെത്രാന്റെ അനുയായികളായി. കണ്ടനാട് കരോട്ടുവീട്ടിൽ ശെമവൂൻ കോറെപ്പിസ്കോപ്പാ, വടക്കൻപറവൂർ ഇടവകയിൽ കടവിൽ കൂരൻ പൗലൂസ് മൽപാൻ എന്നീ പ്രഗത്ഭന്മാർ അവരിൽ ഉൾപ്പെടുന്നു.

ജൂൺ 27 മുതൽ 30 വരെ മുളന്തുരുത്തി പള്ളിയിൽ ചേർന്ന സുന്നഹദോസ് മൂന്നു കൊല്ലം മുമ്പ് പരുമലയോഗത്തിൽ സ്വീകരിച്ച നിശ്ചയങ്ങളെ കൂടുതൽ ആഴത്തിലും വ്യാപ്തിയിലും നിശ്ചയിച്ച് ഉറപ്പിച്ചു. പുലിക്കോട്ടിൽ തിരുമേനിയും അക്കര കുരിയൻ റൈട്ടറും ചേർന്ന് തയാറാക്കിയ പ്രമേയങ്ങൾ ഓരോന്നും റമ്പാച്ചൻ സുറിയാനിയിൽ വിവർത്തനം ചെയ്തു പാത്രിയർക്കീസിനെ വായിച്ചു കേൾപ്പിച്ച് അംഗീകാരം നേടിയ ശേഷമാണ് പാസ്സാക്കിയത്. ഫലത്തിൽ പരുമലയോഗത്തേക്കാൾ കൂടുതൽ പങ്കാളിത്തവും സഭാതലവന്റെ സാന്നിദ്ധ്യവുമുള്ള യോഗത്തിൽ അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിക്കപ്പെടുകയും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ സമിതികളുടെ അദ്ധ്യക്ഷനായി നിയമിക്കുകയും ചെയ്തു. സുന്നഹദോസിന്റെ സൂത്രധാരൻ എന്ന നിലയിൽ ഗുരുവായ പുലിക്കോട്ടിൽ തിരുമേനിയോടൊപ്പം ചാത്തുരുത്തി റമ്പാച്ചനും അണിയറയിൽ പ്രവർത്തിച്ചു.

പാത്രിയർക്കീസ് കർമ്മനിരതനായിരുന്നു. 1876 ചിങ്ങം 15-ന് ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാളിൽ മുളന്തുരുത്തിപ്പള്ളിയിൽവെച്ച് അദ്ദേഹം വി. മൂറോൻ ശുദ്ധീകരണം നടത്തി. മാർ ദീവന്നാസ്യോസ്,

മാർ അബ്ദുള്ളാ ഗ്രീഗോറിയോസ് എന്നിവർ മുഖ്യ സഹകാർമ്മികർ ആയിരുന്നു. മലങ്കരയിൽ നടന്ന ആദ്യത്തെ മൂറോൻ കൂദാശയിൽ കഥാപുരുഷൻ ജാഗ്രതയോടെ പങ്കെടുത്തു. ആരാധനാകാര്യങ്ങളിൽ ജന്മനാ വാസനയുണ്ടായിരുന്ന റമ്പാച്ചൻ ശുശ്രൂഷകളുടെ സൂക്ഷ്മാംശങ്ങൾ ശ്രദ്ധിക്കുകയും സംശയങ്ങൾ ചർച്ച ചെയ്തു പരിഹരിക്കുകയും ചെയ്തു. വി. മൂറോൻ പാത്രിയർക്കീസിന് മാത്രമേ കൂദാശ ചെയ്യുവാൻ അനുവാദമുള്ളു എന്ന പാത്രിയർക്കീസിന്റെ നിലപാട് അദ്ദേഹം തന്നെ മലങ്കരയിൽ അവതരിപ്പിച്ച് പാസ്സാക്കിയ ഹൂദായകാനോൻ നിയമങ്ങൾക്ക് വിരുദ്ധമാണെന്ന് റമ്പാച്ചൻ ഓർത്തെങ്കിലും മൂറോൻ കൂദാശയെ പ്രതിഫലം വാങ്ങാനുള്ള ഉപായമാക്കി പള്ളികൾക്ക് പൊതുകൽപ്പന അയച്ച പാത്രിയർക്കീസിനെ പിണക്കാനൊന്നും റമ്പാച്ചൻ തയ്യാറായില്ല. ഏതു ഉന്നതസ്ഥാനീയരും 'മാമ്മോന്റെ' ദാസന്മാർ ആണല്ലോ എന്ന് റമ്പാച്ചൻ സങ്കടത്തോടെ ഓർക്കുക മാത്രം ചെയ്തു. പള്ളികളിൽ വി. മൂറോൻ വിതരണം ചെയ്യാൻ അബ്ദുള്ളാ മാർ ഗ്രീഗോറിയോസിനെ അയച്ചപ്പോൾ തന്റെ ശിഷ്യൻ കൂടെയായ വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനെയാണ് കൂട്ടത്തിൽ ദ്വിഭാഷിയായി അയച്ചത്. ശിഷ്യന്റെ സുറിയാനിഭാഷാ ജ്ഞാനത്തെപ്പറ്റി ഗുരുവിന് മതിപ്പായിരുന്നു.

വടക്കൻപറവൂർ പള്ളിയിൽ വച്ച് 1876 വൃശ്ചികം 21-ന് (ഡിസം. 3) കോനാട്ട് ഗീവറുഗീസ് യൂലിയോസ്, കടവിൽ പൗലൂസ് അത്താനാസ്യോസ് എന്നിവരെ മേൽപട്ടക്കാരായി പാത്രിയർക്കീസ് വാഴിച്ചു. പട്ടം കൊടപുസ്തകത്തിൽ പിതാക്കന്മാർ നിർദ്ദേശിച്ചിട്ടുള്ള ശൽമൂസാ ഭേദഗതി ചെയ്തു തന്നോട് വ്യക്തിപരമായി നടത്തുന്ന ഉടമ്പടിയായി അതിനെ വ്യത്യാസപ്പെടുത്തിയത് സുറിയാനി ഭാഷാഭിജ്ഞൻ കൂടെയായ റമ്പാച്ചൻ ശ്രദ്ധിച്ചു. സഭാപാരമ്പര്യത്തിൽനിന്ന് വ്യത്യസ്തമായി അത് സിവിൽ ഉദ്യോഗസ്ഥനെക്കൊണ്ട് രജിസ്റ്റർ ചെയ്യിച്ചത് റമ്പാച്ചനെ അത്ഭുതപ്പെടുത്തി. എങ്കിലും സന്യാസചര്യയുടെ ഭാഗമായി അനുസരണം വ്യക്തിത്വത്തിന്റെ ഭാഗമാക്കിയ റമ്പാച്ചൻ നിശ്ശബ്ദമായി എല്ലാം നോക്കിക്കാണുകയായിരുന്നു. മുളന്തുരുത്തിയിൽ ദൃഢപ്പെടുത്തിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷനോടോ മാനേജിംഗ് കമ്മിറ്റിയോടോ ഒട്ടും ആലോചിക്കാതെയും അതിന്റെ അദ്ധ്യക്ഷനായ മലങ്കര മെത്രാനോട് കൂടിയാലോചിക്കാതെയും പറവൂർ പള്ളിയിൽ വച്ച് രണ്ടു മെത്രാന്മാരെ വാഴിച്ചത് സഭയിൽ വ്യാപകമായ പ്രതിഷേധം വിളിച്ചുവരുത്തി. പനയ്ക്കൽ ഐപ്പൂരു, അക്കര കുരിയൻ റൈട്ടർ തുടങ്ങിയവർ പ്രതിഷേധം രേഖാമൂലം അറിയിക്കുകപോലും ചെയ്തുവെങ്കിലും പാത്രിയർക്കീസ് കുലുങ്ങിയില്ല. ഒരാഴ്ച കഴിഞ്ഞ് വടക്കൻപറവൂർ പള്ളിയിൽ വച്ച് തന്നെ വൃശ്ചികം 28-ന് അമ്പാട്ട് കൂറിലോസിനെയും ചാത്തുരുത്തി മാർ

ഗ്രീഗോറിയോസിനെയും പാത്രിയർക്കീസ് മെത്രാന്മാരായി വാഴിച്ചു. ഈ വാഴ്ചകളിൽ മലങ്കര മെത്രാനോ പാത്രിയർക്കീസിന്റെ കൂടെ വന്ന ഗ്രീഗോറിയോസോ പങ്കെടുത്തിരുന്നില്ല. മൂറോൻ കൂദാശയിലും മെത്രാൻ വാഴ്ചയിലും തനിക്കുള്ള ആത്മീയ പരമാധികാരം ആരുമായും പങ്കിടുവാൻ തയാറല്ലെന്ന് പാത്രിയർക്കീസ് ഈ നടപടികളിലൂടെ വ്യക്തമാക്കുകയായിരുന്നു. തന്റെ ഗുരുവും മലങ്കര മെത്രാപ്പോലീത്തായുമായ മാർ ദീവന്നാസ്യോസിന്റെ അസാന്നിധ്യത്തിൽ സ്ഥാനമേൽക്കുന്നത് സങ്കടകരമായിരുന്നുവെങ്കിലും സഭാദ്ധ്യക്ഷന്റെ ആജ്ഞകൾക്ക് അദ്ദേഹം മനസ്സില്ലാമനസ്സോടെ വിധേയനാവുകയായിരുന്നു. സഭയെ ഏഴ് ഭദ്രാസനങ്ങളായി പാത്രിയർക്കീസ് ഏകപക്ഷീയമായി വിഭജിച്ചു. കോനാട്ട് മാർ യൂലിയോസിന് തുമ്പമൺ മെത്രാസനവും കടവിൽ മാർ അത്താനാസ്യോസിന് കോട്ടയം മെത്രാസനവും അമ്പാട്ട് മാർ കൂറിലോസിന് അങ്കമാലി മെത്രാസനവും ചാത്തുരുത്തി മാർ ഗ്രീഗോറിയോസിന് നിരണം മെത്രാസനവും നൽകുന്ന പ്രഖ്യാപനങ്ങളും പാത്രിയർക്കീസ് ഏകപക്ഷീയമായി നടത്തി. ഇതോടെ ഫലത്തിൽ മലങ്കര മെത്രാപ്പോലീത്താ എന്ന സ്ഥാപനം ഫലത്തിൽ ഇല്ലാതെയായി. നവീകരണ മെത്രാന്മാർക്കെതിരെ നിയമനടപടികൾ സ്വീകരിക്കുവാൻ അസാധ്യമായ ഒരു ചിറകരിയലായിരുന്നു ഈ നടപടി. മലങ്കരയുടെ ലൗകികാധികാരം പാത്രിയർക്കീസിനാണെന്ന് പ്രഖ്യാപിക്കുന്ന രജിസ്റ്റേർഡ് ഉടമ്പടി നൽകിയാൽ മാർ ദീവന്നാസ്യോസിന് കൊല്ലം മെത്രാസനം നൽകാമെന്ന് പാത്രിയർക്കീസ് വ്യക്തമാക്കി എങ്കിലും പുലിക്കോട്ടിൽ തിരുമേനി അതിന് വഴങ്ങാതെയും പാത്രിയർക്കീസിനെ പിണക്കാതെയും തന്ത്രപൂർവ്വം പെരുമാറി. കോപാകുലനായ പാത്രിയർക്കീസ് മാർ ദീവന്നാസ്യോസിനെ അസോസ്യേഷന്റെ അദ്ധ്യക്ഷസ്ഥാനത്തുനിന്ന് നീക്കം ചെയ്യുകയും മാനേജിംഗ് കമ്മിറ്റി പിരിച്ചുവിടുകയും ചെയ്തു.

1877-ൽ അകപ്പറമ്പ് പള്ളിയിൽ പാത്രിയർക്കീസ് ബാവാ നടത്തിയ ഹാശാ ശുശ്രൂഷകളിൽ കൊച്ചുമെത്രാച്ചൻ പങ്കെടുത്തു. ഹാശാ ആഴ്ചയിൽ അന്ത്യോഖ്യൻ സഭയിലെ അനുഷ്ഠാനങ്ങൾ സൂക്ഷ്മമായി നിരീക്ഷിച്ചു. നേരത്തെ അങ്കമാലിയിൽ യൽദോ ശുശ്രൂഷയിലും കണ്ടനാട് പള്ളിയിൽ ദനഹാ ശുശ്രൂഷയിലും കടമറ്റം പള്ളിയിൽ പാതിനോമ്പിന്റെ ശുശ്രൂഷയിലും കഥാപുരുഷൻ പങ്കെടുത്ത് ശുശ്രൂഷകളുടെ നടപടിക്രമങ്ങൾ ശ്രദ്ധാപൂർവ്വം വീക്ഷിച്ചു.

ആഘോഷമായി മലങ്കരസഭാ സന്ദർശനം ആരംഭിച്ച പാത്രിയർക്കീസ് പ്രതിദിനം ജനപിന്തുണ നഷ്ടപ്പെട്ട് ഒറ്റപ്പെടുകയായിരുന്നു. *കണ്ടനാട് ഗ്രന്ഥവരി* കാര്യങ്ങൾ ഇപ്രകാരം നിരീക്ഷിച്ചിരിക്കുന്നു:

“.... പിന്നീട് വിശുദ്ധ പിതാവ് തെക്കും വടക്കുമുള്ള മജലീസുകാർ[55] തിരുമുമ്പാകെ മേടം 21-ാം തീയതി കൊച്ചിയിൽ വന്നു കൂടത്തക്കവണ്ണം കല്പന അയച്ചാറെ ആ തീയതിക്ക് ഒന്നുരണ്ടു പേർ ഒഴികെ ആരും വരാഞ്ഞതിനാലും തിരുവനന്തപുരത്തു ചെന്ന് മഹാരാജാവുമായി കാണണമെന്ന് വിചാരിച്ച് അറിയിച്ചാറെ മൂന്നാംകൂർ തമ്പുരാൻ തീപ്പെട്ട തിനാൽ ഉടനെ ഒരു കൂടിക്കാഴ്ചയ്ക്ക് ഇട ഇല്ലെന്നു അറിവു കിട്ടുക യാലും മറ്റും അന്ത്യോഖ്യയ്ക്ക് തിരിച്ചുപോകാമെന്നുറച്ചു” (പുറം 386).

പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെതിരായ നിലപാടുകളെ പ്പറ്റി എന്തെങ്കിലും വ്യത്യാസങ്ങൾ വരുത്തുവാനോ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെതിരായി പരാതികൾ ബോധിപ്പിക്കുവാനോ മറ്റോ ആണോ പാത്രിയർക്കീസ് മഹാരാജാവുമായി കൂടിക്കാഴ്ച ആഗ്രഹിച്ച തെന്ന് വ്യക്തമല്ല. കൂടിക്കാഴ്ച ആഗ്രഹിച്ചതായും അനുവദിക്കപ്പെടാതി രുന്നതായും *കണ്ടനാട് ഗ്രന്ഥവരി*യിലല്ലാതെ മറ്റെങ്ങും ഒരു പരാമർശവും കണ്ടിട്ടില്ല. ഏതായാലും ആ മടക്കയാത്ര അപ്രതീക്ഷിതമായിരുന്നു. സമ്മാനങ്ങളായി ലഭിച്ച പൊൻ, വെള്ളി ഉപകരണങ്ങൾ ഉരുക്കി വിറ്റ് പണമാക്കാൻ പോലും പാത്രിയർക്കീസ് സമയം കളഞ്ഞില്ല. തന്റെ മട ക്കയാത്രയിൽ ഈ സമ്മാനങ്ങൾ ഒമ്പത് വലിയ പെട്ടികളിലാക്കി അദ്ദേഹം കൂടെ കൊണ്ടുപോയി. കൂടെ കൊണ്ടുവന്ന അബ്ദുള്ളാ ഗ്രീഗോ റിയോസിനോടുപോലും യാത്രപറയാനോ അദ്ദേഹത്തെ കൂടെ കൂട്ടാനോ പാത്രിയർക്കീസ് സമയം കളഞ്ഞില്ല. ആ മടക്കയാത്രയിൽ ഏറെ ദുരൂ ഹതകൾ നിറഞ്ഞു നിൽക്കുന്നു.

പാത്രിയർക്കീസ് ബാവാ, മടക്കയാത്രയ്ക്ക് തൊട്ടു മുമ്പ്, ഇടവ മാസം 5-ാം തീയതി കുന്നംകുളം ചിറളയം പള്ളിയിൽ വച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസിനും കരോട്ടുവീട്ടിൽ മാർ ദീവന്നാസ്യോസിനും മെത്രാൻ സ്ഥാനം നൽകി. അവരെ യഥാക്രമം കണ്ടനാട്,കൊച്ചി മെത്രാസനങ്ങ ളിലേക്ക് നിയോഗിച്ചു. മലങ്കരസഭയിൽ ചരിത്രത്തിലാദ്യമായി ഏഴ് മെത്രാ ന്മാർ ഉണ്ടായി. ഏറ്റവും പ്രായം കുറഞ്ഞയാൾ എന്ന നിലയിൽ ചാത്തു രുത്തിൽ തിരുമേനി ‘കൊച്ചുമെത്രാച്ചൻ’ എന്ന് വിളിക്കപ്പെട്ടു. ഇടവം 7-ന് ശനിയാഴ്ച പാത്രിയർക്കീസ് ചാലിശ്ശേരി പടിഞ്ഞാറെ പള്ളിയിലെത്തി. പിറ്റെന്നാൾ ചാത്തുരുത്തി മാർ ഗ്രീഗോറിയോസ്, ബാവായുടെ നിർദ്ദേശ പ്രകാരം അർപ്പിച്ച കുർബ്ബാനയുടെ മധ്യത്തിൽ കുന്നംകുളം ഇടവക യിലെ മൂന്നു പേർക്ക് ശെമ്മാശുപട്ടം നൽകി. 9-ാം തീയതി തിങ്കളാഴ്ച പിതാവ് മെത്രാന്മാരും രണ്ടുനാല് പട്ടക്കാരും നൂറിൽ അധികം ജനങ്ങളു മായി പട്ടാമ്പിയിലെത്തി. തിരിച്ചുപോക്കിന്റെ അവസ്ഥ നോക്കിയാൽ അദ്ദേഹം ആതിഥേയരെ എത്രമാത്രം വെറുപ്പിച്ചാണ് മടങ്ങിപ്പോയത് എന്ന് മനസ്സിലാക്കാം.

അന്തിമ കൽപനകളായി പാത്രിയർക്കീസ് പുതിയ മെത്രാന്മാരെ ചട്ടം കെട്ടിയ കാര്യങ്ങൾ ഇവയാണ്:

1. നിങ്ങളുടെ ഭദ്രാസനാതിർത്തി വിട്ട് മറ്റ് ഭദ്രാസനത്തിൽ പ്രവേശിക്കുകയോ മറ്റു മെത്രാന്മാരെ പ്രവേശിക്കാൻ അനുവദിക്കുകയോ ചെയ്യരുത്.

2. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസും അബ്ദുള്ളാ മാർ ഗ്രീഗോറിയോസും എന്റെ കൽപന അനുസരിക്കുന്നില്ല. നിങ്ങൾ അവരോട് ഒരു വിധത്തിലും അനുകൂലമായി സമ്പർക്കത്തിലേർപ്പെടരുത്.

3. അബ്ദുള്ളാ ഗ്രീഗോറിയോസിനെ വേഗം തിരിച്ചയയ്ക്കണം.

4. റിശീശാ കൃത്യമായി പിരിച്ച് സിംഹാസനത്തിലേക്ക് അയയ്ക്കണം.

5. നാം രൂപീകരിച്ച മാനേജിംഗ് കമ്മിറ്റി നാം തന്നെ പിരിച്ചുവിട്ടതിനാൽ അത് വിളിച്ചുകൂട്ടുകയോ അതിനെ പുനർജീവിപ്പിക്കുകയോ പ്രവർത്തിപ്പിക്കുകയോ ചെയ്യരുത്.

തിങ്കളാഴ്ച ഉച്ചയ്ക്ക് മുമ്പ് 11 1/2 മണിക്കുവന്ന തീവണ്ടിയിൽ പനക്കൽ ഐപ്പൂരു വാങ്ങിക്കൊടുത്ത യാത്രാടിക്കറ്റുമായി പാത്രിയർക്കീസ് പട്ടാമ്പി സ്റ്റേഷനിൽ നിന്ന് യാത്ര തിരിച്ചു. അദ്ദേഹം അറിയാതെ അതേ വണ്ടിയിൽ പുലിക്കോട്ടിൽ മെത്രാച്ചനും കയറി യാത്രയായി.



**പ. പരുമല തിരുമേനി 29-ാം വയസ്സിൽ**

### അദ്ധ്യായം 3

# പുതിയ മെത്രാന്മാരും പുതിയ പ്രശ്നങ്ങളും

ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് നിരണം മെത്രാസനത്തിന്റെ ചുമതല കൽപിച്ചുകൊണ്ട് പത്രോസ് പാത്രിയർക്കീസ് സുസ്താത്തിക്കോൺ നൽകി. താഴെപറയുന്ന പ്രകാരം അതിൽ ഇരുപത്തിമൂന്ന് പള്ളികൾ ഉണ്ടായിരുന്നു.

1. നിരണത്ത് പള്ളി. 2. ഇയ്യാപ്പുരത്ത് പള്ളി. 3. വെങ്ങാപള്ളി. 4. തിരുവല്ലാ വലിയപള്ളി. 5. തിരുവല്ലാ തെരുവിൽപള്ളി. 6. മല്ലപ്പള്ളി പള്ളി. 7. കാർത്തികപ്പള്ളിപള്ളി. 8. പരുമല സെമിനാരി പള്ളി. 9. തലവടികുഴി പള്ളി. 10. കാരക്കൽ പള്ളി. 11. ചെറുകോൽ പള്ളി. 12. തലവടി പള്ളി. 13. എടത്വാ പള്ളി. 14. തിരുവല്ലാ കടവിൽ പള്ളി. 15. കല്ലൂപ്പാറ പള്ളി. 16. തുരുത്തിക്കാട് പള്ളി. 17. ചെന്നിത്തല പള്ളി. 18. മണ്ണത്തോട് പള്ളി. 19. മേപ്രാൽ പള്ളി. 20. വെണ്ണിക്കുളം പള്ളി. 21. വീയപുരം പള്ളി. 22. വേങ്ങൽ പള്ളി. 23. കവിയൂർ പള്ളി. 24. കരുവാറ്റാ പള്ളി.

(പള്ളികളുടെ എണ്ണത്തിന്റെ കാര്യത്തിൽ ചില ചെറിയ വ്യത്യാസങ്ങൾ പല പുസ്തകങ്ങളിലും കാണുന്നുണ്ട്.)

സിംഹാസന പ്രതിഷ്ഠ കഴിയുന്നതോടെ ഒരു രാജാവിന്റെ ഉത്ക്കണ്ഠകൾ പലതും ശമിക്കുമെങ്കിലും ലഭിച്ച സ്ഥാനം ഒരു രാജാവിനെ ഉത്തരവാദിത്തങ്ങളുടെ പല ഭാരങ്ങളും ഏൽപിക്കുന്നുവെന്നും കാളിദാസ മഹാകവി ശാകുന്തളം പുസ്തകത്തിൽ പ്രതിപാദിക്കുന്നത് എത്രയോ ശരിയാണ്! ആറു പേർക്കും മെത്രാപ്പോലീത്തന്മാരുടെ സ്ഥാനം ലഭിച്ചതിൽ സന്തോഷവും തൃപ്തിയും ഉണ്ടായി എങ്കിലും അതോടൊപ്പം അവർ പരിഗണിക്കേണ്ടുന്ന പ്രതിസന്ധികളുടെ ആഴം അവരെ വിഷണ്ണരാക്കി.

1. പാത്രിയർക്കീസ് ദ്രവ്യാഗ്രഹം മൂലം മേൽപട്ടക്കാരുടെ മുഴുവൻ വിശ്വാസ്യത നഷ്ടപ്പെടുത്തിയിരിക്കുന്നു.

2. പുലിക്കോട്ടിൽ മെത്രാച്ചന് മലങ്കര മെത്രാൻ സ്ഥാനം നിഷേധിച്ചിരിക്കുന്നു. ഉടമ്പടി കൊടുക്കാത്തതിന്റെ പേരിൽ ഭദ്രാസന ഭരണം പോലും നിഷേധിച്ചിരിക്കുന്നു. അദ്ദേഹത്തോട് സഹകരിക്കരുത് എന്ന് പാത്രിയർക്കീസ് ആവർത്തിച്ച് കല്പിച്ചിരിക്കുന്നു.

3. തങ്ങളെ റീശീസാ പിരിവുകാരാക്കി മാറ്റിയിരിക്കുന്നു.

4. കോട്ടയം പഴയസെമിനാരി തുടങ്ങി സഭയുടെ പൊതു ഉടമയിലുള്ള സ്ഥലങ്ങൾ വീണ്ടെടുക്കുവാൻ എന്താണ് മാർഗ്ഗം?

5. മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും പാത്രിയർക്കീസ് പിരിച്ചുവിട്ടിരിക്കുന്നു. മേലാൽ വിളിച്ചുകൂട്ടരുതെന്ന് കൽപിച്ചിരിക്കുന്നു.

പട്ടാമ്പിയിൽ നിന്ന് പാത്രിയർക്കീസ് ബാവായെ യാത്ര അയച്ചശേഷം മെത്രാന്മാർ ആറു പേരും നമ്മുടെ കർത്താവിന്റെ കരേറ്റം കഴിഞ്ഞതിൽ പ്പിന്നെ ശ്ലീഹന്മാർ ദുഃഖത്തോടെ മലയിൽനിന്ന് പുറപ്പെട്ട് ഊർശ്ലേമിൽ വന്ന് താമസിച്ചപ്രകാരം മെത്രാച്ചന്മാർ എല്ലാവരും പൊതുസ്ഥലമാകുന്ന വെട്ടിക്കൽ ദയറായിൽ വന്ന് മിഥുനം 29-ന് പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ പെരുന്നാൾ വരെ ഉപവസിച്ച് പ്രാർത്ഥിക്കണമെന്ന് നിശ്ചയിച്ച് അപ്പോൾതന്നെ പട്ടാമ്പിയിൽ നിന്ന് പുറപ്പെട്ട് ഏകദേശം നാലു നാഴിക രാത്രി ചെന്നശേഷം കുന്നംകുളങ്ങര പള്ളിയിലെത്തി ഭക്ഷണം കഴിച്ച് ഉടനെ അവിടെനിന്നും പുറപ്പെട്ട് 11- ാം തീയതി ചൊവ്വാഴ്ച ഉഷസ്സിന് ചാവക്കാട് എത്തി. പിറ്റേദിവസം അവിടെനിന്ന് പുറപ്പെട്ട് 11-ാം തീയതി ബുധനാഴ്ച കൊച്ചിക്കോട്ടയിൽ എത്തി ഐപ്പൂരുവിന്റെ ബംഗ്ലാവിൽ 17-ാം തീയതി ചൊവ്വാഴ്ച വരെ അവിടെ താമസിച്ചു (മെത്രാന്മാരിൽ ഒരാളുടെ സാക്ഷ്യം. *കണ്ടനാട് ഗ്രന്ഥവരി*, പുറം 392).

“ഇടവ മാസം 18-ാം തീയതി പുലരുന്നതിന് മുന്നം പുതിയ മെത്രാന്മാർ എല്ലാവരും വെട്ടിക്കൽ ദയറായിൽ വന്ന് ഉപവാസത്തിലും പ്രാർത്ഥനയിലും മുട്ടിക്കപ്പെട്ടവരായി ദൈവധ്യാനത്തിൽ ഊന്നി നിരൂപിച്ചുംകൊണ്ട് അവർ പ്രാർത്ഥിച്ചിരിക്കുമ്പോൾ” പാത്രിയർക്കീസ് ബാവായുടെ കൽപനകൾ വന്നു. പ്രധാന വിഷയങ്ങൾ.

1. അബ്ദുള്ളാ ഗ്രീഗോറിയോസിനെ ഉടനെ തിരിച്ചയയ്ക്കണം.

2. കുറുപ്പംപടി, കുന്നക്കുരുടി പള്ളിക്കാർ യാത്രച്ചിലവ് തന്നില്ല. അത് വാങ്ങി അയച്ചുതരണം.

3. ആണ്ടിൽ 750 രൂപാ ഓരോ ഭദ്രാസനവും റീശീസാ ആയി സിംഹാസനത്തിൽ ഏൽപിക്കണം.

ഏതാനും ദിവസങ്ങൾക്കുശേഷം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ കത്തു വന്നു. പാത്രിയർക്കീസിനെ ബോംബെയിൽ നിന്ന് യാത്രയാക്കി. പാത്രിയർക്കീസുമായി അനുരഞ്ജനപ്പെട്ടു. ‘വെട്ടിക്കൽ ദയറായിൽ ഞാൻ വന്നിട്ടേ നിങ്ങൾ പിരിഞ്ഞു പോകാവൂ’ എന്നീ വിവരങ്ങൾ അദ്ദേഹം കത്തിൽ എഴുതിയിരുന്നു.

വെട്ടിക്കൽ ദയറായിൽ നടന്ന ഉപവാസം, ധ്യാനപ്രാർത്ഥന, ചർച്ചകൾ എന്നിവയ്ക്ക് പ്രധാന പങ്കാളിത്തം വഹിച്ചത് കൊച്ചുതിരുമേനിയായ മാർ

ഗ്രീഗോറിയോസ് ആയിരുന്നു. പാത്രിയർക്കീസ് ബാവായെ പിണക്കാതി രിക്കുവാനും പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ നേതൃത്വം സ്വീക രിക്കുവാനും മെത്രാച്ചന്മാർ ആ ഉപവാസകാലത്ത് നിശ്ചയിച്ചു. മാർ ദീവ ന്നാസ്യോസ് വെട്ടിക്കൽ ദയറായിൽ എത്തിയപ്പോൾ അവർ അദ്ദേഹ ത്തോട് അനുഭാവപൂർവ്വം പെരുമാറി. അടുത്ത കൂടിക്കാഴ്ച പരുമലയിൽ വെച്ചു ആകാമെന്നും കൂടുതൽ കാര്യങ്ങൾ നിശ്ചയിക്കാമെന്നും ഏവരും കൂടി ധാരണയിലെത്തി. വെട്ടിക്കൽ ദയറായും പരുമല ദയറായും കൊച്ചു തിരുമേനിയുടെ ആസ്ഥാനങ്ങൾ ആയിരുന്നു എന്ന് ഓർക്കുമല്ലോ.

1877 കർക്കിടകം 4-ാം തീയതി പാലക്കുന്നത്ത് മാർ അത്താനാസ്യോസ് അന്തരിച്ചു. സമകാലീന ചരിത്രകാരനും അദ്ദേഹത്തിന്റെ ആത്മസു ഹൃത്തും അനുയായിയും ആയിരുന്ന ശെമവൂൻ മാർ ദീവന്നാസ്യോസ് അദ്ദേഹത്തിന്റെ അന്ത്യത്തെക്കുറിച്ച് എഴുതിയ വിവരങ്ങൾ ഇപ്രകാര മാണ്:

“.... പാലക്കുന്നത്ത് ബലയാർ കൊച്ചിയിൽ നിന്ന് തിരുവനന്തപു രത്തിന് ധനു മാസത്തിൽ പോയി. അവിടെനിന്നും കൊല്ലത്ത് വന്ന് താമ സിച്ചിരിക്കുമ്പോൾ അകാരണമായി ഒരു ദിവസം രാത്രിയിൽ കാലിന്റെ അകത്ത് എലി കടിച്ചു എന്ന് തോന്നുകയും ആയതിനു വേണ്ടപ്പെടുന്ന തൊക്കെയും ചെയ്താറെ സുഖം വരാതെ കാലിന്റെ പാദകത്തെ പഴുപ്പ് തുടങ്ങുകയും പിന്നീട് മേട മാസം 15-ാം തീയതിയോടു കൂടി മാരാമണ്ണ് അയാളുടെ വീട്ടിൽ കൊണ്ടുവന്നു ഏറിയ ചികിത്സകൾ ചെയ്താറെയും യാതൊരു സുഖവും കാണാതെ കണ്ടതിലും ദീനം കൂടുതലായി വരി കയാൽ അനന്തിരവൻ തോമ്മാ ബലയാറും അഞ്ഞൂർ നിന്ന് കൈവാഴ്ച ക്കാരൻ ബലയാറും മാരാമണ്ണ് എത്തുകയും ദീനം സുഖമില്ല എന്നു കണ്ടതിനാൽ സുറിയാനിക്കാരുടെ ക്രമപ്രകാരം ഉപ്പ്റൂശ്മായെന്ന് സാധാ രണയായി പറഞ്ഞുവരുന്ന സൈത്തു പൂശൽ മുതലായതു കഴിക്കുകയും ചെയ്തതിന്റെ ശേഷം കൊല്ലം 1052-ാമാണ്ട് കർക്കിടക മാസം 4-ാം തീയതി തിങ്കളാഴ്ച ഈ മാർഗ്ഗവിരോധിയും അനുസരണക്കേടുകാര നുമായ അത്താനാസ്യോസ് എന്ന് പറഞ്ഞുവന്ന മത്തിയോസ് ബലയാർ ഈ ലോകം വിട്ട് മരണം പ്രാപിക്കുകയും ചെയ്തു. ചൊവ്വാഴ്ച നാൾ സുറിയാനിക്കാരുടെ ക്രമപ്രകാരം മാരാമണ്ണ് പള്ളി മതില്ക്കകത്ത് തന്നെ മേൽപ്പറഞ്ഞ ദ്രോഹിയെ അടക്കം ചെയ്തു. ഇന്ന് സുറിയാനിക്കാരുടെ മാർഗ്ഗവിരോധവും അനുസരണക്കേടും ആത്മീയ ഭക്തിക്കുറവും അല്ലാതെ യാതൊരു കുറ്റവും പറയാനില്ല. ലൗകിക കാര്യങ്ങളിലും എഴു ത്തുകുത്തു വേലകളിലും മറ്റും ഇത്ര മിടുക്കും സാമർത്ഥ്യവും ഉള്ള ആൾ ഇതുപോലെ ഒരുത്തനും കുറഞ്ഞൊരു കാലത്തിനിടയിൽ ഒരു ജാതി യിലും ഈ മലയാളത്തിൽ ഉണ്ടായപ്രകാരം ഒരു കേൾവിയും ഇല്ല.

ഈ ആൾ മുഖാന്തിരം സുറിയാനിക്കാർക്ക് ലൗകിക കാര്യങ്ങളിൽ പല ഗുണങ്ങളും ചെയ്തു തന്നിട്ടുണ്ട്. കൊച്ചി സംസ്ഥാനത്തെ സുറിയാനിക്കാരുടെ ഊഴിയം മുതലായ വേലകൾ നിർത്തൽ ചെയ്തതും മറ്റും ഈ ആൾ മുഖാന്തിരമാകുന്നു. ഇംഗ്ലീഷ് മുതലായി മൂന്ന് നാല് ഭാഷകളിൽ എത്രയും വിരുതനും സാമർത്ഥ്യമുള്ളവനും ആയിരുന്നു. കൊച്ചി – തിരുവിതാംകൂർ മുതലായ എല്ലാ സ്ഥലങ്ങളിലും കേൾവിപ്പെട്ടവനും സമ്മതിക്കപ്പെട്ടവനും ആയിരുന്നു. സുറിയാനിക്കാരുടെ കാനോനുകൾക്കും ചട്ടത്തിനും വിശ്വാസത്തിനും വിരോധമായി തമ്പുരാനെപ്പെറ്റ മാതാവിനോടും പരിശുദ്ധന്മാരോടും പ്രാർത്ഥിക്കണ്ട എന്നും മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥന വേണ്ട എന്നും ഇവകൾ കൊണ്ട് യാതൊരു ഉപകാരവും ഗുണവും ഇല്ലെന്നത്രേ ഈ ആളിന്റെ വിശ്വാസവും പ്രവൃത്തിയും. ഇവയോട് ചേരുന്നതായ പല വിശ്വാസ വിപരീതവും ഉണ്ടായിരുന്നു എങ്കിലും വിശ്വാസത്തിൽ മുഖ്യതയും എല്ലാ ജനത്തിനും അറിയപ്പെട്ടതും ഇത് തന്നെ ആയിരുന്നു. അത് എന്തെന്നാൽ ശുദ്ധിമാന്മാരോടുള്ള പ്രാർത്ഥനയും മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും നീക്കി സുറിയാനിക്കാർക്ക് പല നമസ്കാരപുസ്തകങ്ങളും അടിപ്പിച്ച് പ്രസിദ്ധം ചെയ്തു. ഇത് നിമിത്തം സുറിയാനിക്കാരിൽ കോട്ടയം മുതൽ തെക്കുള്ളതിൽ പലരും വടക്കരിൽ ദുർല്ലഭമായിട്ടും ജനങ്ങൾ ഇതിനെ വിശ്വസിച്ചും സമ്മതിച്ചും നടന്ന് വരുന്നുണ്ടായിരുന്നു. വിശുദ്ധ മോറാൻ പാത്രിയർക്കീസ് ബാവാ വന്ന ശേഷം ജനങ്ങൾ ഏറിയ ജനം എടക്കാലത്തിൽ മേൽപ്പറഞ്ഞ ബലയാർ മുഖാന്തിരം ഉണ്ടായ വേദവിപരീതം വിട്ടൊഴിഞ്ഞ് സത്യസുറിയാനിക്കാരെപ്പോലെ സമ്മതിച്ചു നടന്നുവരുന്നു. തെക്കേ ദിക്കുകളിൽ ചിലർ ഇപ്പോഴും അയാളുടെ വിശ്വാസത്തിനും അയാൾക്കും ചേർന്നു നടക്കുന്നുണ്ട്. ഇതു കൂടാതെ തനിക്ക് അധികാരവും ക്രമവും ഇല്ലാത്തതായി രണ്ടു പേരെ മെത്രാന്മാരുടെ സ്ഥാനത്തിൽ നിയമിച്ചു. ഒരാളെ കുന്നംകുളങ്ങരക്കു സമീപം തൊഴൂർ എന്നും അഞ്ഞൂർ എന്നും പറഞ്ഞുവരുന്ന പള്ളിയിൽ താമസിച്ചു ഭരിപ്പാനായിട്ടും മറ്റൊരുത്തൻ ഇയാളുടെ ചിറ്റപ്പന്റെ മകൻ തോമ്മാ എന്ന കശ്ശീശായെ ഈ ആളിന്റെ കാലശേഷം തന്റെ വേദവിപരീതത്തിൽ ജനങ്ങളെ ഭരിപ്പാനായിട്ട് അത്താനാസ്യോസ് എന്നുള്ള തന്റെ പേരും വിളിച്ച് അത്രേ നിയമിച്ചാക്കിയിരിക്കുന്നത് (*കണ്ടനാട് ഗ്രന്ഥവരി*, പുറം 404, 405. ഈ പ്രസ്താവനയിലെ അയാൾ, ദ്രോഹി, വേദവിപരീതം തുടങ്ങിയ പദപ്രയോഗങ്ങൾ ശ്രദ്ധിക്കുക. സമകാല സഹപ്രവർത്തകൻ ഇപ്രകാരം വിശേഷിപ്പിച്ച വേദവിപരീതിയെ സഭയുടെ പഠിത്തവീടിന്റെ നാലുകെട്ടിന്റെ രണ്ടാംനിലയിൽ സത്യവിശ്വാസികളായ മലങ്കര മെത്രാപ്പോലീത്താമാരുടെ നിരയിൽ പടം വെച്ച് ആദരിക്കാൻ ധൈര്യപ്പെട്ടവർ *കണ്ടനാട് ഗ്രന്ഥവരി*, ഇടവകപത്രിക, എം. പി. വർക്കിയുടെ പുസ്തകം എന്നീ സമകാലരേഖകളിലെ ചരിത്ര

പരാമർശം ഇപ്പോഴെങ്കിലും വായിച്ച് തെറ്റുതിരുത്തുമെന്ന് ചരിത്രവിദ്യാർത്ഥികൾ പ്രതീക്ഷിക്കുന്നു.).

വെട്ടിക്കൽ ദയറായിൽ പ്രാഥമികമായ ധാരണകൾ ഉണ്ടാക്കി പിരിഞ്ഞ മേൽപട്ടക്കാർ 1877 കന്നി മാസത്തിൽ കൊച്ചിയിൽ സമ്മേളിച്ചു. ആ ആലോചനായോഗത്തിൽ പനയ്ക്കൽ ഐപ്പൂരുവും കുന്നുംപുറത്ത് കുരിയൻ റൈട്ടറും ഉണ്ടായിരുന്നു. അവർ യോജിച്ച് കൈക്കൊണ്ട തീരുമാനം കരോട്ടുവീട്ടിൽ മാർ ദീവന്നാസ്യോസ് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

“കോട്ടയം സിമ്മനാരിക്കും വട്ടിപ്പണം മുതലായതിനും സിവിൽ നമ്പ്ര് ഇട്ട് വ്യവഹാരം ചെയ്യുന്നതിന് കമ്മട്ടിക്കാരുടെ പേർക്കും യൗസേഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പേർക്കും ശേഷം മെത്രാന്മാർ ആറു പേരും കൂടി ഒരു സമ്മതപത്രം എഴുതി കൊടുക്കത്തക്കവണ്ണവും 2-ാമത് ഇപ്പോൾ പൊതുവിൽ സുറിയാനി പഠിത്തത്തിന് ഒരു സ്ഥലം ഇല്ലാത്തതിനാൽ ദൈവകാരുണ്യത്താൽ കോട്ടയത്ത് സെമിനാരി കൈവശപ്പെടുന്നതു വരെ പുതുപ്പള്ളി പള്ളിയിൽ ഇരുന്ന് കോട്ടയം ഇടവകയുടെ അത്തോനാസ്യോസ് മെത്രാപ്പോലീത്തായും തുമ്പൊൻ ഇടവകയുടെ യൂലിയോസ് മെത്രാപ്പോലീത്തായും വടക്കുനിന്നും തെക്കുനിന്നും ശെമ്മാശന്മാരെക്കൂട്ടി വൃശ്ചിക മാസം മുതൽ പഠിപ്പിക്കത്തക്കവണ്ണവും ആ ചിലവു വകക്ക് തെക്കേ ദിക്കുകളിൽനിന്ന് പിടിഅരിയും മറ്റും പിരിച്ച് നടത്തിക്കൊള്ളണമെന്നും ദൈവകാരുണ്യത്താൽ സിമ്മനാരി കൈവശം വന്നാൽ പൊതുസ്ഥലം ആയതും വിശേഷാൽ തെക്കും വടക്കും ഓരോ സിമ്മനാരി കൂടെ ഉണ്ടാക്കിക്കൊള്ളാമെന്നും ശേഷം മെത്രാന്മാർ അവരവരുടെ ഇടവകകളിലേക്ക് പോകത്തക്കവണ്ണവും ഇനി മകര മാസത്തിൽ തീയതി നിശ്ചയിച്ച് കൂടി വേണ്ടുംകാര്യം ആലോചിച്ചു കൊള്ളാമെന്ന് സുറിയാനിക്കാർക്കായി പഠിത്തം വകയ്ക്ക് സർക്കാരിൽ നിന്നും നിശ്ചയിച്ചിരിക്കുന്ന രൂപായ്ക്ക് യൗസേപ്പ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ഹർജി ബോധിപ്പിച്ച് നടത്തിക്കൊള്ളണമെന്നും നിശ്ചയിച്ച് കന്നി 29-ാം തീയതി വെള്ളിയാഴ്ച പരിശുദ്ധ ചുംബനത്താൽ സന്തോഷത്തോടെ പിരികയും ചെയ്തു.

12-ാമത് ലക്കം. സമ്മതപത്രത്തിന്റെ പകർപ്പ്.

മലങ്കര തുമ്പൊൻ ഇടവകയുടെ ഗീവറുഗീസ് യൂലിയോസ് മെത്രാപ്പോലീത്തായും കോട്ടയം ഇടവകയുടെ പൗലോസ് അത്തനാസ്യോസ് മെത്രാപ്പോലീത്തായും കണ്ടനാട് ഇടവകയുടെ പൗലൂസ് ഈവാനിയോസ് മെത്രാപ്പോലീത്തായും കൊച്ചി ഇടവകയുടെ ശെമവൂൻ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും അങ്കമാലി ഇടവകയുടെ ഗീവറുഗീസ്

കൂറിലോസ് മെത്രാപ്പോലീത്തായും നിരണം ഇടവകയുടെ ഗീവറുഗീസ് ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും കൂടി സുറിയാനി അസോസിയേഷൻ കമ്മറ്റിയിലേക്ക് എഴുതുന്നത്.

നമ്മുടെ പൊതുസ്ഥലമാകുന്ന കോട്ടയത്ത് സിമ്മനാരിയും അതിൽ ഉൾപ്പെട്ട വസ്തുക്കളും വട്ടിപ്പണം മുതലായതും കൈവശം വരുത്തേണ്ടതിന് വേണ്ടിവരുന്ന സകല വ്യവഹാരങ്ങളും നിങ്ങൾ കമ്മറ്റിക്കാർ ചെയ്ത് കൈവശപ്പെടുത്തേണ്ടതിനും നമ്മുടെ വിശുദ്ധ പിതാവായ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവായുടെ അനുവാദപ്രകാരം അതുകൾ കൊണ്ട് പൊതുവിൽ പഠിത്തം, അച്ചടി മുതലായത് നിങ്ങൾ നടത്തുന്നതിനും ഞങ്ങൾ സമ്മതിച്ച് താഴെപ്പറയുന്ന സാക്ഷികളുടെ മുമ്പാകെ ഒപ്പിട്ടിരിക്കുന്നു എന്ന് 1877-ന് കൊല്ലം 1053-ാമാണ്ട് കന്നി മാസം 27-ാം തീയതി.

യൂലിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)
അത്താനാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)
ഈവാനിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)
ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)
കൂറിലോസ് മെത്രാപ്പോലീത്താ (ഒപ്പ്)
ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)

സാക്ഷി: വെട്ടിക്കൽ ദയറായിൽ യാക്കോബ് റമ്പാൻ (ഒപ്പ്)

സാക്ഷി: ചെമ്പിൽ പള്ളിയിൽ അമ്പലത്തിങ്കൽ പത്രോസ് കത്തനാർ (ഒപ്പ്)."

(*കണ്ടനാട് ഗ്രന്ഥവരി*, പുറം 407-408)

ഇപ്രകാരം ഒരു സമ്മതപത്രം ആറ് മേൽപട്ടക്കാരും ചേർന്ന് തയാറാക്കി ഒപ്പിട്ട് മാർ ദീവന്നാസ്യോസിന് നൽകിയ വിവരം പാത്രിയർക്കീസിനെ അറിയിക്കുവാൻ മെത്രാന്മാർ മടിച്ചില്ല. ഒരു കാര്യം അവർക്ക് വ്യക്തമായിരുന്നു. ശൽമൂസായിൽ പല പ്രതിജ്ഞകളും തങ്ങൾ പാത്രിയർക്കീസിന് രേഖാമൂലം സമർപ്പിച്ചുവെങ്കിലും തങ്ങളുടെ ഭരണപരമായ പ്രതിബദ്ധത മലങ്കര മെത്രാപ്പോലീത്തായോടാണ്, പാത്രിയർക്കീസിനോടല്ല. തന്മൂലം നവീകരണവിഭാഗത്തോട് ഫലപ്രദമായും ന്യായമായും പോരാടുന്ന പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ കരങ്ങളെ ശക്തിപ്പെടുത്തുകയാണ് കരണീയം. പാത്രിയർക്കീസ് ആജ്ഞാപിച്ചതിൻപ്രകാരം മാനേജിംഗ് കമ്മിറ്റി കൂടാതിരുന്നാൽ അതിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ പുലിക്കോട്ടിൽ മെത്രാച്ചന് പ്രവർത്തിക്കാൻ സാധിക്കാതെ വരും. സെമിനാരിക്കേസിൽ വാദിയായിരിപ്പാൻ അദ്ദേഹത്തിന് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ കമ്മിറ്റിയുടെ അദ്ധ്യക്ഷസ്ഥാനം

കൂടിയേ കഴിയൂ. പിന്നെ ഒരു മെത്രാപ്പോലീത്തായുടെ മേൽ പാത്രിയർക്കീസിനുള്ള അധികാരം എത്രയോ പരിമിതമാണെന്ന് അബ്ദുള്ളാ മാർ ഗ്രീഗോറിയോസിന്റെ കാര്യത്തിൽ അവരെല്ലാം നേരിട്ട് കണ്ടതാണ്. പാത്രിയർക്കീസിന്റെ നിർദ്ദേശങ്ങൾ നവീകരണ മെത്രാനെ സുരക്ഷിതനാക്കുവാനുള്ള മാർഗ്ഗങ്ങളാണെന്ന് അവർ തിരിച്ചറിഞ്ഞു. യാത്രയ്ക്ക് തൊട്ടുമുമ്പ് മഹാരാജാവിനെ കാണുവാൻ പാത്രിയർക്കീസ് അനുവാദം ആരാഞ്ഞത് നവീകരണമെത്രാന് അനുകൂലമായ എന്തെങ്കിലും ഉത്തരവുകൾ മഹാരാജാവിൽ നിന്ന് സമ്പാദിക്കാനാവുമോ എന്നുപോലും അവർ ഭയപ്പെട്ടു.

പുലിക്കോട്ടിൽ മെത്രാപ്പോലീത്തായോട് പാത്രിയർക്കീസ് നീതിപൂർവ്വം പെരുമാറിയില്ല എന്ന് മെത്രാന്മാർക്ക് ബോധ്യമായിരുന്നു. ഈ വിഷയങ്ങളെല്ലാം വെട്ടിക്കൽ ദയറായിൽ നടന്ന നാൽപത് ദിവസത്തെ ഉപവാസഘട്ടത്തിലും അതിനുശേഷവും അവർ പേർത്തും പേർത്തും ധ്യാനപൂർവ്വമായ ചിന്തയ്ക്ക് വിഷയമാക്കി. മാർ ഗ്രീഗോറിയോസ് പ്രായത്തിൽ കുറഞ്ഞവൻ ആയിരുന്നുവെങ്കിലും ശേഷംപേർക്ക് സമ്മതൻ ആയിരുന്നതിനാൽ ഈ തീർപ്പുകളെല്ലാം അദ്ദേഹത്തിന്റെ ചിന്തയിലാണ് ആദ്യം ഉടലെടുത്തത്. ശേഷം മെത്രാന്മാർ അനുകൂലിക്കുകയായിരുന്നു.

1878 മകര മാസം 1-ന് ഞായറാഴ്ച വെട്ടിക്കൽ ദയറാ പുതുക്കിപ്പണിയുവാൻ കല്ലിടണമെന്ന് നിശ്ചയിച്ചു. മലങ്കരമെത്രാൻ ഉൾപ്പെടെ അഞ്ചുപേർ വെട്ടിക്കൽ ദയറായിൽ എത്തി. ഏറ്റവും ഇളയവൻ ആയ മാർ ഗ്രീഗോറിയോസ് ആണ് കല്ലിട്ടത്. വെട്ടിക്കൽ ദയറായിൽ ചേർന്ന മേൽപട്ടക്കാരുടെ ആലോചനയോടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ ചേരുവാൻ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ കമ്മിറ്റിയുടെ പ്രസിഡണ്ട് എന്ന നിലയിൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് കൽപന അയച്ചു. ഹൃദയസ്പൃക്കായ ആ കൽപനയുടെ പ്രതികരണം ആശാവഹമായിരുന്നു. അവിടെ എല്ലാവരും കൂടിനിശ്ചയിച്ച കാര്യങ്ങൾ ഇങ്ങനെ:

"കൊല്ലം 1053-ന് 1878 കുംഭം 6-ാം തീയതി പരുമല സിമ്മനാരിയിൽ കൂടിയ സുന്നഹദോസിലെ നിശ്ചയങ്ങൾ:

അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ അധികാരിയും നമ്മുടെ വിശുദ്ധ പിതാവുമായ മൂന്നാമത്തെ പത്രോസ് എന്ന മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് 1876 മിഥുനം 15-ാം തീയതി മുളന്തുരുത്തിപ്പള്ളിയിൽ കൂടപ്പെട്ട സുന്നഹദോസിൽ വച്ച് മലങ്കരെ ഉള്ള നമ്മുടെ യാക്കോബായ സുറിയാനി സഭയ്ക്ക് ഒരു സമൂഹവും ആയതിന് സുറിയാനി ക്രിസ്ത്യാനി

അസോസ്യേഷൻ എന്ന പേരും അതിൽ 24 മെമ്പർമാരും ഒരു പ്രസിഡണ്ടും കൂടിയതായ കമ്മട്ടിയും അവരാൽ നടത്തപ്പെടേണ്ടതായ അനേക കാര്യങ്ങളുടെ കൂട്ടത്തിൽ പൊതുമുതൽ കച്ചീട്ടുംപ്രകാരം ഉണ്ടാക്കി വ്യവഹാരം മുതലായത് നടത്തേണ്ടതിനെപ്പറ്റി തീർച്ചയാക്കി നിശ്ചയിക്കപ്പെട്ടതല്ലാതെ ഇതുവരെ യാതൊന്നും നടക്കാതെയും നടത്തിക്കാതെയും നമ്മുടെ സഭ പരിതപിക്കേണ്ട സ്ഥിതിയിൽ ആയിരിക്കുന്നതും കമ്മട്ടിക്കാരിൽ ചിലർ സ്ഥാനത്താലും രണ്ടാൾ മരണത്താലും രോഗത്താലും വേർപെട്ടും ഇരിക്കുന്നതും ഒന്നിൽ ചിലാനം വത്സരങ്ങൾ ആയി സമൂഹം ബാല്യസ്ഥിതിയിൽ ഇരിക്കുന്നതും വിളംബരത്തിന്റെ കാലം അതിക്രമിച്ച് സ്ഥാനതർക്കം കാലഹരണത്തിൽ ആകുന്നതിന് കാലം സമീപിച്ചിരിക്കുന്നതും ആകയാൽ അതേക്കുറിച്ചു ചിന്തിക്കുന്നതിനും കാലവിളംബം കൂടാതെ വ്യവഹാരം തുടങ്ങുന്നതിനും വേണ്ടി ആർക്കും വ്യസനം തോന്നത്തക്കവണ്ണം എല്ലാവർക്കും കല്പന അയച്ചു വരുത്തീട്ടുള്ളതും ആകയാൽ വേണ്ടുന്ന നിശ്ചയങ്ങൾ ഉണ്ടാകണമെന്ന് പ്രസിഡണ്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ കല്പിക്കുകയും അയച്ച കല്പന വായിക്കുകയും ചെയ്തു. ...

പിതാവിന്റെ കല്പനയും ജനങ്ങളുടെ മനസ്സും നിശ്ചയവും ഏകീകരിക്കാതെയും ആരംഭിച്ചതായ കടശ്ശീട്ടുകൾ മുഴുവനാകാതെയും പൊതുമുതൽ ഉണ്ടാക്കുന്നതിനുള്ള ശ്രമം ഇല്ലാതെയും തീർന്നതിനാൽ സംഭവിച്ചതിന് വിഘ്നമാകയാൽ അതുണ്ടാകുന്നതിനുള്ള ഉത്സാഹം അതിആവശ്യവും അങ്ങനെയുള്ള കച്ചീട്ടുകൊണ്ട് മുതലുണ്ടാകുന്നതിനുള്ള ശ്രമത്തോടുകൂടി പ്രസിഡണ്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കൂടാതെ ഉള്ള മെത്രാപ്പോലീത്തന്മാരെയും സ്ഥാനത്താലും മരണത്താലും വേർപെട്ടുപോയ ആളുകൾക്കു പകരമായി വേണ്ടിവരുന്നവരോടുകൂടി നാല്പത് ആളുകളെയും കമ്മട്ടിക്കാരായി നിശ്ചയിക്കുകയും ആ നാല്പത് ആളുകൾ കൂടി 500 വീതം രൂപാ വരെ ആളാംപ്രതി എടുത്ത് സമൂഹമുതലാക്കി വ്യവഹാരം മുതലായത് നടത്തുകയും കടശ്ശീട്ടുകൊണ്ടോ സമൂഹം വക വേറെ പിരിവുകൾകൊണ്ടോ ആ കടം വീട്ടുകയും ചെയ്താൽ എളുപ്പത്തിൽ കാര്യനടപ്പിന് സംഗതി വരുന്നതാണെന്ന് നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

മുതൽ ഉണ്ടാക്കി വ്യവഹാരം ആരംഭിക്കുന്നതിന് ഇനി ഒട്ടും താമസം പാടില്ലാത്തതിനാൽ ഒരു ചുരുങ്ങിയ അവധിയായ മീനം 15-ാം തീയതി 40 മെമ്പർമാർ കൂടി 150 രൂപാ വീതം 6000 രൂപാ തല്ക്കാലം ശേഖരപ്പെടുത്തി മെത്രാപ്പോലീത്തന്മാരോടോ മെത്രാപ്പോലീത്തായോ കൂടി തിരുവനന്തപുരത്തു ചെന്ന് വ്യവഹാരത്തിനുള്ള മാർഗ്ഗവും തരവും ചിന്തിച്ച് ആരംഭിക്കേണ്ടത് അത്യാവശ്യമെന്ന് പറഞ്ഞതിനെ യോഗം ഉറപ്പിച്ചു.

ശേഖരപ്പെടുത്തുന്ന മുതൽ വാങ്ങി രശീതി കൊടുക്കുന്നതിന് മെമ്പർ മാരിൽനിന്ന് തെരഞ്ഞെടുക്കപ്പെട്ടതായ ഒരു തൽക്കാല മുതൽപിടിയും കണക്കു മുതലായ എഴുത്തുകുത്തുകൾക്ക് ഒരു തൽക്കാല സിക്രട്ടറിയും വേണ്ടതാകയാൽ മുതൽപിടിവേലയ്ക്ക് പുത്തൂപ്പള്ളി ഗീവറുഗ്ഗീസും സിക്രട്ടറി വേലക്ക് കാരിക്കൽ കുരുവിള ഈപ്പനെയും ഏർപ്പെടുത്തു കയും കമ്മട്ടിക്കാരുടെ അനുമതിയിന്മേൽ പ്രസിഡണ്ടിന്റെ മുദ്രയോടു കൂടി സിക്രട്ടറി ഒപ്പിട്ടു കൊടുക്കുന്ന പ്രമാണം പിടിച്ച് മുതൽപിടി പണം ചെലവിടേണ്ടതും ആയി നിശ്ചയിച്ചാൽ കൊള്ളാമെന്ന് ആവശ്യപ്പെട്ടത് യോഗം ഉറപ്പിച്ചു.

ഈ നിശ്ചയങ്ങൾ മെത്രാപ്പോലീത്താമാരും മെമ്പർമാരും അന്യോന്യം സമ്മതിച്ചു എന്നും അതുപ്രകാരം നടക്കയും നടത്തിക്കയും ചെയ്യുമെന്നും ഉള്ള സമൂഹത്തിന്റെ സമ്മതത്തിനും ഉറപ്പിനുംവേണ്ടി പ്രസിഡണ്ട് തന്റെ ഒപ്പും മുദ്രയും ഇടുന്നതല്ലാതെ കമ്മട്ടിക്കാരും ഒപ്പുകൾ ഇട്ട് ഉറപ്പിക്കേ ണ്ടതെന്ന് യോഗം നിശ്ചയിച്ചതിനെ സ്ഥിരപ്പെടുത്തി ഒപ്പുകൾ ഇട്ടിരി ക്കുന്നു.

സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കമ്മറ്റിയുടെ പ്രസിഡണ്ട് മലയാളത്തിനുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)

തുമ്പോൻ ഇടവകയുടെ മാർ യൂലിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)

കോട്ടയം ഇടവകയുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)

കണ്ടനാട് ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)

കൊച്ചി ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)

അങ്കമാലി ഇടവകയുടെ കൂറിലോസ് മെത്രാപ്പോലീത്താ (ഒപ്പ്)

നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഒപ്പ്)

മാവേലിക്കല വടക്കേത്തല അലക്സന്ത്രയോസ് കത്തനാർ (ഒപ്പ്)

ഇപ്രകാരം കമ്മട്ടിക്കാർ എല്ലാവരും അപ്പോൾ ഉണ്ടായിരുന്നവർ എല്ലാ വരും പേർ എഴുതി ഒപ്പിട്ട് പിരിഞ്ഞു.

ഇതിന്റെ ശേഷം മധ്യസ്ഥലമായ കോട്ടയത്തു സിമ്മനാരി നമുക്ക് കൈവശം ഇല്ലാത്തതിനാലും തെക്കും വടക്കും ഓരോ സിമ്മനാരി വേണ്ട തിനാലും ആയത് എവിടെ വേണ്ടൂ എന്നും പഠിപ്പിക്കേണ്ടത് ആരെന്നും മറ്റും ആലോചിച്ചതിൽ തെക്ക് പരുമല സിമ്മനാരിയിൽ കോട്ടയം മുത ലുള്ള ശെമ്മാശന്മാർ മുതലായവരെ വരുത്തി പഠിപ്പിച്ചുകൊള്ളണമെന്നും ആയത് നിരണം ഇടവകയുടെ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പഠി പ്പിക്കത്തക്കവണ്ണവും സിമ്മനാരി വകക്കും മറ്റുമുള്ള ചിലവുകൾക്ക്

കോട്ടയം മുതലുള്ള പള്ളികളിലെ ജനങ്ങളിൽനിന്നും പിടിയരിയും നൂറു തെങ്ങിൽ താഴെയുള്ള പറമ്പുകളിൽനിന്ന് ഒരു തെങ്ങും 200 തെങ്ങിൽ അധികമുള്ള പറമ്പുകളിൽനിന്ന് രണ്ടു തെങ്ങുവീതം എല്ലാ പറമ്പുകളിൽ നിന്നും 100 ഇടങ്ങഴി വിത്തു വിതയ്ക്കുന്നവന് വിതസമയം ഒന്നുക്ക് 1 ഇടങ്ങഴി വിത്ത് വീതവും കൊയ്ത്ത് സമയത്തു 100 ഇടങ്ങഴി പൊലിക്ക് 1 ഇടങ്ങഴി നെല്ല് വീതവും അതിൽ താണവർ യുക്തംപോലെയും മനസ്സപോലെയും സിമ്മനാരി വകക്ക് പിരിക്കത്തക്കവണ്ണവും ആയത് പിരിക്കുന്നതിനുള്ള ക്രമവും ചട്ടംകെട്ടും കോട്ടയം ഇടവകയുടെ അത്താനാസ്യോസ് മെത്രാപ്പോലീത്താ ചുമതലക്കാരൻ ആയിരിക്കുന്നതിനും യോഗം നിശ്ചയിച്ച് പിരിവു നടത്തണമെന്നുള്ളത് പെന്തിക്കൊസ്തിക്കകം അവിടെ എവിടെയെങ്കിലും ഇനിയത്തെ കമ്മട്ടികൂടി നിശ്ചയിച്ചുകൊള്ളാമെന്നും അതുവരെ വെട്ടിക്കൽ തന്നെ ശെമ്മാശന്മാർ മുതലായവരെ കൂട്ടിതുമ്പൊൻ ഇടവകയുടെ മാർ യൂലിയോസ് മെത്രാപ്പോലീത്താ തൽക്കാലത്തേക്ക് പഠിപ്പിക്കത്തക്കവണ്ണവും നിശ്ചയിച്ച് യോഗം പിരിയുകയും ചെയ്തു.”

1873-ലെ പരുമല സുന്നഹദോസ്, 1876-ലെ മുളന്തുരുത്തി സുന്നഹദോസ്, 1876-ലെ മുളന്തുരുത്തിയിലെ മൂറോൻ കൂദാശ, 1877-ലെ വെട്ടിക്കൽ ദയറാ സുന്നഹദോസ്, 1878-ലെ പരുമല സുന്നഹദോസ് എന്നിങ്ങനെ അഞ്ചു വർഷം മലങ്കരസഭയിൽ നടന്ന മിക്ക പ്രധാന സംഭവങ്ങൾക്കും വേദിയായത് ചാത്തുരുത്തിൽ തിരുമേനിയുടെ സ്വന്തം സ്ഥലങ്ങൾ ആണെന്ന് വായനക്കാർ തിരിച്ചറിയേണ്ടിയിരിക്കുന്നു. ഇതിൽ വെട്ടിക്കൽ ദയറായും പരുമല സെമിനാരിയും അദ്ദേഹത്തിന്റെ ആസ്ഥാനങ്ങൾ ആയിരുന്നു. മുളന്തുരുത്തിയാകട്ടെ സ്വന്തം ഇടവകയും. മലങ്കര അസോസ്യേഷൻ പരുമലയിലും മുളന്തുരുത്തിയിലുമായി രൂപീകരിക്കപ്പെട്ട് ദൃഢീകരിക്കപ്പെട്ടതും പിന്നീട് പാത്രിയർക്കീസ് അത് റദ്ദാക്കിയശേഷം 1878-ൽ പരുമലയിൽ വെച്ച് പുനഃസംഘടിപ്പിച്ചതും യാദൃച്ഛിക സംഭവങ്ങളല്ല. അവയെല്ലാം മലങ്കര മെത്രാപ്പോലീത്തായെ ശക്തിപ്പെടുത്തുവാൻ നമ്മുടെ കഥാപുരുഷൻ മുഖ്യപങ്കാളിത്തം വഹിച്ച് സംഘടിപ്പിച്ച മഹാസമ്മേളനങ്ങൾ ആയിരുന്നു. ഉപവാസവും പ്രാർത്ഥനയും ധ്യാനവും നടത്തി സമൂഹത്തിന്റെ വെളിച്ചം സ്പർശിക്കാത്ത ഇരുണ്ട കോണിൽ ഇരിക്കുന്ന ഒരു സന്യാസഭാവന നമ്മുടെ ചരിത്രപുരുഷന് അപരിചിതമായിരുന്നു. തന്റെ കാലഘട്ടം ആവശ്യപ്പെടുന്ന സേവനസരണികളിൽ മാർഗ്ഗദീപമായി സഞ്ചരിച്ച് കർത്തവ്യങ്ങൾ നിർവഹിക്കുക എന്നത് തന്റെ അപരിത്യാജ്യമായ കർത്തവ്യമെന്ന് ഈ സന്യാസി സന്യാസചരിത്രം തിരുത്തിക്കുറിച്ചു. സഭാസമുദ്രത്തിന്റെ തിരയിളക്കത്തിൽ നിന്ന് മാറിനിന്ന് ഏകാന്തവാസിയുടെ തപഃശ്ചര്യകളല്ല അദ്ദേഹം ഇഷ്ടപ്പെട്ടതെന്ന് അദ്ദേഹത്തിന്റെ

ജീവിതം വെളിപ്പെടുത്തുന്നുണ്ട്. സ്വതന്ത്ര മെത്രാസനങ്ങളായി ഏഴ് മെത്രാസനങ്ങളെയും ആറ് മെത്രാന്മാരെയും പാത്രിയർക്കീസ് ബാവാ ഏർപ്പെടുത്തി അവയെ മലങ്കര മെത്രാപ്പോലീത്തായുടെ കണ്ഠകോടാലികളാക്കുവാൻ സജ്ജീകരിച്ചപ്പോൾ ആറ് മെത്രാന്മാരെയും മലങ്കര മെത്രാപ്പോലീത്തായുടെ കണ്ഠാഭരണങ്ങളാകുവാൻ ആവശ്യമായ ക്രമീകരണങ്ങൾ ഏർപ്പെടുത്തിയിട്ടേ നമ്മുടെ കഥാപുരുഷൻ തൃപ്തനായുള്ളു. അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും മലങ്കര മെത്രാപ്പോലീത്താസ്ഥാനവും അതോടെ പുനർജനിച്ചു. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഈ വിജയത്തോടെ പാത്രിയർക്കീസിന്റെ രഹസ്യ അജണ്ടകൾ തീർത്തും പരാജയപ്പെട്ടു. ഭാവിയിൽ മെത്രാന്മാർ മലങ്കരയിൽ ആവശ്യമായി വരുന്നപക്ഷം ഇവിടെതന്നെ മെത്രാൻവാഴ്ച നടത്തുവാൻ ഉള്ള ക്രമീകരണം സാധ്യമാക്കുവാനാണ് മെത്രാന്മാരെ വാഴിച്ച് ഒരു സുന്നഹദോസ് ഇവിടെ സൃഷ്ടിച്ചത് എന്ന് കൊച്ചുതിരുമേനി മെത്രാൻ വാഴ്ചയെ ധീരമായി വ്യാഖ്യാനിച്ചു. പാലപ്പള്ളിലച്ചൻ എഴുതിയ സഭാചരിത്രത്തിൽ ഈ വ്യാഖ്യാനം അദ്ദേഹം പൂർണ്ണമായി അംഗീകരിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. മലങ്കരസഭയിലെ ഏകത നശിപ്പിക്കപ്പെട്ടതിനാൽ ഒരിക്കലും ഒരു വ്യവഹാരത്തെ നേരിടേണ്ടി വരികയില്ലെന്ന് ഉറച്ചിരുന്ന നവീകരണവിഭാഗം അങ്കലാപ്പിലായി. പ്രതിരോധിക്കാനുള്ള മാർഗ്ഗങ്ങൾ കാണാതെ അവർ വിഷമവൃത്തത്തിലായി. പാത്രിയർക്കീസിനെ ധിക്കരിക്കുവാൻ മലങ്കരയിലെ മെത്രാന്മാർ ധൈര്യപ്പെടുമെന്ന് നവീകരണവിഭാഗം പ്രതീക്ഷിച്ചിരുന്നില്ല. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് അന്തരിച്ചതോടെ 'പാത്രിയർക്കീസ് വാഴിച്ച മെത്രാൻ' എന്ന അവരുടെ അത്രയുംകാലം ഉയർത്തിപ്പിടിച്ച തുറുപ്പ്ശീട്ട് അപ്രത്യക്ഷമാവുകയായിരുന്നു. അപ്പോഴും നവീകരണക്കാർ പാടേ നിരാശരായിരുന്നില്ല. പഴയ മലങ്കര മെത്രാപ്പോലീത്താസ്ഥാനം പാത്രിയർക്കീസ് നാമാവശേഷമാക്കിയതും പഴയ മലങ്കര മെത്രാപ്പോലീത്തായെ കൊല്ലം മെത്രാസനത്തിന്റെ ചുമതലയിലേക്ക് നിയമിക്കുക വഴി അധികാരസങ്കോചം വരുത്തിയതും വ്യവഹാരത്തിന് ഒരു വാദിയെ ഇല്ലാതാക്കി എന്ന സംതൃപ്തി അവരെ ഭരിച്ചിരുന്നു. സെമിനാരിക്കേസിൽ തോമസ് മാർ അത്താനാസ്യോസ് നൽകിയ പത്രികയിൽ ഈ കാര്യം അടിവരയിട്ട് പ്രസ്താവിച്ച് സെമിനാരിക്കേസിൽ വാദിയാവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് അർഹതയില്ലെന്ന് ശക്തമായി വാദിച്ചിരുന്നു.

'അന്യഥാ ചിന്തിതം കാര്യം ദൈവം അന്യത്രചിന്തയേത്' എന്ന പഴമൊഴി പോലെ ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സാക്ഷിമൊഴി നവീകരണക്കാരുടെ പദ്ധതികളുടെ ചീട്ടുകൊട്ടാരം പോലെ നിലംപതിച്ചു. തങ്ങൾക്ക് അതത് മെത്രാസനങ്ങളിൽ പൂർണ്ണ

ചുമതല ഏൽപിച്ച് സുസ്താത്തിക്കോൻ തന്നപ്പോഴും അതിനേക്കാളൊക്കെ മുമ്പ് മലങ്കരയുടെ മുഴുവൻ ചുമതല ഏൽപിച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് നൽകിയ സുസ്താത്തിക്കോൻ റദ്ദാക്കുന്ന വിവരം തങ്ങളുടെ അധികാരപത്രത്തിൽ രേഖപ്പെടുത്തിയിട്ടില്ലാത്തതിനാൽ പൊതുസഭയുടെ മേൽനോട്ടവും ഭരണവും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനാണ് എന്ന് മാർ ഗ്രീഗോറിയോസ് സംശയരഹിതമായി സാക്ഷിമൊഴിയിൽ രേഖപ്പെടുത്തി. തങ്ങൾ ആറ് മെത്രാന്മാരും ഇടവക ചുമതലകൾക്ക് അദ്ദേഹത്തെ അധികാരപ്പെടുത്തുന്ന സമ്മതപത്രം ഒപ്പിട്ട് നൽകിയിട്ടുണ്ടെന്നും അദ്ദേഹം അദ്ധ്യക്ഷനായ മലങ്കര മാനേജിംഗ് കമ്മിറ്റി സഭയുടെ പൊതുഭരണത്തിന് അധികാരമുള്ള സമിതിയായി സഭയുടെ മുളന്തുരുത്തി സുന്നഹദോസ് അധികാരപ്പെടുത്തിയെന്നും അദ്ദേഹം കോടതിയെ ബോധിപ്പിച്ചു. ഈ സാക്ഷിമൊഴി സെമിനാരിക്കേസിന്റെ ചരിത്രത്തിൽ ഒരു വഴിത്തിരിവായി.



ഡിക്രൂസ് എടുത്ത
പ. പരുമല
തിരുമേനിയുടെ ഫോട്ടോ

## അദ്ധ്യായം 4

# മല്പാനും മെത്രാപ്പോലീത്തായും

1873 മുതൽ പരുമലയിലെ അഴിപ്പുര പരിമിത സൗകര്യങ്ങൾ ഉള്ള ഒരു സെമിനാരിയായി പ്രവർത്തിച്ചു തുടങ്ങിയിരുന്നു. വെട്ടിക്കലിൽ പഠനം ആരംഭിച്ച ശിഷ്യന്മാർ തന്നെയായിരുന്നു ആദ്യകാല വിദ്യാർത്ഥികൾ. 1879 വരെ പത്രോസ് പാത്രിയർക്കീസിനോടൊപ്പമുള്ള സഞ്ചാരം, മെത്രാന്മാരെ അനുനയിപ്പിച്ച് മലങ്കര മെത്രാപ്പോലീത്തായുടെ പ്രാഥമ്യം അവർക്ക് സ്വീകാര്യമാക്കൽ, മാനേജിംഗ് കമ്മിറ്റിയുടെ പുനരുജ്ജീവനം തുടങ്ങിയ പൊതുകാര്യങ്ങളിൽ നിർണ്ണായകമായ പങ്കാളിത്തം വഹിക്കേണ്ടി വന്നതുകൊണ്ട് ശെമ്മാശന്മാരുടെ വൈദികപഠനം മുടങ്ങിയെന്ന് വായനക്കാർ വിചാരിക്കരുത്. ആവശ്യാനുസരണം തന്റെ ദിനചര്യയെ ക്രമീകരിക്കുവാൻ ആ മഹർഷിവര്യന് കഴിഞ്ഞിരുന്നു. നവീകരണവിരുദ്ധമായ ഒരു സംസ്കാരം തന്നെ തെക്കൻ പ്രദേശങ്ങളിൽ ആവിർഭവിക്കുവാൻ ഒരു കാരണം ചാത്തുരുത്തിൽ മെത്രാപ്പോലീത്തായുടെ സമർത്ഥമായ സെമിനാരിഅധ്യാപനം ആയിരുന്നു. അക്കാലത്തെ അദ്ദേഹത്തിന്റെ ദിനചര്യയെപ്പറ്റി ജീവചരിത്രകാരന്മാർ എഴുതിയിട്ടുള്ളത് ഇപ്രകാരമാണ്:

“ഭദ്രാസന ഭരണവും വൈദിക പരിശീലനവും ഒരുമിച്ചു കൊണ്ടുപോകുവാനുതകുന്ന ഒരു ദിനചര്യ സ്വീകരിക്കുകയും അതിനനുസരിച്ച് കൃത്യമായി സമയം കൈകാര്യം ചെയ്യുകയും ചെയ്തു എന്നതിൽ കൊച്ചുതിരുമേനിയെ പലരും പുകഴ്ത്തി. പ്രഭാതത്തിൽ നാലു മണിക്ക് എഴുന്നേറ്റാൽ അഞ്ചു വരെ നമസ്കാരം നടത്തും. അഞ്ചു മുതൽ ഏഴു വരെ വൈദികവിദ്യാർത്ഥികൾക്ക് പരിശീലനം. ഏഴു മണി മുതൽ രഹസ്യപ്രാർത്ഥനയും ശുചീകരണവും ഒക്കെ നടത്തി പിന്നീട് പ്രഭാത ഭക്ഷണം. ഒമ്പത് മണിക്ക് പ്രാർത്ഥനയും പതിനൊന്നു വരെ ക്ലാസ്സും. പതിനൊന്നു മുതൽ പന്ത്രണ്ടുവരെ ഭദ്രാസന ഭരണകാര്യങ്ങൾ. പന്ത്രണ്ടിന് പ്രാർത്ഥനയും ഭക്ഷണവും വിശ്രമവും. ഒന്നര മുതൽ നാലു വരെ വീണ്ടും ക്ലാസ്. ഇടയ്ക്ക് മൂന്നിന് 9-ാം മണി നമസ്കാരം. നാലു മുതൽ അഞ്ചര വരെ ഭരണകാര്യങ്ങൾ. അഞ്ചരയ്ക്ക് ശേഷം സന്ധ്യാനമസ്കാരം, കുളി, തനിച്ചു മുറ്റത്ത് നടത്തം, പിന്നീട് 9 മണി വരെ ശെമ്മാശന്മാർക്ക് ഗാനപരിശീലനം. ഒമ്പത് മണിക്ക് സൂത്താറ കഴിഞ്ഞ് വായന. പത്തു മണിയോടെ ഉറക്കം.

ഈ ക്രമീകരണത്തിനിടയിൽ ബുധനും വെള്ളിയും ഒമ്പതാം മണി നമസ്കാരം കഴിഞ്ഞേ കൊച്ചുതിരുമേനി ഭക്ഷണം കഴിച്ചിട്ടുള്ളു.

ഒരു ദിവസം ആറ് മണിക്കൂറിൽ കുറയാത്ത സമയം ശെമ്മാശന്മാർക്ക് വേണ്ടി അദ്ദേഹം നീക്കിവെച്ചു. മൂന്നു മണിക്കൂർ ഭദ്രാസന ഭരണത്തി നായി അദ്ദേഹം നീക്കിവച്ചു. സ്വന്തം സന്യാസചര്യകളുമായി സമൂഹ ത്തിൽ നിന്ന് വിദൂരസ്ഥമായ ഒരു കോണിൽ പ്രാർത്ഥനയിലും ധ്യാന ത്തിലുമായി കഴിയുന്ന ഒരു ദയറായക്കാരന്റെ ചിത്രമല്ല ഈ പിതാവ് നമുക്ക് നൽകുന്നത്. ഭദ്രാസന ഭരണത്തിൽ പ്രവേശിച്ചതോടെ ജനങ്ങളെ നവീകരണ ഉപദേശങ്ങളിൽനിന്ന് രക്ഷിക്കുവാനുള്ളതും ഇടവകകളെ സത്യവിശ്വാസത്തിൽ നിലനിർത്തുവാനുള്ളതുമായ പരിപാടികൾ ആവി ഷ്കരിക്കേണ്ടി വന്നു. തെക്കൻ പള്ളികളിൽ പലതും അപ്പോഴും പാല ക്കുന്നത്തു മെത്രാന്മാരുടെ സ്വാധീനത്തിലായിരുന്നു. പ്രോട്ടസ്റ്റണ്ട് നവീ കരണത്തിന്റെ ഭാഗമായി പാലക്കുന്നത്തു മെത്രാന്മാർ പരിശുദ്ധന്മാരോ ടുള്ള മദ്ധ്യസ്ഥത, ദൈവമാതാവിന്റെ അതുല്യസ്ഥാനം ഇവയെ നിഷേ ധിച്ചപ്പോൾ ഇവയ്ക്കെതിരെ ധീരമായ വിശ്വാസപോരാട്ടങ്ങൾക്ക് തെക്കൻ പ്രദേശത്ത് നേതൃത്വം നൽകിയത് മാർ ഗ്രീഗോറിയോസ് ആയിരുന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് സെമിനാരി വ്യവഹാരം പ്രമാ ണിച്ച് നിയമജ്ഞന്മാരെ കാണുവാനും ധനസമാഹരണം നടത്തുവാനും മറ്റുമായി നിലക്കാത്ത സഞ്ചാരപരിപാടികൾ നടത്തേണ്ടി വന്നു. തന്മൂലം അദ്ദേഹത്തിന്റെ ചുമതലയിലായിരുന്ന കൊല്ലം മെത്രാസന ഇടവകയുടെ ഭരണം ഫലത്തിൽ ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് ആണ് നട ത്തിയിരുന്നത്. തെക്കൻ ഭദ്രാസനങ്ങളിലെ ശെമ്മാശന്മാരുടെ പഠനമാണ് പരുമലയിൽ ഉദ്ദേശിച്ചിരുന്നതെങ്കിൽപ്പോലും മലങ്കരസഭയിലെ തെക്കും വടക്കുമുള്ള ശെമ്മാശന്മാർ അക്കാലത്ത് പരിശീലനം നേടിയിരുന്നത് പരു മലയിലാണ്. ഇതെഴുതുന്ന ആളിന്റെ പിതാമഹൻ കൊച്ചി ഭദ്രാസനത്തിൽ കുന്നംകുളത്തിനടുത്തുള്ള പഴഞ്ഞിയിൽ നിന്ന് വൈദികസ്ഥാനത്തേക്ക് പുലിക്കോട്ടിൽ തിരുമേനി തെരഞ്ഞെടുത്തപ്പോൾ പരിശീലനത്തിനായി പരുമലയിൽ മാർ ഗ്രീഗോറിയോസിനെ ഏൽപ്പിക്കുകയാണ് ചെയ്തതെന്ന് നേരിട്ടറിയാം. കൊച്ചി ഭദ്രാസനം ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ ചുമതലയിലായിരുന്നുവെങ്കിലും അദ്ദേഹം പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസിനെ പരസ്യമായി എതിർത്തതുകൊണ്ട് കൊച്ചി ഭദ്രാസനത്തിൽ ഒരു പള്ളിയിൽപ്പോലും പ്രവേശനം ലഭിച്ചില്ല. സ്വന്തം ഇടവകയായ കണ്ട നാട് പള്ളിയിൽ അദ്ദേഹത്തിന് ജീവിതാന്ത്യം വരെ താമസിക്കേണ്ടി വന്നു (*കണ്ടനാട് ഗ്രന്ഥവരി* ആമുഖം പരിശോധിക്കുക). ഫലത്തിൽ കൊച്ചി ഭദ്രാസനത്തിലും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഭരണം നട ത്തേണ്ടി വന്നു. കൊല്ലത്തെപ്പോലെ അവിടെയും മെത്രാപ്പോലീത്തായുടെ ചുമതലകൾ നടത്തിയിരുന്നത് വലിയ മെത്രാപ്പോലീത്തായുടെ നിർദ്ദേ ശപ്രകാരം കൊച്ചുതിരുമേനിയാണ്.

പത്രോസ് തൃതീയൻ പാത്രിയർക്കീസ് പട്ടംകൊടുത്ത ആറ് മെത്രാന്മാർ ഉൾപ്പെടെ ആ തലമുറയിലെ ഏഴ് മേൽപട്ടക്കാരും വടക്കൻ ഇടവകക്കാർ ആയിരുന്നു. വടക്കും തെക്കും എന്ന പ്രാദേശികചിന്ത എക്കാലവും ശക്തിയായി നിലനിന്നുപോന്ന മലങ്കരസഭയിൽ ഏഴ് മെത്രാന്മാരെയും തിരസ്കരിക്കുവാൻ ഇത് ഒരു അനുകൂല കാരണമായിരുന്നു. അതേസമയം നവീകരണ മെത്രാന്മാർ രണ്ടുപേരും തെക്കൻ പ്രദേശക്കാർ ആയിരുന്നു എന്നത് അവരുടെ സ്വീകാര്യതയ്ക്ക് അനുകൂല സാഹചര്യമായി (സെമിനാരിക്കേസിലെ പത്രികയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് കൊച്ചിരാജ്യത്തെ പ്രജയാണെന്നും താൻ തിരുവിതാംകൂർ രാജ്യത്തെ പ്രജയാണെന്നും പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് മെത്രാൻ അവകാശപ്പെട്ടിരുന്നത് ഓർമ്മിക്കുക). തെക്കൻ ഇടവകകൾ നവീകരണ മെത്രാന്മാരെ സ്വീകരിക്കുന്നതിന് ഇത് ചെറുതല്ലാത്ത കാരണമായിത്തീർന്നു.

ഇതിനേക്കാൾ വലിയ ഒരു പ്രതികൂല സാഹചര്യം അക്കാലത്ത് തെക്കൻ പ്രദേശത്ത് രൂപംകൊണ്ടു. യൂയോമയ സഭയുടെ പ്രവർത്തനമായിരുന്നു അത്. പാലക്കാട്ട് നിന്ന് സംഗീതം പഠിക്കാൻ ശാസ്താംകോട്ടയിൽ കുടിയേറിയ വെങ്കിടേശ്വര ഭാഗവതരും കുടുംബവും 1861-ൽ മാവേലിക്കര ആറാട്ട്കടവ് ആംഗ്ലിക്കൻ ദേവാലയത്തിൽ വച്ച് ജ്ഞാനസ്നാനം സ്വീകരിച്ചു ക്രിസ്തുമതാവലംബികളായി. അദ്ദേഹത്തിന്റെ രണ്ടാമത്തെ പുത്രനായ യുസ്തോസ് യോസഫ്, 'വിദ്വാൻകുട്ടി അച്ചൻ' എന്ന പേരിൽ പ്രസിദ്ധനായി (ആ പേരിന്റെ ആദ്യാക്ഷരങ്ങളാണ് 'യൂയോ' എന്നോർക്കുക). അബ്രഹാം മൽപാന്റെ നവീകരണം അപര്യാപ്തമാണെന്ന് അദ്ദേഹം വ്യാഖ്യാനിച്ചു. 1875-ൽ അദ്ദേഹം യൂയോമയ ഉണർവ്വ്സഭ സ്ഥാപിച്ചു. അദ്ദേഹത്തിന്റെ പ്രസംഗചാതുരികൊണ്ട് പാപബോധം മൂലം ജനങ്ങൾ നെഞ്ചത്തടിച്ച് കരഞ്ഞും നിലവിളിച്ചും പാപങ്ങൾ പരസ്യമായി വിളിച്ചു പറഞ്ഞു. കോഴഞ്ചേരി, പുല്ലാട്, മാവേലിക്കര, കന്നീറ്റി, തിരുവല്ല, ചാത്തന്നൂർ, കൊല്ലം, തേവലക്കര, ആറന്മുള, കാർത്തികപ്പള്ളി, മേപ്രാൽ, ചെങ്ങന്നൂർ, തുമ്പമൺ എന്നീ സ്ഥലങ്ങളിൽ യൂയോമയ സഭ ശക്തിപ്പെട്ടു. 4000 സുറിയാനി ക്രിസ്ത്യാനികൾ ഉടുമുണ്ട് ഒഴികെ സ്ഥാവരജംഗമങ്ങളായ സർവസ്വവും വിറ്റ് ആദിമസഭയിലെന്നപോലെ വിദ്വാൻകുട്ടി അച്ചന് അവ സമർപ്പിച്ചു. സുറിയാനി സഭയിലെ പതിനഞ്ച് പട്ടക്കാർ യൂയോമയ സഭാംഗങ്ങൾ ആയിത്തീർന്നു. എവിടെയും പ്രാർത്ഥനയുടെ ബഹളം. പരിശുദ്ധവും പവിത്രവുമെന്ന് കരുതുന്ന മിന്ന് (താലി) അഞ്ചുനാഴി സ്ത്രീകൾ വിദ്വാൻകുട്ടി അച്ചന്റെ പാദത്തിൽ സമർപ്പിച്ചു.

ജ്യോതിശാസ്ത്രപണ്ഡിതനായ അച്ചൻ ക്രിസ്തുവിന്റെ പുനരാഗമനം വേദപുസ്തക അടിസ്ഥാനത്തിൽ നിരത്തി കാലനിർണ്ണയം നടത്തി

അഞ്ചര വർഷം കഴിഞ്ഞ് ഇരുട്ട് വരുമെന്നും 1881 ഒക്ടോബർ 2-ാം തീയതി ഞായറാഴ്ച രാത്രി രണ്ടു മണിക്ക് തന്റെ ഭക്തരെ ചേർത്തുകൊള്ളാൻ സുവർണ്ണ മേഘപടലങ്ങളിലൂടെ ക്രിസ്തു വരുമെന്ന് പ്രഖ്യാപിച്ചു. സ്വർഗ്ഗ രാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവീൻ എന്നൊരു വിളംബരം ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിച്ച് പ്രസിദ്ധം ചെയ്തു. തിരുവിതാംകൂർ, കൊച്ചി രാജാക്കന്മാർക്കും മദ്രാസ് ഗവർണ്ണർ, വൈസ്രോയി, വിക്ടോറിയ മഹാറാണി, വിവിധ സഭാ മേലദ്ധ്യക്ഷന്മാർ എന്നിവർക്കും വിളംബരത്തിന്റെ പകർപ്പ് അയച്ചു.

വിദ്വാൻകുട്ടി അച്ചൻ പ്രവചിച്ച ദിവസം വന്നിട്ടും ഇരുട്ടും ക്രിസ്തുവും വന്നില്ല. യൂയോമയ സഭ തകർന്നു. ജനം ചിതറി ഓടി. സ്വത്ത് വിറ്റ് സഭയിൽ സമർപ്പിച്ചവർ നിർദ്ധനരും അപഹാസ്യരുമായി. സി.എം.എസ്. സഭയും മറ്റും അവരുടെ മുമ്പിൽ വാതിലടച്ചു. യൂയോമയ സഭക്കാരുമായി വിവാഹബന്ധം പോലും പാടില്ലെന്ന വിലക്ക് കൽപനകൾ എല്ലാ സഭകളും പുറപ്പെടുവിച്ചു.

പ്രോട്ടസ്റ്റണ്ട് നവീകരണം സ്വാധീനിച്ചിരുന്നതിനാൽ നേരത്തെ വ്യക്തമാക്കിയിരുന്നതുപോലെ കൊല്ലം, തുമ്പമൺ ഇടവകകൾ സുറിയാനിസഭയുടെ മെത്രാന്മാർക്ക് ഊഷ്മളമായ വരവേൽപ്പ് നൽകിയിരുന്നില്ല. മാർ യൂലിയോസിനെ തുമ്പമൺ മെത്രാസനത്തിലെ പല പള്ളികളും സ്വീകരിച്ചിരുന്നില്ല. അദ്ദേഹം പാമ്പാക്കുടയിൽ കേരളദീപം പ്രസ് സ്ഥാപിച്ച് അവിടെനിന്ന് സുറിയാനിക്രമങ്ങൾ അച്ചടിക്കുന്നതിൽ ശ്രദ്ധപതിപ്പിച്ചു. 1879-ൽ ആരംഭിച്ച ഈ പ്രസ് ഒരു മികച്ച ആരംഭമായിരുന്നു. പിന്നീട് ഈ അച്ചടിശാല 'മാർ യൂലിയോസ് പ്രസ്' എന്ന പേരിൽ പ്രസിദ്ധമായി. 1884 മാർച്ച് 21-ന് അദ്ദേഹം അന്തരിച്ചതോടെ തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതല മലങ്കര മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസിന് നൽകി. മാർ ഗ്രീഗോറിയോസിന്റെ സമീപനങ്ങളും പ്രബോധനങ്ങളും ഉപദേശങ്ങളും ജീവിതമാതൃകയും മറ്റ് തെക്കൻ ഇടവകകൾക്ക് എന്നപോലെ തുമ്പമൺകാർക്കും സ്വീകാര്യമായി. ഇതോടെ നവീകരണക്കാർ മെത്രാസനങ്ങളിലെ പള്ളികളിൽനിന്ന് പടിയിറങ്ങി. നിരണത്തിനു പുറമെ കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളുടെ ഭരണച്ചുമതല കൂടെ ഏറ്റെടുക്കേണ്ടി വന്നതോടെ യാത്രകൾ വർദ്ധിച്ചു. സെമിനാരിയിലെ അധ്യാപനം വേണ്ടതുപോലെ നടത്തുവാൻ തന്റെ ശിഷ്യനായ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ശെമ്മാശന് 1880-ൽ കശ്ശീശാപട്ടം നൽകി 1881-ൽ മല്പാനായി നിയമിച്ചു. പുതിയ മല്പാൻ പണ്ഡിതൻ ആയിരുന്നു എന്നാൽ ധൃതി പിടിച്ച് കാര്യങ്ങൾ തീരുമാനിക്കുന്നതിൽ ഉത്സുകനായിരുന്നു. പാകതയും സമചിത്തതയും വേണ്ടത്ര ഉണ്ടായിരുന്നുവോ എന്ന് സംശയം. ഈ സ്വഭാവ സവിശേഷത സൂക്ഷ്മദൃക്കായ ഗുരു അറിഞ്ഞിരുന്നു എന്ന്

വേണം കരുതുവാൻ. തന്റെ മറ്റ് ശിഷ്യന്മാരായ അങ്കമാലി കുറ്റിക്കാട്ട് പൗലൂസ് കശ്ശീശായ്ക്കും കുറിച്ചി കല്ലാശ്ശേരി പുന്നൂസ് കശ്ശീശായ്ക്കും 1898-ൽ റമ്പാൻ സ്ഥാനം നൽകിയപ്പോൾ വട്ടശ്ശേരിൽ മല്പാനെ അതിൽ നിന്ന് ഒഴിവാക്കിയതിന് മറ്റെന്താവാം കാരണം? നവീകരണക്കാരോടുള്ള യുദ്ധത്തിൽ വീരയുദ്ധം ചെയ്ത പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ പല നയങ്ങളോടും മല്പാൻ അൽപം പരസ്യമായിത്തന്നെ വിയോജിപ്പ് പ്രകടിപ്പിച്ചിരുന്നു. നവീകരണക്കാരോടുള്ള സമരത്തിലും സെമിനാരി വ്യവഹാരത്തിലും വട്ടശ്ശേരിൽ മല്പാൻ കാണിച്ച നിസ്സംഗതയും ഉദാസീനതയും ഗുരുവിനെ വേദനിപ്പിച്ചുവോ? അൽവാറീസ് മാർ യൂലിയോസിന്റെയും റിനിവിലാത്തി മാർ തീമോത്തിയോസിന്റെയും മെത്രാൻ വാഴ്ചകളിൽ അദ്ദേഹം സ്വീകരിച്ച പിൻനിര മനോഭാവം ഗുരുവിൽ ചോദ്യചിഹ്നങ്ങൾ ഉയർത്തിയോ? അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും വഴി സഭാഭരണം ആവശ്യത്തിലേറെ അത്മായഹസ്തത്തിലമരുന്നതിൽ അദ്ദേഹം നെറ്റി ചുളിച്ചിരുന്നത് ഗുരുവിനെ അസഹ്യപ്പെടുത്തിയിരുന്നുവോ?

ഈ സംശയങ്ങൾ അന്ന് സഭാനേതൃത്വത്തിൽ പലരുടെയും ശ്രദ്ധയിൽപെട്ടിരുന്നുവെങ്കിലും പുലിക്കോട്ടിൽ തിരുമേനിയുടെ പിൻഗാമി മാർ ഗ്രീഗോറിയോസ് ആകുമെന്ന് ഏവർക്കും ഉറപ്പായിരുന്നതിനാൽ ഈദൃശ സംഗതികളെ ഏവരും അവഗണിച്ചു. പാത്രിയർക്കീസിന്റെ സാന്നിധ്യം കൂടാതെ രണ്ട് മെത്രാന്മാരെ (അൽവാറിസ് മാർ യൂലിയോസിനെയും റെനിവിലാത്തി മാർ തീമോത്തിയോസിനെയും) വാഴിച്ചതിൽ വട്ടശ്ശേരിൽ മല്പാനും കോനാട്ട് മല്പാനും സ്ലീബാ ശെമ്മാശനും നീരസമുണ്ടായിരുന്നുവെങ്കിലും പുലിക്കോട്ടിൽ തിരുമേനിയുടെ തീരുമാനത്തിന് മാർ ഗ്രീഗോറിയോസ് പിന്തുണച്ചതിനാൽ പ്രതിഷേധം പരസ്യമായി പുറത്തുവന്നില്ല. പാത്രിയർക്കീസിന്റെ അധികാരം ആകാവുന്നത്ര ചുരുക്കാൻ മലങ്കരസഭ സ്വീകരിച്ച നടപടി ആയിരുന്നു അതെന്ന് ഗ്രഹിക്കുവാൻ മാത്രം പരിപാകതയോ ദീർഘവീക്ഷണമോ മല്പാന്മാർക്കുണ്ടായിരുന്നില്ല.

ത്രിവിധ സ്വഭാവമാണ് മാർ ഗ്രീഗോറിയോസിന്റെ പ്രവർത്തനങ്ങൾക്കുണ്ടായിരുന്നത്.

### 1. സന്യാസപരമായ ജീവിതനിഷ്ഠകൾ

ഒരു ദയറായക്കാരന്റെ അച്ചടക്കവും സന്യാസചര്യകളും ധ്യാനവും ഉപവാസവും മൗനവും അദ്ദേഹം ജീവിതവ്രതമാക്കിയിരുന്നു. ആർഷമായ സമചിത്തതയും ആഗ്രഹനിരോധനവും അദ്ദേഹം വിജയപൂർവ്വം സ്വായത്തമാക്കി. സഭയുടെ കാനോനിക നോമ്പുകൾക്കു പുറമെ ദയറായക്കാർക്കു പ്രത്യേകമായുള്ള യാമപ്രാർത്ഥനകളും സങ്കീർത്തനങ്ങളും ധ്യാനി

ക്കുവാൻ അദ്ദേഹം സമയം കണ്ടെത്തി. ഒരു സന്യാസിയുടെ ലളിതജീവിതവും നിയന്ത്രിത ഭക്ഷണസമ്പ്രദായങ്ങളും അദ്ദേഹത്തെ തേജസ്വിയാക്കി. 'മിതം ച സാരം ച വചോ ഹി വാഗ്മിതാ' എന്ന നിർവ്വചനം മാർ ഗ്രീഗോറിയോസിന് ഏറെ ഇണങ്ങുമായിരുന്നു.

### 2. സഭയുടെ പൂർവിക വിശ്വാസങ്ങളോടുള്ള പ്രതിബദ്ധത

തന്റെ ജീവിതകാലത്ത് ഉയർന്നു ശക്തിപ്പെട്ട, സഭയ്ക്കുള്ളിലെ പ്രോട്ടസ്റ്റണ്ട് നവീകരണ പ്രവണതകളോട് നിരന്തരം പോരാട്ടം നടത്തുക എന്നത് അദ്ദേഹത്തിന്റെ കർമ്മമേഖലയായിരുന്നു. ആരോടും വ്യക്തിഗതവിദ്വേഷം പുലർത്താതെ വേദപുസ്തകാധിഷ്ഠിതമായ വി. പിതാക്കന്മാരുടെ വേദവ്യാഖ്യാനങ്ങളും കൂദാശാ വ്യാഖ്യാനങ്ങളും അദ്ദേഹം മടുത്തുപോകാതെ പഠിപ്പിച്ചു. ഇടവകയിലെ അച്ചടക്കരാഹിത്യങ്ങളോടും നവീകരണാഭിമുഖ്യങ്ങളോടും അദ്ദേഹം ഒരിക്കലും പ്രതികരിക്കാതിരുന്നിട്ടില്ല. വിരുദ്ധോപദേശങ്ങൾ ഇടവകയിൽ മുളച്ചുപൊങ്ങാത്തവിധം ഇടവകയെ സത്യവിശ്വാസത്തിൽ സജ്ജീകരിക്കുവാൻ അദ്ദേഹം ഇടവകകൾക്ക് ആഹ്വാനം നൽകിയിരുന്നു. 1897 മകരം 23–ന് കല്ലുങ്കത്ര പള്ളിയിൽ നിന്ന് അയച്ച കല്പനയിൽ ദുരുപദേശങ്ങളെപ്പറ്റി അദ്ദേഹം എത്രമാത്രം വ്യാകുലത പുലർത്തിയിരുന്നു എന്ന് നമുക്കു ഗ്രഹിക്കാം. തിരുമേനിയുടെ പ്രബോധനം കേൾക്കുക:

"പള്ളിയിൽ പട്ടക്കാർ പ്രസംഗിക്കുന്നത് കൂടാതെ തെരഞ്ഞെടുത്ത് കൈവെയ്പ്പോടും കൽപനയോടുംകൂടെ അയയ്ക്കപ്പെടുന്ന ഉപദേശികളെ കൊണ്ടും പ്രസംഗം നടത്തിച്ചുകൊൾവിൻ. അല്ലാതെ ഉപദേശികൾ എന്നു പറഞ്ഞു വരുന്ന മതവിരോധികളെക്കൊണ്ടും കൽപിക്കപ്പെട്ടിരിക്കുന്ന നോമ്പ്, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമ്മൂദീസാ, രോഗികൾക്കുള്ള സൈത്തുപൂശൽ മുതലായ കർമ്മങ്ങളും തമ്പുരാനെപെറ്റ അമ്മയോടും പരിശുദ്ധന്മാരോടും ഉള്ള മദ്ധ്യസ്ഥ പ്രാർത്ഥനകളും നിസ്സാരമെന്ന് വെച്ച് അവയെ ആദരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ടും പള്ളിയിൽവച്ചോ നിങ്ങളുടെ കൂട്ടത്തിൽ വച്ചോ പ്രസംഗിപ്പിക്കുകയും അവരുടെ ദുരുപദേശങ്ങളെ കേൾക്കുകയും ചെയ്തുപോകരുത്. അങ്ങനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്ക് നിങ്ങളിൽ സ്ഥലം കൊടുക്കുകയും അരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ട് ഇതിനെ എതിർത്ത് പ്രവർത്തിക്കുന്നതായി കാണപ്പെട്ടാൽ അവരെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചുകൊള്ളുകയും വേണം."

### 3. സാമൂഹിക പ്രതിബദ്ധത

പരിശുദ്ധ മാർ ദീവന്നാസ്യോസ് പുലിക്കോട്ടിൽ രണ്ടാമൻ മലങ്കര

മെത്രാപ്പോലീത്തായോടുള്ള സംസർഗ്ഗം മാർ ഗ്രീഗോറിയോസിന്റെ വീക്ഷണ ചക്രവാളങ്ങളെ തുലോം വിശാലതരമാക്കി. വ്യക്തിഗത വിശുദ്ധിയിൽ നാളുകൾ കഴിച്ചുകൂട്ടി വെട്ടിക്കൽ ദയറായെ മലങ്കരസഭയുടെ ശ്രദ്ധാകേന്ദ്രമാക്കിയ മാർ ഗ്രീഗോറിയോസ് മലങ്കര മെത്രാപ്പോലീത്തായെ തനിക്ക് സന്യാസദീക്ഷ നൽകിയ ഗുരു എന്ന നിലയിൽ മാത്രമല്ല കണ്ടിരുന്നത്. പിതൃപുത്രബന്ധത്തെപ്പോലും അതിശയിക്കത്തക്ക വിധത്തിൽ വളർന്ന ആ ബന്ധം മാർ ഗ്രീഗോറിയോസിന്റെ സാമൂഹ്യ വീക്ഷണത്തെ ആമൂലാഗ്രം ഉടച്ചുവാർക്കുവാൻ പര്യാപ്തമായി. 1873-ലെ പരുമല സമ്മേളനത്തിൽ മാർ ദീവന്നാസ്യോസ് പ്രഖ്യാപിച്ച കർമ്മപരിപാടികൾ സ്വന്തം കർമ്മമേഖലയായി മാർ ഗ്രീഗോറിയോസ് ഏറ്റെടുത്തു. പാശ്ചാത്യ സെക്ടേറിയൻ സഭകളും വിദ്വാൻകുട്ടിയും മാർ അത്താനാസ്യോസും നേതൃത്വം നൽകിയ പ്രോട്ടസ്റ്റണ്ട് നവീകരണവും മലങ്കര സഭയിൽ ഉയർത്തിയ വിശ്വാസപരമായ വെല്ലുവിളികളെ മാർ ദീവന്നാസ്യോസിനോട് ചേർന്നുനിന്ന് ഒരു മഹാപ്രവാഹമായി വളർത്തിയെടുക്കുന്നതിൽ മാർ ഗ്രീഗോറിയോസ് ഏറെ വിജയിച്ചു. ഇതിന്റെ ഭാഗമായി പരുമലയോഗവും മുളന്തുരുത്തി യോഗവും നിശ്ചയിച്ചപ്രകാരം വൈദികരെയും ഇടവകകളെയും സജ്ജീകരിക്കുന്നതിന്റെ ഭാഗമായി സണ്ടെ സ്കൂൾ, വൈദികസംഘം തുടങ്ങിയ ആത്മീയ പ്രസ്ഥാനങ്ങൾ അദ്ദേഹം സ്ഥാപിച്ചു. മാർ ദീവന്നാസ്യോസ് മലങ്കര അസോസ്യേഷൻ പ്രവർത്തനമായി പ്രഖ്യാപിച്ച വിദ്യാഭ്യാസ പ്രവർത്തനങ്ങളെ ആ തലമുറയിൽ മാർ ഗ്രീഗോറിയോസ് ഏറെ ശക്തിപ്പെടുത്തി. മാർ ദീവന്നാസ്യോസ് സ്ഥാപിച്ച ഇരുന്നൂറ്റിഅമ്പതിലേറെ വിദ്യാലയങ്ങളിൽ പലതും മാർ ഗ്രീഗോറിയോസ് മുൻകൈ എടുത്ത് സ്ഥാപിച്ചവ ആയിരുന്നു. പരുമലയിലെ ഗീവർഗീസ് മല്പാന്റെ വിയോജിപ്പിനെയും മാർ ഗ്രീഗോറിയോസ് പല കാര്യങ്ങളിലുമെന്നപോലെ ഈ കാര്യത്തിലും അവഗണിച്ചു. മെത്രാന്മാരെ മലങ്കരയിൽ വച്ച് വാഴിച്ച് അധികാര വികേന്ദ്രീകരണം നടത്തുവാനും പാത്രിയർക്കീസിന്റെ അധികാരസീമയെ പരിമിതമാക്കുവാനും മാർ ദീവന്നാസ്യോസ് നടത്തിയ ശ്രമങ്ങളെ മാർ ഗ്രീഗോറിയോസ് സർവ്വാത്മനാ പിന്തുണച്ചു. കോട്ടയം പഴയസെമിനാരിയിൽ വച്ച് നടന്ന അൽവാറീസ് യൂലിയോസിന്റെയും സിലോണിൽ വെച്ച് നടന്ന റിനിവിലാത്തി മാർ തീമോത്തിയോസിന്റെയും മെത്രാൻവാഴ്ച ഒരു വലിയ സംഭവമാക്കുവാൻ മാർ ഗ്രീഗോറിയോസ് അക്ഷീണം യത്നിച്ചു. ഇക്കാര്യത്തിലുള്ള എതിർപ്പുകളെ അദ്ദേഹം പരിഗണിച്ചതേയില്ല. പാത്രിയർക്കീസുമായുള്ള ഏതു തലത്തിലുള്ള ബന്ധവും മലങ്കരസഭയ്ക്ക് കണ്ഠകോടാലിയാവുമെന്ന് പാത്രിയർക്കീസിനോടൊപ്പം നിന്ന് അനുഭവിച്ചറിഞ്ഞ തലമുറയിലെ ഒന്നാംനിരക്കാരനായ പ. മാർ ദീവന്നാസ്യോസിനെ ശക്തിപ്പെടുത്തേണ്ടത് ആ അറിവുകളിൽ നേരിട്ട് പങ്കാളിയായിരുന്ന തന്റെയും കർത്തവ്യമെന്ന്

മാർ ഗ്രീഗോറിയോസ് കരുതി. പാത്രിയർക്കീസിന് റീശീസാ അയയ്ക്കു മ്പോഴും അദ്ദേഹവുമായി ഒരു നിശ്ചിത അകലം പാലിക്കുന്നതാണ് മലങ്കര സഭയ്ക്ക് ഏറെ ഗുണകരം എന്ന് മാർ ഗ്രീഗോറിയോസിന് തീർച്ചയായി രുന്നു.

ഫാ. ഡോ. ജേക്കബ് കുര്യൻ എഴുതുന്നു: മലങ്കരസഭയ്ക്ക് നിർണ്ണാ യക കാലഘട്ടത്തിൽ സുധീര നേതൃത്വം നൽകി, നവീകരണ കൊടു ങ്കാറ്റിൽ അലഞ്ഞുപോകാതെ സത്യവിശ്വാസത്തിൽ നിലനിർത്തിയ മഹാൻ എന്ന് വിശേഷിപ്പിക്കാവുന്ന സഭാപിതാവായിരുന്നു പുലിക്കോ ട്ടിൽ രണ്ടാമത്തെ ജോസഫ് മാർ ദീവന്നാസ്യോസ്. അദ്ദേഹത്തിന് പരു മല തിരുമേനിയിൽ അനല്പമായ വിശ്വാസവും, ആ ഭക്തിജീവിതത്തിലും, അകൃത്രിമ വ്യക്തിത്വത്തിലും അതിരറ്റ ആദരവും ഉണ്ടായിരുന്നു. പരു മല തിരുമേനിക്ക് വലിയ മെത്രാച്ചനെക്കുറിച്ച് വലിയ ബഹുമാനമായിരു ന്നു. ഒരു പക്ഷേ, പത്രോസ് തൃതീയൻ പാത്രിയർക്കീസിന് പോലും രുചി ക്കാത്ത ഒരു സ്നേഹബന്ധമായിത്തീർന്നു അവർ തമ്മിൽ.

ആലപ്പുഴ കോടതിയിൽ സെമിനാരിക്കേസിനോടനുബന്ധിച്ച് സാക്ഷി യായി വിസ്തരിക്കപ്പെട്ടപ്പോൾ മലങ്കരയുടെ മുഴുവൻ ഭരണപരമായ ചുമ തലക്കാരനായി മാർ ദീവന്നാസ്യോസിനെക്കുറിച്ച് പരുമല തിരുമേനി പറ ഞ്ഞത് മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിയുണ്ടാവാൻ വളരെ സഹായിച്ചു. 'പ്രധാന ഇടയ'നായ പാത്രിയർക്കീസ് മാർ ദീവന്നാസ്യോ സിനെ തലവനായി നിയമിച്ചു എന്നാണ് പരുമല തിരുമേനി തെക്കൻ ഭദ്രാസനങ്ങൾക്ക് എഴുതിയ ഇടയലേഖനത്തിൽ പറയുന്നത്. "വളരെ ക്കാലമായി ഈ സഭയിൽ നേരിട്ടിരുന്ന ഭിന്നതകൾ, തർക്കങ്ങൾ മുതലാ യവയുടെ നിവാരണത്തിനും ക്ഷേമനടത്തിപ്പിനുമായി നമ്മുടെ വിശുദ്ധ പിതാവായ പ്രധാന ഇടയൻ മലയാളത്തിൽ എത്തി തന്റെ ആത്മീയ ആട്ടിൻകൂട്ടത്തെ ദർശിക്കുകയും അവയുടെ പ്രത്യേക സൂക്ഷിപ്പിന് ഏഴ് ഇടവകകളായി തിരിച്ച് അതാതിന് മേലദ്ധ്യക്ഷന്മാരായ ഭരണക്കാരെ നിയ മിക്കുകയും ഇവയെല്ലാം ഏക കൂട്ടവും ഏകനടപടികളുമായി യോജിച്ച് പ്രധാന മേലദ്ധ്യക്ഷതയ്ക്ക് ചേർന്നിരിപ്പാൻ തക്കവണ്ണം ഒരു പ്രധാന ഐക്യസംഘത്തെ അടിസ്ഥാനപ്പെടുത്തുകയും അതിന് മാർ ദീവന്നാ സ്യോസ് മെത്രാപ്പോലീത്താ അവർകളെ തലവനായി നിയമിക്കുകയും മറ്റും ചെയ്ത് തിരികെ എഴുന്നള്ളുകയും അന്നു മുതൽ ഇന്നുവരെ 15 വർഷക്കാലം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ഈ ആട്ടിൻകൂട്ടത്തിനുവേണ്ടി രക്ഷിതാവിന്റെ തിരുവചനപ്രകാരം മരണ ത്തോളം യുദ്ധം ചെയ്കയും അവസാനം തന്റെ കൃപയാൽ ജയം പ്രാപി ക്കുകയും ചെയ്തു" (1892 കുംഭം 29-ാം തീയതി എഴുതിയ കല്പന. ഡോ. സാമുവൽ ചന്ദനപ്പള്ളി, പരുമല തിരുമേനിയുടെ കല്പനകൾ, പുറം 33, പരുമലസ്മൃതി പുറം 67, 68.

1889-ൽ അവസാനിച്ച സെമിനാരി വ്യവഹാരത്തിന്റെ വിധിയിൽ ചില കാര്യങ്ങൾ വ്യക്തമാക്കപ്പെട്ടിരുന്നു:

1. പാത്രിയർക്കീസിന് മലങ്കരസഭയിൽ ലൗകിക അധികാരം ഇല്ല.

2. റീശീസാ പാത്രിയർക്കീസിനോ ഭരിക്കുന്ന മെത്രാപ്പോലീത്താ യ്ക്കോ എന്ന് ഖണ്ഡിതമായി പറയാനാവില്ല.

3. ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെടാത്ത മെത്രാന്മാർക്ക് ഭരണാധി കാരം ഇല്ല.

ഈ വിധി മാർ ദീവന്നാസ്യോസിന്റെ പ്രേരണയിലും സ്വാധീനത്തിലും ഉണ്ടായതാണെന്ന് പാത്രിയർക്കീസ് തെറ്റായി ധരിച്ചു. മാർ ദീവന്നാ സ്യോസ് കൊല്ലം, കൊച്ചി ഇടവകകൾക്ക് വെളിയിൽ ഉള്ള പള്ളികളിൽ പ്രവേശിക്കരുതെന്ന് വിലക്കുകയും അസോസ്യേഷൻ പ്രസിഡണ്ട് സ്ഥാനത്തുനിന്ന് അദ്ദേഹത്തെ നീക്കുകയും ചെയ്യുന്ന സുഗ്രീവാജ്ഞ ഉടനെ മലങ്കരയിലേക്ക് എഴുതിഅയച്ചു. 1892 വൃശ്ചികം 13-ന് ഈ കല്പ നയെപ്പറ്റി പരിഗണിക്കാൻ കോട്ടയം പഴയസെമിനാരിയിൽ മാനേജിംഗ് കമ്മിറ്റിയോഗം ചേർന്നു. തീരുമാനങ്ങൾ:

1. മാർ ദീവന്നാസ്യോസിനെപ്പറ്റി പാത്രിയർക്കീസ് ഉന്നയിച്ച ആരോപ ണങ്ങൾ സത്യവിരുദ്ധമാണ്.

2. മാർ ദീവന്നാസ്യോസിനെ അസോസ്യേഷൻ പ്രസിഡണ്ട് സ്ഥാനത്ത് നിന്ന് നീക്കാനാവില്ല.

3. പാത്രിയർക്കീസ് ആവശ്യപ്പെട്ട ലൗകിക ഉടമ്പടി സമ്മതിച്ചുകൊടു ക്കാൻ മാനേജിംഗ് കമ്മിറ്റി തയാറല്ല.

4. മാർ ദീവന്നാസ്യോസ് മാനേജിംഗ് കമ്മിറ്റി പ്രസിഡണ്ട് എന്ന നില യിൽ തുടർന്നും പൊതു മേലധികാരിയായിരിക്കുന്നതാണ്.

5. മലങ്കരയിൽ നിന്ന് പാത്രിയർക്കീസിന് ലഭിക്കുന്ന പരാതികൾക്ക് മാനേജിംഗ് കമ്മിറ്റിയുടെ റിപ്പോർട്ട് ആരാഞ്ഞതിന് ശേഷമേ നടപടി സ്വീക രിക്കാവൂ.

ഈ തീരുമാനങ്ങളിലേക്ക് മാനേജിംഗ് കമ്മിറ്റിയെ നയിക്കുന്നതിൽ മാർ ഗ്രീഗോറിയോസിന്റെ പ്രകടവും പ്രബലവുമായ പ്രേരണയും സ്വാധീ നവും ഉണ്ടായിരുന്നു. 1877 മുതൽ 1902 വരെയുള്ള എല്ലാ അസോസ്യേ ഷനുകളിലും മാനേജിംഗ് കമ്മിറ്റി യോഗങ്ങളിലും മാർ ഗ്രീഗോറിയോസ് കൃത്യമായി പങ്കെടുത്തിരുന്നതായി അവയുടെ മിനിട്ട്സ് വ്യക്തമാക്കുന്നു. 'ഒരുവൻ മറ്റൊരുവന്റെ ഇടവകയിൽ ഭരണരീത്യാ പ്രവേശിക്കരുത് എന്ന പാത്രിയർക്കീസിന്റെ ആവർത്തിച്ച കൽപന നിലവിലിരിക്കേ മാനേജിംഗ്

കമ്മിറ്റിയുടെ നിർദ്ദേശപ്രകാരം വടക്കൻപറവൂർ (അങ്കമാലി), പുതുപ്പള്ളി (കോട്ടയം), ചിങ്ങവനം (കോട്ടയം) മുതലായി സ്വന്തം ഇടവകയ്ക്ക് പുറത്തും പള്ളികളിൽ മാർ ഗ്രീഗോറിയോസ് പ്രശ്നപരിഹാരങ്ങൾക്കായി നേതൃത്വം നൽകിയിരുന്നതായി മാനേജിംഗ് കമ്മിറ്റിയുടെ മിനിട്ട്സ് തെളിവ് നൽകുന്നു. ഇവയെല്ലാം ഇടവക മെത്രാന്മാരുടെ തീരുമാനങ്ങളിന്മേലുള്ള അപ്പീലുകൾ ആയിരുന്നു. പാത്രിയർക്കീസിന്റെ ഹിതാനുവർത്തിയാവുന്നതിനേക്കാൾ മലങ്കര മെത്രാപ്പോലീത്തായുടെ കൈകൾക്ക് ബലം വർദ്ധിപ്പിക്കുകയാണ് തന്റെ പ്രഥമ ചുമതലയെന്ന് മാർ ഗ്രീഗോറിയോസിന് നല്ലപോലെ അറിയാമായിരുന്നു. വ്യവഹാരകാര്യങ്ങൾക്കായി ആലപ്പുഴയിലും തിരുവനന്തപുരത്തും വാടകഭവനങ്ങളിൽ താമസിക്കുന്ന മലങ്കര മെത്രാപ്പോലീത്തായുടെ തേജോമയവും കരുണാമയവും ആയ ചിത്രങ്ങൾ 'മലങ്കരസഭയുടെ രഹസ്യപേടക'ത്തിൽ വ്യവഹാര കാര്യസ്ഥനായിരുന്ന ഇ. എം. പീലിപ്പോസ് വരച്ചുകാട്ടുന്നുണ്ട്. കേസുചെലവുകൾക്കായി പണമില്ലാതെ നട്ടംതിരിയുന്ന മാർ ദീവന്നാസ്യോസ് പരിചയക്കാർക്കൊക്കെ ധനസഹായത്തിനായി 'യാചന കൽപന' അയയ്ക്കുന്ന സമയം പലപ്പോഴും പട്ടിണിയിലായിരുന്നു എന്ന് നാം വായിക്കുന്നുണ്ട്. ആ സമയങ്ങളിൽ മലങ്കരയിലെങ്ങുമുള്ള പള്ളികളിലെ തർക്കങ്ങൾക്ക് പരിഹാരമുണ്ടാക്കുവാൻ മലങ്കര മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസിനെയാണ് നിയോഗിച്ചിരുന്നത്.

തർക്കങ്ങൾ കേട്ട് പരിഹരിക്കുന്നതിൽ മാർ ഗ്രീഗോറിയോസ് ഉന്നതവും നീതിപൂർവകവുമായ ചില മാനദണ്ഡങ്ങൾ പുലർത്തിയിരുന്നു. ഏത് പരാതിയും നേരിട്ടോ അന്വേഷണക്കമ്മീഷൻ മുഖേനയോ വിശദമായി അദ്ദേഹം അന്വേഷിച്ചിരുന്നു. വാദികൾക്കും പ്രതികൾക്കും സ്വന്തം നിലപാടുകൾ ന്യായീകരിക്കുവാനും വിശദീകരിക്കുവാനും അവസരം നൽകിയിരുന്നു. അതിന് ശേഷമേ അദ്ദേഹം തർക്കവിഷയങ്ങളിൽ തീരുമാനം സ്വീകരിക്കുക പതിവുള്ളൂ. താൻ അവലംബിക്കുന്ന നടപടിക്രമങ്ങളെക്കുറിച്ച് യഥാസമയം മലങ്കര മെത്രാപ്പോലീത്തായ്ക്ക് റിപ്പോർട്ട് അയയ്ക്കുന്ന ധാരാളം കത്തുകൾ കണ്ടിട്ടുണ്ട്. കത്തുകളിലെല്ലാം അവിടുത്തെ ശിഷ്യൻ എന്ന് രേഖപ്പെടുത്തിയാണ് അദ്ദേഹം ഒപ്പ് വച്ചിരുന്നത്. 1879-ൽ സെമിനാരി വ്യവഹാരം ആരംഭിച്ച് 1886 കർക്കിടകം 3-ാം തീയതി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് കോടതിവിധിയനുസരിച്ച് കോട്ടയം പഴയസെമിനാരി നടത്തി എടുക്കുന്നതുവരെയുള്ള കാലം മാനേജിംഗ് കമ്മിറ്റിയുടെ പ്രധാന ജോലി കേസ് നടത്തിപ്പിനുള്ള സംഖ്യ സമാഹരിക്കലായിരുന്നു എന്ന് ഒരു ചരിത്രകാരൻ എഴുതിയിരിക്കുന്നു. മാലിത്ര ഏലിയാസ് കത്തനാർ, ഇ. എം. ഫിലിപ്പ് എന്നിവർ ആലപ്പുഴയിൽ വാടകവീട്ടിൽ താമസിച്ച് കേസ് നടത്തുമ്പോൾ പള്ളികളും വ്യക്തികളും യഥാവിധി സഹായഹസ്തം നീട്ടുമാറ് മാർ ഗ്രീഗോറിയോസ് അണിയറപ്രവർത്തനം നിയന്ത്രിച്ചിരുന്നു. 1895 വൃശ്ചികം 10-ന് കോട്ടയം സെമിനാരി

യിൽ കൂടിയ മാനേജിംഗ് കമ്മിറ്റി പരുമല ഗ്രീഗോറിയോസിനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് ആയി നിയമിച്ചു (ഇന്നത്തെ നിലയിൽ മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും അസിസ്റ്റന്റും പിൻഗാമിയും എന്ന സ്ഥാനത്തോട് സമാനമാണ് ഈ തെരഞ്ഞെടുപ്പ്. സ്ഥാനമോഹികളായ ആരുടെയെങ്കിലും സ്വപ്നങ്ങൾക്കും മോഹങ്ങൾക്കും ഈ തീരുമാനം ക്ഷതമേൽപ്പിച്ചുവോ എന്നറിഞ്ഞു കൂടാ. 55-ാം വയസ്സിൽ അത്യന്തം അവിചാരിതമായി ആ പരിശുദ്ധൻ അകാലചരമം പ്രാപിച്ചില്ലായിരുന്നുവെങ്കിൽ അദ്ദേഹം അടുത്ത മലങ്കര മെത്രാപ്പോലീത്താ ആകുമായിരുന്നു; വ്യത്യസ്തവും സമാധാനപൂർണ്ണവും ആയ ഒരു മലങ്കരസഭാചരിത്രം രചിക്കുവാൻ നമുക്കു കഴിയുമായിരുന്നു. 'അന്യഥാ ചിന്തിതം കാര്യം - ദൈവം (?) അന്യത്ര ചിന്തയേത്.")

മലങ്കര മെത്രാപ്പോലീത്തായുടെ ബഹിശ്ചര പ്രാണനായി പരുമലതിരുമേനിയുടെ പിന്തുണയിൽ മലങ്കരസഭ പാത്രിയർക്കീസിനെതിരെ അതിശക്തമായ ദുർഗ്ഗം പണിതുയർത്തുന്നത് കുശാഗ്രബുദ്ധിയായ സ്ലീബാ ശെമ്മാശന് നിസ്സഹായതയോടെ നോക്കിയിരിക്കാനേ ആദ്യകാലങ്ങളിൽ കഴിയുമായിരുന്നുള്ളു. സെമിനാരിക്കേസിന്റെ ആവശ്യത്തിലേക്കായി മലങ്കരസഭയിലെ പതിവുകളും പത്രോസ് പാത്രിയർക്കീസിന്റെ നിർദ്ദേശങ്ങളും കൂട്ടിച്ചേർത്ത് ഹൂദായ കാനോന്റെ ഒരു പുതിയ കൈയെഴുത്തു പ്രതി നിർമ്മിക്കേണ്ടത് ആവശ്യമെന്ന് വന്നപ്പോൾ അതിലെ ആദ്യത്തെ പത്ത് അദ്ധ്യായങ്ങൾ വൈദികട്രസ്റ്റി കോനാട്ട് മാത്തൻ മല്പാനും ശേഷം മുഴുവൻ ഭാഗങ്ങളും പ. പരുമലതിരുമേനിയും കൂടി പകർത്തി എഴുതിയിട്ടാണ് പഴക്കം തോന്നിപ്പിക്കാൻ കാപ്പിവെള്ളത്തിൽ മുക്കി കോടതിയിൽ ഹാജരാക്കിയത് എന്ന കഥ സ്ലീബാ ശെമ്മാശനെ ആഴമായി സ്പർശിച്ചിരുന്നു. പുലിക്കോട്ടിൽ തിരുമേനിയും ചാത്തുരുത്തിൽ തിരുമേനിയും ജീവിച്ചിരിക്കുമ്പോൾ മലങ്കരസഭയിൽ ഏതെങ്കിലുംവിധത്തിൽ ഒരു വിള്ളൽ സൃഷ്ടിക്കുവാൻ കഴിയുകയില്ലെന്ന് ശെമ്മാശൻ അടുത്ത അനുയായികളോട് രഹസ്യത്തിൽ സൂചിപ്പിച്ചിരുന്നു. റീശീസാ പിരിവിനുവേണ്ടി പാത്രിയർക്കീസ് മലങ്കരയിലേക്ക് നിയോഗിച്ച ശെമവൂൻ മാർ അത്താനാസ്യോസിന്റെ സെക്രട്ടറിയായി മലങ്കരയിലെത്തിയ സ്ലീബാ ശെമ്മാശന് ഒരു ഒറ്റുകാരന്റെ ദൗത്യം കൂടി നിർവഹിപ്പാനുണ്ടായിരുന്നു. അദ്ദേഹം സമർത്ഥമായി അത് നിർവഹിച്ചു. പ്രതിഫലമായി മേൽപട്ടസ്ഥാനം പ്രാപിക്കുകയും ചെയ്തു. പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസിന്റെ ശിഷ്യനെന്നനിലയിൽ സ്ലീബാ ശെമ്മാശൻ പരുമലയിൽ നിത്യ സന്ദർശകൻ ആയിരുന്നു.

## അദ്ധ്യായം 5

# പരുമലയുടെ പരിമളം

1873-ൽ വെട്ടിക്കൽ ദയറായിലെ വൈദികപരിശീലനം അവസാനിപ്പിച്ച് പ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നിർദ്ദേശ പ്രകാരം ചാത്തുരുത്തി ഗീവറുഗീസ് റമ്പാച്ചൻ പരുമലയിൽ വന്നതോടെ പരുമലയുടെയും മാർ ഗ്രീഗോറിയോസിന്റെയും മാർ ദീവന്നാസ്യോസി ന്റെയും ചരിത്രത്തിൽ സുഗന്ധപൂരിതമായ ഒരദ്ധ്യായം ആരംഭിക്കുകയാ യിരുന്നു. കൊച്ചി കോട്ടയിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ പാണ്ടികശാല യിൽ അതേവരെ പ്രവർത്തിച്ചിരുന്ന മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനത്തോടൊപ്പം മാർ തോമസ് അച്ചുകൂടവും പരുമലയിലേക്ക് മാറി. കേരളപതാകയുടെ പ്രസിദ്ധീകരണം പരുമലയിൽനിന്ന് ആരംഭിച്ചു. കാളീകൂളന്മാരുടെ ആവാസഭൂമിയായിരുന്ന യക്ഷിപ്പറമ്പ് - പരുമലദ്വീപ് - സന്ന്യാസചര്യകളുടെയും പ്രാർത്ഥനാഗീതങ്ങളുടെയും ദേവഭൂമിയായി. വൈദികവിദ്യാഭ്യാസത്തിനായി മലങ്കരയുടെ നാനാഭാഗത്തുനിന്നും വന്നു ചേരുന്ന ശെമ്മാശന്മാർ ആ ദേവഭൂമിയിലെ കൊച്ചുമാലാഖമാരായി. വേദ പാഠചർച്ചകളും ആരാധനാനുഷ്ഠാനങ്ങളുടെ സംവിധാന മുറകളും ആ ഊഷരഭൂമിയെ സുഗന്ധപൂരിതമാക്കി. സന്ധ്യയിലും പ്രഭാതത്തിലും മുട ങ്ങാതെ പ്രാർത്ഥനയോടൊപ്പം പുറത്തുവരുന്ന കുന്തുരുക്കത്തിന്റെ പരി മളം ആ അന്തരീക്ഷത്തെ വിശുദ്ധിയുടെ പരിവേഷംകൊണ്ട് നിറച്ചു. കുമ്പിടീലുകളും ഉപവാസവും ആ ദേവഭൂമിയെ തുലോം പറുദീസാ സദൃ ശമാക്കി. പ്രാർത്ഥനാ മന്ത്രോച്ചാരണത്തിന്റെ നൈരന്തര്യം ആ അന്തരീ ക്ഷത്തിന് സ്വർഗ്ഗീയത പ്രദാനം ചെയ്തു. മലങ്കരസഭയുടെ നവീകരണ വിപത്തിനെ ചെറുക്കുവാൻ മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിൽ അവിടെ നടക്കുന്ന ആലോചനകളും ചർച്ചകളും പരുമലയെ സത്യ വിശ്വാസ സുഗന്ധം പൂശി. ചുരുക്കത്തിൽ 1873 മുതൽ മലങ്കരസഭയിൽ നടക്കുന്ന ഏത് ചലനാത്മകമായ നീക്കവും പരുമലയിൽ നിന്ന് ആരംഭി ക്കത്തക്കവിധം ശ്രേഷ്ഠമായ ഒരു പ്രാരംഭ പശ്ചാത്തല ഭൂമിയായി പരു മല വ്യത്യാസപ്പെട്ടു. മലങ്കരമെത്രാൻ നിരന്തരം യാത്രയിലായിരുന്നുവെ ങ്കിൽ റമ്പാച്ചൻ അവിടെ സ്ഥിരവാസമായിരുന്നു. കുറഞ്ഞ കാലംകൊണ്ട് അദ്ദേഹം പരുമല റമ്പാച്ചൻ എന്ന് അറിയപ്പെട്ടു.

മാർ ദീവന്നാസ്യോസ് 1873-ൽ പരുമല സെമിനാരിയിൽ വിളിച്ചു ചേർത്ത മലങ്കര പള്ളിപ്രതിപുരുഷയോഗത്തിൽ യൂയാക്കീം മാർ കൂറി ലോസിന്റെ അദ്ധ്യക്ഷതയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോ സ്യേഷൻ എന്ന കേരളത്തിലെ ഒന്നാമത്തെ സമുദായസംഘടനയും

മാനേജിംഗ് കമ്മിറ്റി എന്ന കർമ്മസമിതിയും രൂപീകരിക്കപ്പെട്ടതോടെ പരുമലയുടെയും പരുമല റമ്പാച്ചന്റെയും പരിമളം മലങ്കരയിലെങ്ങും ഒരു മന്ദമാരുതന്റെ കുളിർമ്മയോടെ വീശുവാൻ ആരംഭിച്ചു. കോട്ടയം പഴയ സെമിനാരി നവീകരണക്കാരുടെ കൈവശത്തിലായതിനാൽ മലങ്കരസഭയുടെ ആസ്ഥാനമായി പരുമല സെമിനാരിയെ ഏവരും വീക്ഷിച്ചു. മലങ്കരസഭയുടെ പ്രധാന ആത്മീയ മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ചരിത്രത്തിലാദ്യമായി പരുമല സമ്മേളനത്തിന്റെ തീരുമാന പ്രകാരം മലങ്കരസഭയിലേക്ക് ആഗതനാവുന്നു. മലങ്കരസഭയിലെ ചെറുതും വലുതുമായ എല്ലാ ഇടവകകൾക്കും തുല്യപങ്കാളിത്തമുള്ള ഒരു ജനകീയ പാർലമെന്റ് പരുമലയിൽ വച്ച് രൂപീകരിച്ചിരിക്കുന്നു. ഈ കേരളത്തിലെ ഒന്നാമത്തെ സമുദായസംഘടനയുടെ ചുമതലയിൽ നാടുനീളേ വിദ്യാലയങ്ങൾ സ്ഥാപിക്കുവാനും ആ വിദ്യാലയങ്ങളിൽ ജാതിമതലിംഗഭേദമെന്യേ സാർവത്രിക പ്രാഥമിക വിദ്യാഭ്യാസ സൗകര്യം ലഭ്യമാക്കുവാനും പരുമലസമ്മേളനം തീരുമാനിച്ചിരിക്കുന്നു. പരുമല സുന്നഹദോസിന്റെ നിശ്ചയപ്രകാരം അസോസ്യേഷന്റെ കർമ്മസമിതിയായ മാനേജിംഗ് കമ്മിറ്റി സമുദായത്തിന്റെ പൊതുക്ഷേമപ്രവർത്തനങ്ങൾക്കായി ഒരു പൊതുഫണ്ട് സ്വരൂപിക്കുന്നു. ഇങ്ങനെ പരുമല അക്കാലത്തെ മലങ്കരസഭയിലെ ഇടവകകളിൽ സഭാവാർത്തകൾക്ക് കേന്ദ്രവിഷയമായി. വടക്ക് കുന്നംകുളം - പഴഞ്ഞി മുതൽ തെക്ക് കൊല്ലം വരെ ഇടവകകളിൽ നിന്ന് സന്ദർശനവേളയിൽ പുലിക്കോട്ടിൽ തിരുമേനി തെരഞ്ഞെടുത്തുകൊണ്ടുവന്ന വൈദികവിദ്യാർത്ഥികൾ നാട്ടിൽ മടങ്ങിച്ചെല്ലുമ്പോൾ അവരുടെ ഗുരുനാഥന്റെ അഭൂതപൂർവ്വമായ ദൈവാശ്രയത്തെപ്പറ്റിയും പ്രാർത്ഥന, കുമ്പിടീൽ, ഉപവാസം, വ്രതങ്ങൾ തുടങ്ങിയ സന്യാസചര്യകളെപ്പറ്റിയും സുഗന്ധപൂരിതമായ വാർത്തകൾ കേൾവിക്കാരോട് സുവിശേഷിച്ചു. എല്ലാംകൂടി ഒരു നവോത്ഥാനം സഭയിൽ ആഗതമാവുന്നതിന്റെ ഒരുക്കങ്ങളും അതിന്റെ പരിമളം പ്രസരിക്കുന്ന വാർത്തകളും ആവേശത്തോടെ കൈമാറിയിരുന്നു. ഗീവറുഗീസ് റമ്പാച്ചന്റെ സമചിത്തത, പരിപാകത, പ്രാർത്ഥനാജീവിതം, സുറിയാനി പാണ്ഡിത്യം, ദീനാനുകമ്പ, ഗുരുവിനോടുള്ള അതിരറ്റ ആദരവ് എന്നിവയെപ്പറ്റി പ്രകീർത്തിക്കാത്ത ശിഷ്യരില്ലായിരുന്നു. വടക്ക് പഴഞ്ഞി ചീരൻ ഗീവറുഗീസ് കശീശാ, കോനാട്ട് മാത്തൻ മല്പാൻ, തുടങ്ങി തെക്ക് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ, കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസ്യോസ്, മട്ടക്കൽ അലക്സന്ത്രയോസ് മല്പാൻ, പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, പയ്യമ്പള്ളിൽ ദാവീദ് കത്തനാർ തുടങ്ങി ആ തലമുറയിലെ മിക്ക പ്രശസ്ത വൈദികരും പരുമലയിൽ ചാത്തുരുത്തി റമ്പാച്ചന്റെ കീഴിൽ വൈദികവിദ്യാഭ്യാസം നടത്തിയവരാണ്. ചാത്തുരുത്തി റമ്പാച്ചന്റെ ശിഷ്യത്വം ഒരു വലിയ പദവി

യായി അവർ കരുതിയിരുന്നു. ഒഴിവുസമയങ്ങളിൽ അത്യപൂർവ്വമായ സുറിയാനി ഗ്രന്ഥങ്ങൾ പകർത്തി എഴുതുന്ന ഗുരുവിന്റെ ശ്രേഷ്ഠ മാതൃക പിൽക്കാലങ്ങളിൽ പല ശിഷ്യന്മാരും അനുകരിച്ചിരുന്നതായി കേട്ടിട്ടുണ്ട്. സുറിയാനി അച്ചടി വിപുലമായ പ്രചാരം നേടാത്ത അക്കാലത്ത് ഗ്രന്ഥം പകർത്തി എഴുതൽ ഒരനിവാര്യതയായിരുന്നു.

പാത്രിയർക്കീസ് ബാവാ മലങ്കരയിലെത്തിയാൽ ഉണ്ടാവാനിടയുള്ള സംഭവവികാസങ്ങളെപ്പറ്റിയും ചർച്ചകൾ പരുമലയിൽ സജീവമായി. പാലക്കുന്നത്ത് മെത്രാച്ചനും പുലിക്കോട്ടിൽ മെത്രാച്ചനും പാത്രിയർക്കീസിന്റെ പിന്തുണ അവകാശപ്പെടുന്ന സാഹചര്യത്തിൽ പാത്രിയർക്കീസ് ആരെ പിന്തുണക്കുമെന്നതായിരുന്നു പ്രധാന പ്രശ്നം. പുലിക്കോട്ടിൽ മെത്രാച്ചൻ 500 പവൻ യാത്രച്ചിലവ് അയച്ച് അദ്ദേഹത്തിന്റെ അതിഥിയായിട്ടാണ് പാത്രിയർക്കീസ് വരുന്നതെങ്കിലും പാത്രിയർക്കീസ് വരുന്നതോടെ പാലക്കുന്നത്ത് മെത്രാച്ചൻ പാത്രിയർക്കീസിനെ വശപ്പെടുത്തുകയും പുലിക്കോട്ടിൽ മെത്രാച്ചനെ പുറത്താക്കുകയും ചെയ്തേക്കുമെന്ന് ഒരു കൂട്ടർ. പാലക്കുന്നത്ത് മെത്രാച്ചൻ പാത്രിയർക്കീസ് ബാവായ്ക്കുള്ള യാത്രച്ചിലവ് രഹസ്യമായി മക്കുദിശാ ഗബ്രിയേൽ മുഖേന കൈമാറിയിട്ടുണ്ടെന്നും പുലിക്കോട്ടിൽ മെത്രാച്ചൻ കബളിപ്പിക്കപ്പെടുമെന്നും മറ്റൊരു കൂട്ടർ. പാത്രിയർക്കീസ് മഹാരാജാവിനെ കണ്ട് വിളംബരം പിൻവലിപ്പിക്കാനുള്ള സാധ്യതയുള്ളതിനാൽ അതിനുള്ള പഴുതുകളടയ്ക്കാൻ പുന്നത്ര ചാണ്ടപ്പിള്ള കത്തനാരും മറ്റും തിരുവനന്തപുരത്ത് ചെന്ന് ആവശ്യമായ പ്രവർത്തനങ്ങൾ നടത്തുന്നുവെന്നും ബ്രിട്ടീഷ് റസിഡണ്ടിന് നിവേദനം അയച്ചുകൊടുത്തിട്ടുള്ളതിനാൽ പാത്രിയർക്കീസിന്റെ സന്ദർശനം നിഷ്ഫലമാകുമെന്നും വേറൊരു കൂട്ടർ. ഇപ്രകാരം അവരവരുടെ ഭാവനയ്ക്കനുസൃതമായി ഓരോരുത്തർ സ്വപ്നസഞ്ചാരം നടത്തുവാൻ തുടങ്ങി. എന്നാൽ പാലക്കുന്നത്ത് മെത്രാച്ചൻ പ്രതീക്ഷ അർപ്പിച്ചിരുന്നത് യൂയാക്കീം മാർ കൂറിലോസിലും അദ്ദേഹത്തിന്റെ സഹോദരൻ മക്കുദിശാ ഗബ്രിയേലിലും ആയിരുന്നു. പാത്രിയർക്കീസിന്റെ വരവിന് തൊട്ടുമുമ്പ് യൂയാക്കീം മാർ കൂറിലോസ് അന്തരിച്ചത് അന്തരീക്ഷം ആകെ വ്യത്യാസപ്പെടുവാൻ കാരണമായി.

സ്വന്തം നിഴലിനെപ്പോലും വിശ്വസിക്കാനാവാത്ത സന്ദിഗ്ദ്ധാവസ്ഥയായിരുന്നു അന്ന് മലങ്കരയിൽ. ആരാണ് ശത്രു, ആരാണ് മിത്രം എന്ന് അറിയുവാൻ പ്രയാസം. വിദേശിയായ പാത്രിയർക്കീസിനെ എതിർപക്ഷം പണം കൊടുത്ത് സ്വാധീനിച്ചാൽ തന്റെ ആകാശകോട്ടകളെല്ലാം തകർന്നു വീഴും എന്ന് പുലിക്കോട്ടിൽ തിരുമേനിക്ക് അറിയാമായിരുന്നു. തന്മൂലം തന്നോടൊത്ത് പ്രോട്ടസ്റ്റണ്ട് നവീകരണത്തെ നഖശിഖാന്തം എതിർത്തുപോരുന്ന ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാച്ചനെ പാത്രിയർക്കീസിന്റെ

യാത്രകളിൽ ദ്വിഭാഷിയായി അനുഗമിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ ഏർപ്പാടാക്കിയിരുന്നു. യാത്രാപരിപാടികൾ തന്റെ സന്യാസചര്യകൾക്ക് വീഴ്ച വരുത്തുമെന്നിരുന്നിട്ടും സഭയുടെ താൽപര്യങ്ങൾക്ക് മുന്തിയ പരിഗണന നൽകിയിരുന്ന ചാത്തുരുത്തിൽ റമ്പാച്ചൻ തന്റെ ഗുരുവിന്റെ നിർദ്ദേശം ശിരസാ വഹിക്കുവാൻ തന്നെ തീരുമാനിച്ചു. അങ്ങനെ കുന്നംകുളം ചിറളയം പള്ളിയിൽ നിന്ന് ആരംഭിച്ച പാത്രിയർക്കീസിന്റെ പള്ളി സന്ദർശനങ്ങൾക്ക് ചാത്തുരുത്തി റമ്പാച്ചൻ ദ്വിഭാഷി എന്ന നിലയിൽ സഹയാത്രികനായി. പാത്രിയർക്കീസിന്റെ ചിന്തകളും ഉദ്ദേശ്യങ്ങളും മലങ്കരയെ കോളനിയാക്കാനുള്ള താൽപര്യങ്ങളും യഥാസമയം ഗുരുവിനെ അറിയിച്ച് പ്രതിരോധം തീർക്കുവാൻ ഗുരുവിനെ സഹായിച്ചത് ശിഷ്യനാണ്.

പാലക്കുന്നത്ത് വലിയ തിരുമേനി പാത്രിയർക്കീസിനെ സന്ദർശിക്കുവാൻ പലതവണ ആഗ്രഹിച്ചു എന്നും എന്നാൽ ഓരോ തവണയും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രതിബന്ധങ്ങൾ സൃഷ്ടിക്കുക മൂലം സന്ദർശനം നടക്കാതെ പോവുന്നു എന്ന് നവീകരണ വിഭാഗത്തിന്റെ ആത്മവിശ്വാസം തകരാതിരിക്കാൻ ആ ഭാഗത്ത് വ്യാപകമായ പ്രചാരവേല നടന്നിരുന്നു. താൻ പാത്രിയർക്കീസിനെ സന്ദർശിക്കുവാൻ ആഗ്രഹിക്കുന്നതായി രണ്ടുമൂന്നു വട്ടം മാർ അത്താനാസ്യോസ് കത്തുകൾ മുഖേനയും ദൂതന്മാർ മുഖേനയും അറിയിച്ചിരുന്നു. എന്നാൽ ആ അറിയിപ്പുകൾ എല്ലാം അദ്ദേഹം തന്നെ റദ്ദാക്കുകയായിരുന്നു. മഹാരാജാവുമായി കൂടിക്കാഴ്ച നടക്കാതിരിക്കാനും അത് അസാധ്യമെങ്കിൽ കൂടിക്കാഴ്ച നീട്ടിവെയ്ക്കാനും നവീകരണമെത്രാൻ തന്ത്രം പ്രയോഗിക്കുകയായിരുന്നു എന്ന് ഏവർക്കും വൈകാതെ ബോധ്യമായി. പിന്നീട് വൈകിയില്ല, തിരുവനന്തപുരം യാത്ര നടന്നു; മഹാരാജാവ് പാത്രിയർക്കീസിന്റെ വൃദ്ധതയെ ആദരിച്ചു; പുതിയ വിളംബരം പ്രസിദ്ധീകരിക്കാമെന്ന് ഉറപ്പ് നൽകി; സമ്മാനങ്ങൾ നൽകുകയും ചെയ്തു. ദ്വിഭാഷി എന്ന നിലയിൽ ഇക്കാര്യങ്ങളിൽ ചാത്തുരുത്തി റമ്പാച്ചൻ വഹിച്ച പങ്ക് ചെറുതായിരുന്നില്ല. മടക്കയാത്രയിൽ നിരണം പള്ളിയിലുണ്ടായിരുന്ന നവീകരണ മെത്രാനെ കാണാൻ പാത്രിയർക്കീസ് സ്വമേധയാ നിരണം പള്ളിയിലെത്തിയതും മെത്രാച്ചൻ പള്ളിമേടയുടെ അകംമുറിയിൽ അഭയം തേടിയതും ആളയച്ച് വിളിപ്പിച്ചിട്ടും വരാഞ്ഞതും ദൃക്സാക്ഷിയായ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് *കണ്ടനാട് ഗ്രന്ഥവരി*യിൽ വിശദമായി വർണ്ണിച്ചിട്ടുണ്ട്. നവീകരണ മെത്രാനെ ആശ്രയിച്ചിരുന്ന വലിയൊരു വിഭാഗം അദ്ദേഹത്തോട് വിടപറയുവാൻ ഇത് കാരണമായി. ഇതിനിടയിൽ മഹാരാജാവ് വാഗ്ദാനം ചെയ്തപടി മുൻ വിളംബരം റദ്ദാക്കുന്ന പുതിയ വിളംബരം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആഗമനം ഒരു യാഥാർത്ഥ്യമാവുകയും പാലക്കുന്നത്ത് മെത്രാച്ചന് ലഭിച്ചിരുന്ന രാജകീയ വിളംബരം റദ്ദാക്കപ്പെടുകയും ചെയ്തതോടെ മലങ്കരസഭയിലെ ഗ്രൂപ്പുസമവാക്യങ്ങൾക്ക് വ്യത്യാസം വന്നു. കോട്ടയം പഴയസെമിനാരിയുടെ കൈവശക്കാരൻ, ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരുടെ സുഹൃത്ത്, വൈദികർക്ക് പരമാവധി പിന്തുണ നൽകുന്ന ആൾ എന്നീ നിലകളിൽ മലങ്കരയിലെ ബഹുഭൂരിപക്ഷം ഇടവകകളും പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെയാണ് അനുകൂലിച്ചിരുന്നത്. 1873-ൽ പരുമലയിൽ ചേർന്ന പള്ളിപ്രതിപുരുഷയോഗത്തിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാച്ചന്റെ കല്പനപ്രകാരം സമ്മേളിച്ച പള്ളിക്കാർ തുലോം ചുരുക്കമായിരുന്നു. 1876-ൽ ആ സ്ഥിതി ഭേദപ്പെട്ടു. പാത്രിയർക്കീസിന്റെ സംരക്ഷണം മാർ അത്താനാസ്യോസിന് ഇല്ലെന്നും മാർ അത്താനാസ്യോസ് അജ്ഞാതമായ ചില കാരണങ്ങളാൽ പാത്രിയർക്കീസിനെ അഭിമുഖീകരിക്കുവാൻ ഭയപ്പെടുന്നു എന്നും നേരിട്ട് കണ്ടതോടെയാണ് ശക്തിസമവാക്യങ്ങൾ മാറിയത്. അന്ത്യോഖ്യാ പാത്രിയർക്കീസ് പാലക്കുന്നത്ത് മെത്രാന്മാരെ 'ബലയാർ' എന്ന് വിളിച്ചിരുന്നത് ചിന്താശേഷിയുള്ള അനേകരെ ചിന്തിപ്പിച്ചു. ആയാറിന്റെ പ്രഭുവായ സാത്താന്റെ പേർ നവീകരണ മെത്രാന്മാർക്ക് നൽകിയത് എന്തുകൊണ്ട് എന്ന് പാത്രിയർക്കീസ് വിശദമായും പരസ്യമായും വെളിപ്പെടുത്തിയില്ലെങ്കിലും അവർ മെത്രാൻപട്ടം പ്രാപിച്ചവരല്ലെന്ന് അദ്ദേഹം നടപടികളിലൂടെ വ്യക്തമാക്കി. 'ബലയാർ' പട്ടം കൊടുത്ത കശീശന്മാർക്കും ശെമ്മാശന്മാർക്കും വീണ്ടും പാത്രിയർക്കീസ് പട്ടംകൊടുത്തുകൊണ്ട് പാലക്കുന്നത്ത് മെത്രാന്റെ മെത്രാൻ സ്ഥാനാവകാശവാദം വ്യർത്ഥമെന്ന് അദ്ദേഹം വ്യക്തമാക്കി (മുടക്കപ്പെട്ടതുകൊണ്ടാണ് വീണ്ടും പട്ടംകൊടുക്കേണ്ടി വന്നതെന്ന് ചില ആധുനിക കാനോൻ വിദഗ്ദ്ധർ എഴുതിവിടുന്നത് കണ്ടിട്ടുണ്ട്. മുടക്കുകൊണ്ട് ഒരാളുടെയും പട്ടം നഷ്ടപ്പെടുന്നില്ല എന്ന ഓർത്തഡോക്സ് വിജ്ഞാനം അവർ ഇനിയും പഠിക്കേണ്ടിയിരിക്കുന്നു. സംശയമുള്ളവർ മാറാശ്ശേരി ഇട്ടീരാ മല്പാനച്ചന്റെ 'പരിശുദ്ധാത്മാവും പട്ടത്വവും' എന്ന ലഘു ഗ്രന്ഥം സസൂക്ഷ്മം വായിച്ചു പഠിക്കട്ടെ. പാത്രിയർക്കീസ് ബാവായിൽ നിന്ന് കാര്യങ്ങൾ മനസ്സിലാക്കിയ ചാത്തുരുത്തിൽ റമ്പാൻ തന്റെ ശിഷ്യപ്രമുഖനായ പുന്നൂസ് റമ്പാനോട് ഇക്കാര്യം പറഞ്ഞിട്ടുണ്ട്. 'മാർത്തോമ്മാക്കാർക്ക് പട്ടമില്ല എന്ന് വലിയബാവാ പറയാറുണ്ട്' എന്ന് കാലംചെയ്ത പ. ദിദിമോസ് ബാവാ ഒരു സ്വകാര്യ സംഭാഷണത്തിൽ ഈ ഗ്രന്ഥകാരനോട് പറഞ്ഞതായി ഓർക്കുന്നു. പത്രോസ് ബാവായും യൂയാക്കീം കൂറിലോസും പുലിക്കോട്ടിൽ തിരുമേനിയും അപ്രകാരം നടത്തിയ അഴിച്ച് പട്ടംകൊടുക്കലുകളുടെ തീയതിയും സ്ഥലവും സ്ഥാനമേറ്റ വ്യക്തികളുടെ പേരും *കണ്ടനാട് ഗ്രന്ഥവരി*യിൽ ധാരാളം കാണുന്നുണ്ട്.).

സഭാന്തരീക്ഷം വ്യത്യാസപ്പെട്ടതോടെ വിപുലമായ ഒരു പള്ളിപ്രതിപുരുഷയോഗം കൂടിയാൽ കൊള്ളാമല്ലോ എന്ന ചിന്ത പത്രോസ് പാത്രിയർക്കീസിനും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനും ഏകകാലത്ത് ഉണ്ടായി. രണ്ടുപേരുടെയും ഉന്നം രണ്ടായിരുന്നു. പാത്രിയർക്കീസ് ആയോഗത്തിലൂടെ മലങ്കരസഭയെ അന്ത്യോഖ്യൻ സഭയുടെ കോളനിയാക്കി മാറ്റുക എന്നാണ് ലക്ഷ്യം വച്ചത്. പുലിക്കോട്ടിൽ തിരുമേനിയാകട്ടെ 1873-ലെ പരുമല സമ്മേളനത്തിന് കൂടുതൽ വിപുലമായ ഒരടിത്തറ സൃഷ്ടിച്ച് നവീകരണക്കാർക്കെതിരെ വ്യവഹാരം നടത്തി കോട്ടയം സെമിനാരി മോചിപ്പിക്കാനുള്ള പ്രവർത്തനങ്ങളാണ് ലക്ഷ്യം വച്ചത്. രണ്ടുപേരും അവരവരുടെ ലക്ഷ്യങ്ങളെപ്പറ്റി രണ്ടുപേർക്കും വിശ്വസ്തർ ആയ ചാത്തുരുത്തിൽ റമ്പാച്ചനോട് ചർച്ച ചെയ്യുമായിരുന്നു. പാത്രിയർക്കീസിന്റെ ചില മോഹങ്ങൾ സാധിപ്പിച്ചുകൊണ്ടും പുലിക്കോട്ടിൽ മെത്രാച്ചന്റെ ലക്ഷ്യങ്ങൾ നിറവേറ്റിക്കൊണ്ടും അപ്രകാരം ഒരു സമ്മേളനം കൂടുന്നത് ഉത്തമമെന്ന് റമ്പാച്ചൻ രണ്ടുപേർക്കും ആലോചന നൽകി. 1876 ജൂൺ 27 മുതൽ 30 വരെ (ചൊവ്വാ-വെള്ളി) മുളന്തുരുത്തി പള്ളിയിൽ പാത്രിയർക്കീസ് അയച്ച കല്പ്പനപ്രകാരം പള്ളിപ്രതിപുരുഷയോഗം സമ്മേളിച്ചു.

പ്രതീക്ഷിച്ചപോലെ അതിൽ പങ്കെടുത്ത പള്ളികളുടെ എണ്ണം ആരെയും അത്ഭുതപ്പെടുത്തുംവിധം വിപുലമായിരുന്നു. പാത്രിയർക്കീസിന്റെ ആത്മീയ പരമാദ്ധ്യക്ഷത യോഗം അംഗീകരിച്ചു. മാർ ദീവന്നാസ്യോസിന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും അംഗീകരിച്ചു. മൂന്നുകൊല്ലം മുമ്പ് പരുമലയിൽ ചേർന്ന സുന്നഹദോസ് കൈക്കൊണ്ട തീരുമാനങ്ങളെ പുതിയ ഭാഷയിലും ശൈലിയിലും പുലിക്കോട്ടിൽ തിരുമേനിയുടെ ആലോചനയോടെ ചാത്തുരുത്തിൽ റമ്പാൻ തയാറാക്കിയത് യോഗം അംഗീകരിച്ചു. പുതിയ മാനേജിംഗ് കമ്മിറ്റിയും സെക്രട്ടറിയും മുതൽപിടിയും പൊതുഫണ്ട് രൂപീകരണവും നടന്നു. സുന്നഹദോസ് സമാപിച്ചപ്പോൾ അതിന്റെ സംഘാടകർക്ക് പൂർണ്ണ സംതൃപ്തിയായി (മുളന്തുരുത്തി സുന്നഹദോസിന്റെ തീരുമാനപ്രകാരം മലങ്കരയിൽ മെത്രാന്മാരെ വാഴിക്കുവാനും മൂറോൻ കൂദാശ നടത്തുവാനും മാത്രമേ പാത്രിയർക്കീസിന് അധികാരമുള്ളു എന്ന് 1889-ൽ സെമിനാരിക്കേസിൽ അന്തിമവിധി പ്രഖ്യാപിച്ചുകൊണ്ട് റോയൽക്കോടതി കാര്യങ്ങളെ പണ്ഡിതോചിതമായി നിരീക്ഷിച്ചു. ലൗകികകാര്യങ്ങളിലും മറ്റ് ആത്മീയകാര്യങ്ങളിലും പാത്രിയർക്കീസിന് യാതൊരു അധികാരവും ഇല്ല എന്ന് കോടതി വ്യക്തമാക്കി. ഈ വസ്തുത മറച്ചുവെച്ച്, മുളന്തുരുത്തി സുന്നഹദോസ് മലങ്കരസഭയുടെ ലൗകിക-ആത്മീയ പരമാധികാരം പാത്രിയർക്കീസിന് തീറെഴുതി എന്ന് ഒരു മെത്രാൻ സ്ഥാനാർത്ഥി ഇടവിടാതെ ലേഖനമെഴുതുന്നത് അനേകരെ ഭ്രമിപ്പിച്ചിട്ടുണ്ട്. 1934-ലെ ഭരണഘടനയ്ക്ക് ശേഷം

മുളന്തുരുത്തിയിലെ തീരുമാനങ്ങൾക്ക് യാതൊരു പ്രസക്തിയുമില്ലെന്ന് നാം അറിഞ്ഞിരിക്കേണ്ടതാണ്. സുന്നഹദോസ് സംഘാടകരായ പുലിക്കോട്ടിൽ തിരുമേനിയെയും പരുമല തിരുമേനിയെയും പഴിച്ചിട്ട് ഇക്കൂട്ടർ എന്തു നേടാനാണാവോ? മലങ്കര അസോസ്യേഷന്റെ നിയമസാധുത ഇന്ത്യയുടെ ഉന്നതകോടതികൾ അംഗീകരിച്ചിരിക്കേ സഭയെ ബന്ധിക്കുന്ന ഏത് മുൻ തീരുമാനം റദ്ദാക്കുവാനും പുതിയ തീരുമാനങ്ങൾ സ്വീകരിക്കുവാനും സഭയ്ക്ക് അധികാരാവകാശങ്ങൾ ഉണ്ടായിരിക്കേ ഇവർ എന്തിനാണാവോ ആവേശപൂർവ്വം കായ്ച്ചുനിൽക്കുന്ന മുളന്തുരുത്തി കാനോനാകളെ കല്ലെറിയുന്നത്?)

അങ്കലാപ്പിലായത് നവീകരണമെത്രാന്മാരാണ്. അംഗീകാരമുള്ള ഒരു മലങ്കര മെത്രാപ്പോലീത്തായും മാനേജിംഗ് കമ്മിറ്റിയും പൊതുഫണ്ടും ഉണ്ടായിക്കഴിഞ്ഞു. ഏതു നിമിഷവും വ്യവഹാരം ആരംഭിക്കാം. അതിൽ നിന്ന് എങ്ങനെ തടിയൂരാം? അതായി ആ ക്യാമ്പിലെ ചിന്തയും ചർച്ചയും.

ആയിടയ്ക്കാണ് മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുവാൻ ഏതാനും മെത്രാന്മാരെ നിയമിക്കുവാൻ പാത്രിയർക്കീസ് തീരുമാനിക്കുന്നത്. മേൽപ്പട്ടം ഏൽക്കാൻ അന്ത്യോഖ്യയിലേക്ക് പോകുന്നതും അവിടെ നിന്ന് പാത്രിയർക്കീസ് മലങ്കരയിൽ വരുന്നതും അപ്രായോഗികമാണെന്ന് അദ്ദേഹത്തിന് തോന്നിക്കാണും. ഇവിടെ മെത്രാന്മാരുടെ ഒരു സുന്നഹദോസ് ഉണ്ടായാൽ മേല്പ്പട്ടക്കാരുടെ വാഴ്ചയും വി. മൂറോൻ കൂദാശയും ഇവിടെത്തന്നെ നടത്താമല്ലോ. ഇതായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ ചിന്താഗതി (പാറേട്ട്, *മലങ്കര നസ്രാണികൾ*, വാല്യം 3, 1967, പുറം 264–265). പിന്നീട് ഏതോ വൻ സ്വാധീനം മൂലം ഈ പദ്ധതിയുടെ ലക്ഷ്യം അട്ടിമറിക്കപ്പെട്ടുവെങ്കിലും ഈ ലക്ഷ്യം അറിയാമായിരുന്ന ചാത്തുരുത്തി തിരുമേനി ഒരു കല്പനയിലൂടെയും പാലപ്പിള്ളിൽ അച്ചൻ അദ്ദേഹത്തിന്റെ സഭാചരിത്രത്തിലും ഈ കാര്യം സംശയാതീതമായി രേഖപ്പെടുത്തിയിട്ടുണ്ട് (പുലിക്കോട്ടിൽ മെത്രാച്ചന്, മറ്റു മെത്രാന്മാരെപ്പോലെ ഒരു മെത്രാസനത്തിന്റെ മാത്രം ചുമതല നൽകൽ, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം റദ്ദാക്കൽ, മാനേജിംഗ് കമ്മിറ്റിയുടെ പിരിച്ചുവിടൽ തുടങ്ങിയ പ്രതികാരനടപടികൾ സെമിനാരി വ്യവഹാരം അസാധ്യമാകുമാറ് നവീകരണമെത്രാന്റെ പ്രലോഭനങ്ങൾക്ക് പാത്രിയർക്കീസ് വഴങ്ങിയതിന്റെ ഫലമാണോ? തന്നെ അനുകൂലിക്കാമെങ്കിൽ പാത്രിയർക്കീസിന്റെ യാത്രച്ചിലവ് മുഴുവൻ താൻ ഉദാരമായി വഹിച്ചുകൊള്ളാമെന്ന് പാലക്കുന്നത്ത് മെത്രാച്ചൻ പാത്രിയർക്കീസിനെ അറിയിച്ചിരുന്നതായി *കണ്ടനാട് ഗ്രന്ഥവരി*യിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് വെളിപ്പെടുത്തുന്ന പശ്ചാത്തലത്തിൽ ഇത് ഒരു അസംഭാവ്യതയായി കാണേണ്ടതില്ല എന്ന് തോന്നുന്നു.).

ചാത്തുരുത്തി ഗീവറുഗീസ് റമ്പാച്ചന് ഏറെ തിരക്കുള്ള അസാധാരണ നാളുകൾ ആയിരുന്നു അത്. അസോസ്യേഷൻ യോഗത്തിന് തൊട്ടുപിന്നാലെ വി. മൂറോൻ കൂദാശ നടത്തുവാൻ പാത്രിയർക്കീസ് നിശ്ചയിച്ചതാണ് ഏറെ ജോലിത്തിരക്കുകൾക്ക് കാരണമായത്. മലങ്കരയിൽ അതിന് മുമ്പ് മൂറോൻ കൂദാശ നടന്നിട്ടില്ല. ആവശ്യമായ സൈത്ത് പള്ളികളിൽനിന്ന് ശേഖരിക്കുക, ആവശ്യമായ ദ്രവ്യം ശേഖരിക്കുക, കൂദാശയുടെ അനുഷ്ഠാനത്തിന് ആവശ്യമായ ധൂപക്കുറ്റികൾ, മറുവഹസകൾ എന്നിവ ശേഖരിക്കൽ, വൈദികർ അംശവസ്ത്രസഹിതം സന്നിഹിതരാകൽ എന്നീ കാര്യങ്ങൾക്ക് പാത്രിയർക്കീസിന്റെ നിർദ്ദേശപ്രകാരം എല്ലാ പള്ളിക്കാർക്കും റമ്പാന്മാർക്കും കൽപ്പന അയക്കുന്നതിന്റെ പ്രധാന ചുമതല ചാത്തുരുത്തി റമ്പാനായിരുന്നു. അപ്രകാരം കണ്ടനാട് പള്ളിയ്ക്കയച്ച കല്പന *കണ്ടനാട് ഗ്രന്ഥവരി*യിൽനിന്ന് ഉദ്ധരിക്കട്ടെ:

“കണ്ടനാട്ട് പള്ളിക്കാർക്ക്: ശുദ്ധ മൂറോൻ കൂദാശ ഈ പള്ളിയിൽ വച്ച് ചിങ്ങം 15-ന് ഞായറാഴ്ച കഴിക്കണമെന്നും വിവരം പള്ളിക്കാരെ അറിയിക്കണമെന്നും വിശുദ്ധ പിതാവ് കല്പിച്ചിരിക്കുന്നു. കൂദാശയ്ക്ക് എല്ലാ ജനങ്ങളും കൂടി സംബന്ധപ്പെട്ട് വാഴ്വ് കൈക്കൊള്ളുന്നതു കൂടാതെ ജനങ്ങൾ താന്താങ്ങളുടെ യഥാശക്തിപ്രകാരം കൈമുത്തുവയ്ക്കയും പതിവാണ്. നിങ്ങളും ഒരുങ്ങപ്പെട്ട് വന്നുചേർന്നുകൊള്ളണം. വിശേഷിച്ചും കൂദാശയ്ക്ക് 12 ധൂപക്കുറ്റി വേണ്ടപ്പെട്ടിരിക്കുന്നതിനാൽ ആ പള്ളിയിലെ വെള്ളിധൂപക്കുറ്റി ശനിയാഴ്ച അസ്തമിക്കുമ്പോഴേക്ക് ഇവിടെ എത്തിക്കുന്നത് കൂടാതെ പട്ടക്കാർ, ശെമ്മാശന്മാർ മുതൽപേർക്ക് കാപ്പ മുതലായ സ്ഥാന ഉടുപ്പുകൾ കൂടി ഉണ്ടായിരിക്കയും വേണം. എന്ന് കല്പനപ്പടി ദയറോയോ ഗീവറുഗീസ്. 1876 കർക്കിടകം 31-ന് മുളന്തുരുത്തിപ്പള്ളിയിൽ നിന്നും.”

മൂറോൻ തൈലത്തിൽ ചേർക്കുവാൻ നിർദ്ദേശിക്കപ്പെട്ട ഔഷധങ്ങൾ ഇവിടെ ലഭ്യമായിരുന്നില്ല. കോപ്റ്റിക് പാത്രിയർക്കീസിനും ബോംബെയിൽ യഹൂദൻ ദാവീദ് ദോസോന്റെ പേർക്കും എഴുതി അയച്ചതിനെത്തുടർന്ന് അവ അയച്ചുകിട്ടി.

ഒലിവെണ്ണയിൽ ആ ഔഷധങ്ങൾ പൊടിച്ച് ചേർത്ത് അതീവ രഹസ്യസ്വഭാവത്തോടെ നിർദ്ദിഷ്ട സമയം ആവിയിൽ വേവിച്ച് തിളപ്പിച്ച് അരിച്ചെടുത്ത് സ്ഫടികഭരണികളിലാക്കി. മദ്ബഹായുടെ വടക്കേ ഭിത്തിയിൽ അവ വെക്കാൻ പാകത്തിൽ ഒരു അറ വെട്ടിയുണ്ടാക്കി കതക് പിടിപ്പിച്ച് അതിൽ സൂക്ഷിച്ചു. കർക്കിടകം 27-ാം തീയതി ഇത്രയും കാര്യങ്ങൾ കഴിഞ്ഞു എങ്കിലും എന്നാണ് കൂദാശ നിർവ്വഹിക്കുന്നതെന്ന രഹസ്യം ആർക്കും അറിഞ്ഞുകൂടായിരുന്നു. കർക്കിടകം 31-ന് മേൽ കാണിച്ചപ്രകാരം പള്ളികൾക്ക് വിവരം എഴുതി അറിയിച്ചപ്പോഴാണ്

മൂറോൻ കൂദാശയുടെ തീയതി മാലോകർ അറിയുന്നത്. അതീവ ദീർഘവും സങ്കീർണ്ണവുമായ കൂദാശയുടെ ക്രമം പാത്രിയർക്കീസ് ചാത്തുരുത്തി റമ്പാനെയും മറ്റു റമ്പാന്മാരെയും പരിശീലിപ്പിച്ചു. മൂറോൻ തൈലത്തെപ്പറ്റി അതിശയോക്തി കലർന്ന കഥകൾ നാടു മുഴുവൻ പ്രചരിച്ചു. മൂറോൻ കൂദാശയുടെ സുദീർഘമായ പ്രാർത്ഥനാവേളയിൽ പ്രാർത്ഥനയുടെ ശക്തികൊണ്ട് മൂറോൻതൈലം തിളക്കുമെന്നും ആ തൈലം പരിശുദ്ധാത്മാവിന്റെ ദൃശ്യപ്രതീകമാണെന്നും തന്മൂലം അത് പാത്രിയർക്കീസ് മാത്രമേ കൂദാശ ചെയ്യാവൂ എന്നും ഓരോരുത്തർ ഭാവനാശക്തി അനുസരിച്ച് കഥകൾ മെനഞ്ഞു. ചിങ്ങം 15-ന് ശൂനോയോ പെരുന്നാൾ ദിവസം മൂറോൻ കൂദാശ നടന്നു (പ്രാർത്ഥനകൊണ്ട് തൈലം തിളച്ചില്ല എന്നും മലയാളത്തുകാരുടെ പാപം ഇത്ര വലുതോ എന്ന് ഉരുവിട്ടുകൊണ്ട് പാത്രിയർക്കീസ് സ്ലീബാ കൊണ്ട് സ്വന്തം നെറ്റിയിൽ അടിച്ചു എന്നും അവിടെനിന്ന് തെറിച്ച ഒരു തുള്ളി രക്തം മുമ്പിലിരിക്കുന്ന മൂറോൻ ഭരണിയിൽ പതിച്ചപ്പോൾ മൂറോൻ തിളച്ചുവെന്നും കഥകൾ അപകർഷതാബോധത്തിന് പേരുകേട്ട മലയാളികൾ പ്രചരിപ്പിച്ചു. ഉത്തരവാദപ്പെട്ട ആരും അത് തിരുത്തിയുമില്ല.). വൃദ്ധൻ ആയ പാത്രിയർക്കീസ് അനുഷ്ഠാനങ്ങളിൽ പ്രദർശിപ്പിച്ച ജാഗ്രതയും നിഷ്ഠകളും അവിടെ കൂടിയ ഏവരിലും വലിയ മതിപ്പുണ്ടാക്കി. പാത്രിയർക്കീസിന്റെ മുഖ്യസഹായിയും അർക്കദിയാക്കോനുമായി നിൽക്കുന്ന ചാത്തുരുത്തി റമ്പാച്ചന് മൂറോൻ കൂദാശ വലിയ ഒരു അനുഭവമായിരുന്നു.

കൂദാശ ചെയ്ത മൂറോൻ പള്ളികളിൽ കൊടുക്കുവാൻ അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ബാവാ ചുമതലപ്പെടുത്തി. മൂറോൻ കൂദാശയ്ക്ക് കൈമുത്ത് നൽകിയിട്ടില്ലാത്തവരിൽനിന്ന്, മൂറോൻ കൊടുക്കുമ്പോൾ മൂറോൻ കൂദാശ ചെയ്തതിന്റെ പ്രതിഫലമായി കൈമുത്ത് ശേഖരിച്ച് തന്നെ ഏൽപിക്കണമെന്ന് പാത്രിയർക്കീസ് പ്രത്യേകം ശട്ടംകെട്ടിയിരുന്നു. മാർ ഗ്രീഗോറിയോസ് അബ്ദുള്ളാ മൂറോൻ കൊടുത്ത സ്ഥലങ്ങളിലൊക്കെയും ഭീമമായ ഓരോ തുക ചോദിച്ചുവാങ്ങി. ഒരു ഭാഗം പാത്രിയർക്കീസിനും ഒരു ഭാഗം തനിക്കും എന്നായിരുന്നു അദ്ദേഹത്തിന്റെ ന്യായീകരണം. പള്ളികൾ പരിചയപ്പെടുത്തുവാൻ സ്വന്തം ശിഷ്യൻ വട്ടശ്ശേരിൽ ഗീവറുഗീസ് ശെമ്മാശനെ റമ്പാച്ചൻ കൂടെ ദ്വിഭാഷി എന്ന നിലയിൽ അയച്ചിരുന്നു (കുന്നംകുളത്ത് വി. മൂറോൻ കൊണ്ടുചെന്നപ്പോൾ തൊഴിയൂരിലെ ബലയാർ - ജോസഫ് മാർ കൂറിലോസ് ആലത്തൂക്കാരൻ - ചോദിച്ച പണം കൊടുത്ത് കുറെ തൈലം വാങ്ങി എന്നും അതിലൊരു ഭാഗം നവീകരണസഭയിലെ ബലയാറിന് - തോമസ് മാർ അത്താനാസ്യോസിന് നൽകി എന്നും ബാക്കിയുള്ളത് മദ്ബഹായിൽ ഒരു ഭാഗത്ത് രഹസ്യമായി സൂക്ഷിച്ചിട്ടുണ്ടെന്നും

കർസോനി ഭാഷയിൽ വിവരിക്കുന്ന ഒരു രേഖ തൊഴിയൂരിൽ ഈ ഗ്രന്ഥ കാരൻ കണ്ടതായി ഓർക്കുന്നു.).

ഒരു പാത്രിയർക്കീസിനും സ്വന്തം കീഴിലുള്ള ഒരു മെത്രാപ്പോലീത്താ യുടെ മേൽ യാതൊരു നിയന്ത്രണാധികാരവും ഫലത്തിൽ ഇല്ലല്ലോ എന്ന് അബ്ദുള്ളാ ഗ്രീഗോറിയോസിന്റെ ചര്യകൾ ചാത്തുരുത്തി റമ്പാച്ചനെ അത്ഭുതപ്പെടുത്തി.

മലങ്കരയിൽ ഏതാനുംപേരെ മെത്രാന്മാരായി വാഴിക്കുവാൻ പാത്രി യർക്കീസ് നിശ്ചയിച്ചു. സ്ഥാനാർത്ഥികളെപ്പറ്റി പാത്രിയർക്കീസിന് വിശ്വ സ്ഥമായി വിവരങ്ങൾ നൽകുവാൻ ഉണ്ടായിരുന്നത് ചാത്തുരുത്തിൽ റമ്പാൻ ആയിരുന്നു. മെത്രാന്മാരെ വാഴിക്കാൻ പോകുന്നു എന്ന വാർത്ത കാട്ടുതീ പോലെ പടർന്നു. ശുപാർശയ്ക്കായി ചാത്തുരുത്തിൽ റമ്പാനെ അസംഖ്യം പേർ സമീപിച്ചു. റമ്പാച്ചൻ മെത്രാൻ സ്ഥാനാർത്ഥികളെ കണ്ടെത്താൻ പാത്രിയർക്കീസ് തന്നിലേൽപ്പിച്ച ദൗത്യം വിശ്വാസപൂർവ്വം വിനിയോഗിച്ചു. ആ തലമുറയിൽ സുസമ്മതരും സുറിയാനി മല്പാന്മാരും പ്രബലമായ ഇടവകകളുടെ പിൻബലമുള്ള സ്ഥാനാർത്ഥികളെയാണ് അദ്ദേഹം നിർദ്ദേശിച്ചത്.

1. കോനാട്ട് മല്പാൻ ഭവനത്തിലെ ഗീവറുഗീസ് റമ്പാച്ചൻ.
2. വടക്കൻപറവൂർ ഇടവകയിലെ കൂരൻ കടവിൽ പൗലൂസ് മല്പാൻ.
3. അകപ്പറമ്പ് അമ്പാട്ടിൽ ഗീവർഗ്ഗീസ് കത്തനാർ.
4. കോലഞ്ചേരി മുറിമറ്റത്തിൽ പൗലൂസ് മല്പാൻ.
5. കണ്ടനാട് കരോട്ടുവീട്ടിൽ ശെമവൂൻ കോറെപ്പിസ്കോപ്പാ.

ഇവരിൽ ആദ്യത്തെ രണ്ടുപേർക്ക് കോനാട്ട് മാർ യൂലിയോസ്, കട വിൽ മാർ അത്താനാസ്യോസ് എന്ന പേരുകളിലും ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ്, അമ്പാട്ടിൽ മാർ കൂറിലോസ് എന്നിവർക്കും വടക്കൻ പറവൂർ പള്ളിയിൽവച്ച് യഥാക്രമം ഡിസംബർ (1876) 3-ാം തീയതിയും ഡിസംബർ 10-ാം തീയതിയും മേൽപട്ടസ്ഥാനം നൽകി. രണ്ടുമൂന്ന് കാര്യ ങ്ങളിൽ പാത്രിയർക്കീസ് പ്രദർശിപ്പിച്ച സ്വേച്ഛാപ്രവണത ഈ പട്ടംകൊ ടകളിൽ പ്രകടമായിരുന്നു.

1. സ്ഥാനാർത്ഥികളെപ്പറ്റി മലങ്കര മെത്രാനോടോ മാനേജിംഗ് കമ്മിറ്റി യോടോ ആലോചിക്കുകപോലും ചെയ്തില്ല.

2. മലങ്കര മെത്രാൻ ഉൾപ്പെടെ മലങ്കരയിലുണ്ടായിരുന്ന രണ്ടു മേൽപ ട്ടക്കാർക്കും ഈ പട്ടംകൊടയിൽ പങ്കെടുക്കാൻ അവസരം നൽകിയില്ല.

3. സ്ഥാനാർത്ഥികൾ സഭയോടു നടത്തുന്ന വിശ്വാസപ്രതിജ്ഞ - ശൽമൂസാ - പട്ടംകൊട ക്രമത്തിലുള്ളത് ആവശ്യാനുസരണം ഭേദപ്പെ

ടുത്തി വ്യക്തിഗത ഉടമ്പടിയാക്കി തീർക്കുകയും ലൗകിക ഉടമ്പടികളെ പ്പോലെ അത് സർക്കാർ ആഫീസിൽ രജിസ്റ്റർ ചെയ്യിക്കുകയും ചെയ്തു.

പാത്രിയർക്കീസിന്റെ ഈദൃശ ചെയ്തികളെ ദ്വിഭാഷിയും സെക്രട്ടറി യുമായ ചാത്തുരുത്തിൽ റമ്പാൻ ആഴത്തിൽ ഗ്രഹിച്ചു എങ്കിലും ഒട്ടും പ്രതികരിച്ചില്ല. നാലു മെത്രാന്മാർക്ക് സ്വതന്ത്ര ഭരണച്ചുമതല നൽകിയ തിലെ ദുരൂഹത ദ്വിഭാഷി ശ്രദ്ധിച്ചു. മാർ യൂലിയോസിനെ തുമ്പമൺ, മാർ അത്താനാസ്യോസിനെ കോട്ടയം, മാർ ഗ്രീഗോറിയോസിനെ നിരണം, മാർ കൂറിലോസിനെ അങ്കമാലി എന്നീ മെത്രാസനങ്ങളിലേക്ക് എന്ന് പട്ടംകൊടയിൽ പ്രഖ്യാപിച്ചിരുന്നു. ലൗകികാധികാരം പാത്രിയർക്കീ സിന് അടിയറ വയ്ക്കുന്ന ശൽമൂസാ പുതിയതായി രജിസ്റ്റർ ചെയ്തു നൽകിയാൽ മാത്രം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് കൊല്ലം മെത്രാസനം നൽകാമെന്ന് പാത്രിയർക്കീസ് ഔദാര്യം കാട്ടി. ഫലത്തിൽ മലങ്കര മെത്രാപ്പോലീത്താ എന്ന തസ്തിക ഇല്ലായ്മ ചെയ്യാനുള്ള നീക്ക മായിരുന്നു അത്. അതിന്റെ പുറകിൽ മറ്റു ചില പ്രലോഭനങ്ങളും ചരടു വലികളും ഉണ്ടെന്ന് ഗ്രഹിച്ച ചാത്തുരുത്തിൽ തിരുമേനി പൊട്ടിത്തെറി കൾ ഒഴിവാക്കാൻ ഗുരുവിനെ ഉപദേശിച്ചു. മാർ ദീവന്നാസ്യോസ് ഉട മ്പടി നൽകാമെന്ന് പ്രതീക്ഷ നൽകിയെങ്കിലും ഉടമ്പടി ഒരിക്കലും നൽകി യില്ല. സമുദായം ഒന്നടങ്കം അദ്ദേഹത്തിന്റെ പിന്നിൽ ഉണ്ടായിരുന്നതി നാൽ പാത്രിയർക്കീസിന് ഒന്നുംതന്നെ ചെയ്യുവാൻ കഴിയുമായിരുന്നില്ല. അതേസമയം ഈദൃശ ചെയ്തികൾ മൂലം പാത്രിയർക്കീസിന്റെ ജന സമ്മതി കുത്തനെ താണുകൊണ്ടിരുന്നു. തിരിച്ചുപോകുന്നതിനു മുമ്പ് തിരുവനന്തപുരത്ത് ചെന്ന് മഹാരാജാവിനെ ഒരിക്കൽ കൂടി കാണുവാൻ പാത്രിയർക്കീസ് അനുവാദം അഭ്യർത്ഥിച്ചു. സന്ദർശനോദ്ദേശ്യം എന്തെന്ന് ആർക്കും അറിഞ്ഞുകൂടാ. എന്തായാലും സന്ദർശനാനുമതി ലഭിച്ചില്ല. കാര്യങ്ങൾ പന്തിയല്ല എന്ന് ഉൾവൃത്തങ്ങളിൽ ഏവർക്കും ബോധ്യപ്പെട്ടു. ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് അദ്ദേഹത്തെ നാട്ടി ലേക്കു മടങ്ങിപ്പോകുവാൻ ഉപദേശിച്ചു. മടക്കയാത്രയിൽ കുന്നംകുളത്തെ ത്തിയ പാത്രിയർക്കീസ് ചിറളയം പള്ളിയിൽവച്ച് 1877 മെയ് 17-ന് സ്വർഗ്ഗാ രോഹണപ്പെരുന്നാൾ ദിവസം മുറിമറ്റത്തിൽ പൗലോസ് റമ്പാന് മാർ ഈവാനിയോസ് എന്ന പേരിൽ കണ്ടനാടിനും കരോട്ടുവീട്ടിൽ ശെമവൂൻ റമ്പാന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ കൊച്ചിക്കും മെത്രാൻ സ്ഥാനം നൽകി. തൊട്ടടുത്ത് പഴയ പള്ളിയിലുണ്ടായിരുന്ന പുലിക്കോ ട്ടിൽ തിരുമേനിയെ മേൽപട്ടസ്ഥാനാരോഹണത്തിലേക്ക് ആരും ക്ഷണി ച്ചില്ല. പിന്തുണ നഷ്ടപ്പെട്ടിട്ടും കൈവശം വന്നുചേർന്ന വിവിധ രൂപത്തി ലുള്ള കൈമുത്തിന്റെ അഹന്ത അദ്ദേഹത്തെ അസ്തപ്രജ്ഞനാക്കി. മാനേജിംഗ് കമ്മിറ്റി പിരിച്ചുവിട്ടു. മെത്രാന്മാർ പരസ്പരം മറ്റുള്ളവരുടെ

മെത്രാസനത്തിൽ ഇടപെടരുതെന്നും മാർ ദീവന്നാസ്യോസിനെ പ്രവേശിപ്പിക്കരുതെന്നും വ്യവസ്ഥ ചെയ്തു. ചാലശ്ശേരി പള്ളിയിൽ വച്ച് പുതിയ 6 മെത്രാന്മാരിൽ ചാത്തുരുത്തി മെത്രാനെക്കൊണ്ട് മൂന്ന് പൂർണ്ണ ശെമ്മാശന്മാരുടെയും മറ്റും പട്ടംകൊട പാത്രിയർക്കീസ് നിർദ്ദേശങ്ങൾ നൽകി നടത്തിച്ചു. അതുകഴിഞ്ഞ് ആറ് മെത്രാന്മാരും പാത്രിയർക്കീസിനെ യാത്രയാക്കാൻ വന്ന ചെറിയ സംഘവും പുലിക്കോട്ടിൽ തിരുമേനിയും പട്ടാമ്പി റെയിൽവേ സ്റ്റേഷനിൽ എത്തി. വണ്ടിയിൽ കയറി. വണ്ടി നീങ്ങുന്നതു വരെയും മലങ്കരസഭയെ ഭിന്നതയിൽ നിലനിർത്താൻ ആവശ്യമായ നിർദ്ദേശങ്ങൾ പാത്രിയർക്കീസ് ആവർത്തിച്ച് നൽകിക്കൊണ്ടിരുന്നു.

പാത്രിയർക്കീസ് പോയതോടെ മെത്രാന്മാർ കുന്നംകുളം ചാവക്കാട് വഴി വെട്ടിക്കൽ എത്തുകയും 40 ദിവസം ഉപവാസത്തിലും ധ്യാനത്തിലും കഴിയുകയും ഒടുവിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അവിടെ എത്തുകയും അവർ തമ്മിൽ പാത്രിയർക്കീസിനെ അവഗണിച്ച് ഐക്യപ്പെടുകയും ചെയ്ത വിവരം മുൻ അദ്ധ്യായത്തിൽ വിവരിച്ചുവല്ലോ.

സഭാകേന്ദ്രം വീണ്ടും പരുമലയായി മാറി. വൈദികവിദ്യാഭ്യാസം കൂടുതൽ ശക്തിപ്പെട്ടു. ഇതിനിടയിൽ പാലക്കുന്നത്ത് വലിയ മെത്രാച്ചൻ എലി കടിച്ച വിഷം മൂലം അന്തരിച്ച് മാരാമണ്ണ് പള്ളിയിൽ സംസ്കരിക്കപ്പെട്ടു. മലങ്കരസഭയെ ശിഥിലമാക്കുവാൻ പാത്രിയർക്കീസ് ചെയ്ത മുറിവുകളെ ഉണക്കി മെത്രാന്മാരുടെ സഹകരണം ഉറപ്പാക്കി, മാനേജിംഗ് കമ്മിറ്റി പുനർ ജീവിപ്പിച്ച് വ്യവഹാരത്തിനാവശ്യമായ ധനം സമാഹരിച്ച് യോഗ്യന്മാരായ വക്കീലന്മാരെ ഏർപ്പാട് ചെയ്ത് പ്രസിദ്ധമായ സെമിനാരിക്കേസ് 1879-ൽ ആലപ്പുഴ കോടതിയിൽ ആരംഭിച്ചു.

അന്ത്യോഖ്യായുടെ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ എല്ലാ വിലക്കുകളെയും നിരോധനങ്ങളെയും അതിജീവിച്ചും അവഗണിച്ചും കൊണ്ട് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ നോട്ടീസ് കൽപനയനുസരിച്ച് 1878 ഫെബ്രുവരി 18-ന് (കുംഭം 6) പരുമല സെമിനാരിയിൽ സമ്മേളിച്ചു. അസോസ്യേഷൻ രൂപീകരണത്തിനായുള്ള പരുമല സമ്മേളനത്തേക്കാൾ മലങ്കരസഭാചരിത്രത്തിൽ വഴിത്തിരിവായിത്തീർന്ന ഈ പരുമല സമ്മേളനത്തിൽ ചികിത്സയിലായിരുന്ന അമ്പാട്ട് മാർ കൂറിലോസ് ഒഴികെ എല്ലാ മെത്രാന്മാരും പങ്കെടുത്തു. യോഗതീരുമാനമനുസരിച്ച് അദ്ധ്യക്ഷത വഹിച്ച പുലിക്കോട്ടിൽ തിരുമേനി വീണ്ടും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് സർവസമ്മതമായി തിരിച്ചുവരികയായിരുന്നു. അസോസ്യേഷൻ യോഗം മാനേജിംഗ് കമ്മിറ്റിയെ പുനർജീവിപ്പിച്ചും മെത്രാന്മാർക്കു പുറമേ

1. മാവേലിക്കര വടക്കേത്തല അലക്സന്ത്രയോസ് കത്തനാർ
2. നീലംപേരൂർ മാലിത്തറ ഏലിയാസ് കത്തനാർ
3. തെക്കൻ പറവൂർ തോപ്പിൽ ലൂക്കോസ് കത്തനാർ
4. പുതുപ്പള്ളിൽ എളുന്തുരുത്തിൽ പീലിപ്പോസ് കോറി
5. കോട്ടയത്ത് കുന്നുംപുറത്ത് കുരിയൻ റൈട്ടർ
6. കുന്നംകുളങ്ങര പനക്കൽ പാത്തപ്പൻ ഐപ്പൂരു
7. കണ്ടനാട് തുകലൻ പൗലോസ്
8. മുളന്തുരുത്തിൽ ചാലിൽ ചെറിയ
9. കുമരകത്ത് മുറിപ്പുരക്കൽ കുരുവിള മേനോൻ
10. വെളിനാട്ട് പുത്തൻപുരയ്ക്കൽ തോമ്മാ
11. പള്ളത്ത് എടത്തുംപടിക്കൽ കുര്യൻ
12. പുത്തൻകാവിൽ കൊല്ലംപറമ്പിൽ ഈപ്പൻ
13. പാമ്പാക്കുട കോനാട്ട് ഇട്ടൻപിള്ള
14. കുറുപ്പംപടിക്കൽ കല്ലറയ്ക്കൽ കുഞ്ഞുവർക്കി
15. മാമലശ്ശേരിൽ എടയത്ത് ചെറിയ
16. മുളന്തുരുത്തി ചാത്തുരുത്തി വർക്കി
17. അങ്കമാലി വയലിപ്പറമ്പിൽ ഇട്ടൂപ്പ്

നേരത്തെ തെരഞ്ഞെടുക്കപ്പെട്ട ഇവരോടുകൂടെ താഴെ പറയുന്നവർ ഈ യോഗത്തിൽ വച്ച് തെരഞ്ഞെടുക്കപ്പെട്ടു.

18. നിരണത്ത് പുത്തൂപ്പള്ളി ഗീവറുഗീസ്
19. ചാത്തന്നൂർ കോയിപ്പുറത്ത് ചാക്കോ
20. കൈപ്പട്ടൂർ തേരകത്ത് കൊച്ചുകോശി
21. ചെങ്ങന്നൂർ കടത്തോട്ടിൽ മാമ്മൻ
22. കല്ലൂപ്പാറ അഴകുപ്പുറത്ത് ഈപ്പൻ കത്തനാർ
23. നിരണത്ത് എലഞ്ഞിക്കൽ പെരുമാൾ
24. കാരക്കൽ മൂലമണ്ണിൽ ചെറിയാൻ
25. റാന്നിയിൽ കല്ലപ്പറമ്പിൽ ചാക്കോ
26. മേപ്രാൽ പൂതിയോട്ട് പുത്തൻപുരയ്ക്കൽ മാത്തു
27. കണ്ടനാട് കരോട്ടുവീട്ടിൽ കോര.
28. കുമരകത്ത് ഉമ്മാശ്ശേരി ഇട്ടി
29. കോട്ടയത്ത് എറികാട്ട് മാത്തു
30. വാകത്താനത്ത് ചെട്ടിപ്പറമ്പിൽ തൊമ്മൻ
31. കുറിച്ചിയിൽ കല്ലിശ്ശേരി ഉലഹന്നാൻ
32. കുറിഞ്ഞിയിൽ പാലാൽ ഇട്ടൻ
33. കല്ലൂപ്പാറ മാരേട്ട് ഔസേപ്പ്
34. കല്ലൂപ്പാറ കണ്ടത്തിൽ പോത്തൻ
35. കോട്ടയത്ത് തെക്കേതലക്കൽ കുര്യൻ വക്കീൽ

36. അങ്കമാലി ചക്കരയകത്തൂട്ട് തരിയൻ
37. നിരണം മാന്നാനത്ത് വെങ്ങാഴിയിൽ യോഹന്നാൻ
38. പുതുപ്പള്ളിൽ പാറയ്ക്കൽ ഈശോ

(പാത്രിയർക്കീസ് ബാവായെ മറികടന്ന് രൂപീകരിക്കപ്പെട്ട ഈ പുതിയ മാനേജിംഗ് കമ്മിറ്റിയിലും പരുമല സെമിനാരി മല്പാൻ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കത്തനാരുടെ പേർ ഇല്ല എന്നത് നമ്മെ അത്ഭുതപ്പെടുത്തുന്നു.)

സെമിനാരിയും മറ്റു പൊതുമുതലുകളും വീണ്ടെടുക്കാനുള്ള വ്യവഹാരം ഉടൻ ആരംഭിക്കുവാൻ യോഗം നിശ്ചയിച്ചിട്ട് അതിലേക്ക് പ്രാരംഭമായി അംഗങ്ങൾ 150 രൂപ വീതം നൽകി 6000 രൂപായുടെ ഫണ്ട് സ്വരൂപിക്കുകയും ചെയ്തു. കോട്ടയം മുതൽ തെക്കോട്ടുള്ള ശെമ്മാശന്മാരെ പരുമലയിൽ പഠിപ്പിക്കുവാൻ യോഗം തീരുമാനിച്ചു; അതിന്റെ ചുമതല മാർ ഗ്രീഗോറിയോസിന് നൽകി.

പാത്രിയർക്കീസ് ഏകപക്ഷീയമായി ആറ് മെത്രാന്മാരെ വാഴിച്ചു എങ്കിലും മലങ്കരമെത്രാൻ ഉൾപ്പെടെ മൂന്നു മെത്രാന്മാരെ മലങ്കരയിൽ ആവശ്യമുള്ളു എന്ന ആശയം പരുമല അസോസ്യേഷൻ അനൗപചാരികമായി പങ്കുവച്ചു. മലങ്കര മെത്രാപ്പോലീത്താ കോട്ടയത്തും വടക്കേ ദിക്കിന്റെ മെത്രാൻ അങ്കമാലിയിലും തെക്കേ ദിക്കിന്റെ മെത്രാൻ പരുമലയിലും ആസ്ഥാനം ആക്കി ഭരണം നടത്തണമെന്ന് ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് അവതരിപ്പിച്ച ചിന്ത ഏവരും സഗൗരവം പരിഗണിച്ചു. ഈ ആശയഗതി അംഗീകരിച്ചതുകൊണ്ടാണ് കൊല്ലം, തുമ്പമൺ, കണ്ടനാട്, കൊച്ചി എന്നീ മെത്രാസനങ്ങൾക്ക് ഏറെക്കാലം ആസ്ഥാനം ഉണ്ടാക്കുവാൻ ആരും ശ്രമിക്കാതിരുന്നത്. ആലുവായിൽ ഒരു സെമിനാരിയും പള്ളിയും പണിയാൻ അമ്പാട്ട് മാർ കൂറിലോസ് തിരുമേനി 1878-ൽ വിസ്തൃതമായ ഒരു പുരയിടം വാങ്ങിച്ച് അവിടെ പള്ളി പണിയുവാൻ അപേക്ഷ നൽകി. പ. പരുമല തിരുമേനി അന്തരിച്ച് 30-ാം ദിവസം കൂടിയ യോഗത്തിൽ രണ്ടു മെത്രാന്മാരെ ആവശ്യപ്പെട്ടതും പിന്നീട് ഔപചാരികമായി പൗലൂസ് റമ്പാൻ, ഗീവറുഗീസ് റമ്പാൻ എന്നീ രണ്ടു പേരെ മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുത്തതും ഈ ധാരണ പ്രകാരമായിരുന്നു. അക്കാലത്ത് സഭയുടെ കേന്ദ്രആസ്ഥാനം പരുമല സെമിനാരി ആയിരുന്നു. 1879-ൽ സെമിനാരി വ്യവഹാരം ഫയൽ ചെയ്യപ്പെട്ടു. സെമിനാരി വ്യവഹാരത്തിൽ പരുമല സെമിനാരിയിൽ വച്ച് കമ്മീഷൻ സത്യത്തിന്മേൽ നൽകിയ മൊഴി പരുമലയുടെ സുഗന്ധത്തെ ദ്വിഗുണീഭവിപ്പിച്ചു.

“1055-ാമാണ്ട് കന്നി മാസം 26-ാം തീയതി പരുമല സിമ്മനാരിയിൽ

പാർക്കും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോട് കമ്മീഷൻ സ്ഥലത്തു വച്ച് സത്യത്തിന്മേൽ വാങ്ങിയ മൊഴി.

വയസ് – 32. വാദി വക്കീൽ ചോദ്യത്തിന് ഉത്തരം.

നമ്മുടെ സ്ഥാനം മെത്രാൻ ആണ്. സമണിൽ പറയുന്ന പ്രമാണം നമ്മുടെ സ്ഥാത്തിക്കോൻ ആകുന്നു. സ്ഥാത്തിക്കോനിൽ പറയുന്നത് നമ്മെ നിരണം മുതലായ പള്ളികൾക്കു മെത്രാനായിട്ടാണ്. വാദിയെ ഇതിന് മുമ്പിരുന്ന പാത്രിയർക്കീസ് ബാവാ മലയാളം അടച്ച് മെത്രാനായിട്ടാണ് വാഴിച്ചിരുന്നത്. ഈ വാദിക്ക് വേറെയും സ്ഥാനം ഉണ്ട്. ആയത് മലയാളത്തിലുള്ള സുറിയാനിക്കാരുടെ പൊതുവിന്നടുത്ത കമ്മട്ടിയിലെ പ്രസിഡണ്ടാണ്. ആ പ്രസിഡണ്ട് എന്നുള്ള അധികാരം മലയാളത്തുള്ള അധികാരം – മലയാളത്തുള്ള സുറിയാനിപ്പള്ളികൾ ഏഴ് ഇടവകയായിട്ട് ഭാഗിച്ചിട്ടുണ്ട് – അതുകളിന്മേൽ ഒക്കെയും പൊതുവിന്നടുത്ത അധികാരവും വാദിക്കുണ്ട്. പരുമല സിമ്മനാരി പണിയിച്ചിട്ടുള്ളതും വാദി ആകുന്നു. നമ്മെയും നമ്മെപ്പോലെ വേറെ മെത്രാന്മാരെയും വാഴിച്ചിട്ടുള്ളതുകൊണ്ടും വാദിക്ക് ഈ വ്യവഹാരം കൊണ്ടു വരുന്നതിന് യാതൊരു ദോഷവും ഇല്ല. വാദിക്ക് സർക്കീട്ടു ചെയ്യേണ്ടതായ സമയം നീക്കി ഉള്ള താമസമൊക്കെയും പരുമല സിമ്മനാരിയിൽ ആണ്. ആയത് സിമ്മനാരി പണിയിച്ചത് മുതൽ മേൽപ്പറഞ്ഞ സിമ്മനാരിയിലാണ് താമസിക്കുന്നത്. പണിയിച്ചത് 47–ലോ 48–ലോ ആകുന്നു. വാദിയുടെ വക ആയി കട്ടിൽ, കിടക്ക, മേശ, കസേരകൾ, കല്ലച്ചുകൂട്ടം, പെട്ടിബോട്ട് മുതലായി അനേകം സാമാനങ്ങൾ അവിടെ ഉണ്ട്. ഇതുകൾക്ക് ഏകദേശം 1000 രൂപായോളം വിലപിടിക്കും. നാം നിരണത്തും പരുമലയിലും പതിവായി പാർക്കയാണ്. 1053–ാമാണ്ട് കുംഭം മുതൽ ആണ് നാം അവിടെ താമസിക്കുന്നത്. പഠിപ്പിക്കുന്ന വകക്കാണ് പരുമല സിമ്മനാരിയിൽ താമസിക്കുന്നത്. ഇപ്പോഴും സാമാനങ്ങൾ ഒക്കെയും വാദിയുടെ അനുവാദപ്രകാരം നാം സൂക്ഷിച്ചു വരുന്നു. 1053 കുംഭത്തിൽ പ്രസിഡണ്ടായ വാദിയും കമ്മട്ടിക്കാരും പള്ളിക്കാരും കൂടി സുന്നഹദോസു കൂടി നിശ്ചയിച്ചു. ആ നിശ്ചയപ്രകാരം ആണ് നാം പരുമല പഠിപ്പിക്കുന്നതിന്നായി താമസിക്കുന്നതും. വാദിക്ക് പ്രസിഡണ്ടിന്റെ സ്ഥാനം ലഭിച്ചത് പാത്രിയർക്കീസ് ബാവായാലും സഭയാലും ആകുന്നു.

പ്രതി വക്കീലിന്റെ ക്രോസ് ചോദ്യം.

ചോദ്യം: മുമ്പിൽ വാദിക്ക് മലയാളം അടക്കി മെത്രാനായി അധികാരം കൊടുക്കുകയും അതിൽ പിന്നെ ആറ് പേരെ കൂടെ ഇപ്പോൾ നിശ്ചയിക്കുകയും ചെയ്തതുകൊണ്ട് വാദിക്കുള്ള മെത്രാന്റെ അധികാരത്തിന് വല്ല കുറവും ഉണ്ടോ?

ഉത്തരം: ഈ വാദിക്ക് മലയാളം ഒട്ടുക്ക് എല്ലാ ഇടവകകളിലും പൊതുവിന്നടുത്ത അധികാരം ഉണ്ട്. അത് മലയാളത്തിന്റെ കമ്മട്ടിയുടെ പ്രസിഡണ്ട് ആകെ കൊണ്ടാകുന്നു.

ചോദ്യം: പൊതുവിന്നടുത്ത അധികാരം എന്താകുന്നു?

ഉത്തരം: പൊതുവിന്നടുത്തത് ഏഴു എടവകക്കും കൂടെ സംബന്ധമുള്ള വസ്തുക്കൾമേലും കമ്മട്ടി കൂടുമ്പോൾ നിശ്ചയിക്കപ്പെടുന്നതായ പൊതുവിന്നടുത്ത വല്ല മുതൽശേഖരങ്ങളിന്മേലും ('വിശേഷമായി ചെയ്യപ്പെടുന്ന വല്ല ആശുപത്രി മേലും' ഇത്രയും വാക്കുകൾ വെട്ടിയിട്ടുണ്ട് - എഡിറ്റർ) പണികൾ മേലും സർക്കാർ സംബന്ധമായ വ്യവഹാരങ്ങൾ മേലും വിശേഷമായി ചെയ്യപ്പെടുന്ന വല്ല ആശുപത്രിമേലും പൊതുവിൽ പട്ടത്വത്തിനായിട്ട് നിയമിപ്പാനുള്ള സിമ്മനാരി മേലും സ്കൂളിന്മേലും മറ്റും ആകുന്നു. നമ്മുടെ അധികാരത്തിൽപ്പെട്ട പള്ളികൾ മേലും മേൽപ്പറഞ്ഞ പ്രകാരമുള്ള പൊതുവിന്നടുത്ത മേലധികാരം വാദിക്കുള്ളതാകുന്നു. പൊതുവിന്നടുത്തത് എന്ന് നാം പറഞ്ഞത് ആത്മീകസംബന്ധമായും വസ്തു സംബന്ധമായും ഉള്ള അധികാരങ്ങൾ ആകുന്നു. മുമ്പെ നാം ആശുപത്രി എന്നു പറഞ്ഞതും ആത്മസംബന്ധമായിട്ടുള്ളതാകുന്നു.

ചോദ്യം: വാദിക്ക് ആത്മസംബന്ധമായും ലോകസംബന്ധമായും ഉള്ള മേലധികാരത്തെ അവിടേക്ക് കിട്ടിയിട്ടുള്ള സ്ഥാനപത്രത്തിൽ വിവരിച്ചിട്ടുണ്ടോ?

അത് പ്രമാണം ഹാജരാക്കുന്നതുകൊണ്ട് അത് നോക്കി തീർച്ചപ്പെടുത്തേണ്ടതാകയാൽ ആ ചോദ്യം ആവശ്യമില്ലാ എന്ന് വാദി വക്കീൽ തടുത്തതിനാൽ ഈ ചോദ്യം ചോദിപ്പാൻ അനുവദിച്ചില്ല.

ഉത്തരം: നമുക്ക് മെത്രാന്റെ സ്ഥാനം കിട്ടിയതിൽ പിന്നെ മേൽപ്പറഞ്ഞതുപോലെ വാദിക്കുള്ള മേലധികാരത്തെപ്പറ്റി പാത്രിയർക്കീസ് ബാവായിൽ നിന്ന് ഏതെങ്കിലും പ്രമാണം ഉണ്ടായതായി നമുക്കറിവില്ല.

ചോദ്യം: വാദിക്കു മുമ്പുണ്ടായിരുന്ന അധികാരലക്ഷ്യങ്ങളുടെ പിൻതീയതിക്ക് വാദിക്കു മുമ്പുണ്ടായിരുന്ന അധികാരം വിഭാഗിച്ചതായി പ്രമാണം ഉണ്ടായിരിക്കേ മേലധികാരം ഇപ്പോഴും ഉണ്ടെന്ന് പറയുന്നതെങ്ങനെ?

ഉത്തരം: നമുക്കും നമ്മെപ്പോലെ വേറെ മെത്രാന്മാർക്കും ഉണ്ടായിരിക്കുന്ന സ്ഥാനപത്രം കൊണ്ട് വാദിക്കു മുമ്പുണ്ടായിരുന്ന സ്ഥാനപത്രത്തെ അസ്ഥിരപ്പെടുത്തിയതായി ഒന്നും പറഞ്ഞിട്ടില്ല.

വാദി വക്കീലിന്റെ റീ ചോദ്യം:

അന്യായപ്പെട്ടിട്ടുള്ള കോട്ടയത്ത് സിമ്മനാരി മുതലായത് മേലും അതുകൾക്ക് വ്യവഹാരപ്പെടുവാനും ഉള്ള അധികാരം ആർക്കാകുന്നു?

ഈ ചോദ്യം നൂതന ചോദ്യമാകുന്നു എന്ന് 1-ാം പ്രതിയുടെ വക്കീൽ തടുത്തു. കോർട്ട് അനുവദിക്കായ്കയാൽ,

ഉത്തരം: അതുകളുടെ അധികാരം വാദിക്കാകുന്നു.

കോർട്ട് ചോദ്യം: മേൽപ്പറഞ്ഞ വസ്തുക്കൾക്ക് വേറെ ആളുകൾക്ക് അധികാരം ഉണ്ടോ?

ഉത്തരം: കോട്ടയത്ത് സിമ്മനാരി മുതലായ വസ്തുക്കൾക്ക് വേറെ മെത്രാന്മാർക്ക് അധികാരം കൊടുത്തിട്ടില്ല.

(ഒപ്പ്)

വാദി വക്കീൽ കൃഷ്ണയ്യർ (ഒപ്പ്)

പ്രതി വക്കീൽ കോശി (ഒപ്പ്)

സ്ഥാത്തിക്കോൻ ഹാജരാക്കിയത് കമ്മീഷൻ കോടതിക്ക് കൊണ്ടുപോയിരിക്കുന്നു" (*കണ്ടനാട് ഗ്രന്ഥവരി*, പുറം 465-467).

മാർ ഗ്രീഗോറിയോസിന്റെ ഈ സാക്ഷിമൊഴികളിൽ അദ്ദേഹത്തിന്റെ ദീർഘവീക്ഷണം, വാചം യമിത്വം, സത്യസന്ധത, ലക്ഷ്യബോധം, സഭാസ്നേഹം തുടങ്ങി ഒരു വിശുദ്ധജീവിതത്തിന്റെ ഉടമയിൽ മാത്രം കാണാനാവുന്ന പല സൽഗുണങ്ങൾ ഒന്നിച്ച് കാണുന്നു. തപോനിഷ്ഠകളിൽ കൃത്യത പുലർത്തുന്ന പരുമല സെമിനാരിയിലെ യോഗിയെ പ്രതിയോഗികളും അഭിഭാഷകരും അത്യാദരവോടെയാണ് വീക്ഷിച്ചിരുന്നത്. ആ മുഖത്ത് കളിയാടിയിരുന്ന നിർഭയത്വവും പ്രശാന്തഗംഭീര ഭാവവും കണ്ണുകളിൽ ശേഷിച്ച കാരുണ്യാതിരേകവും അത്യാകർഷകമായിരുന്നു. വായനയുടെയും ചിന്തയുടെയും സംസ്കാരം ഇല്ലാതെ പ്രാർത്ഥനയും ഉപവാസവും മാത്രമായി സന്യാസവൃത്തിയിൽ കഴിയുന്നവരിൽനിന്ന് വ്യത്യസ്തമായി മനുഷ്യരുടെ നാനാവിധമായ പ്രശ്നങ്ങളിൽ ഇടപെടുകയും പിതാക്കന്മാരുടെ ജീവിതചരിതങ്ങളുടെ വായനയിലൂടെ മനഃശാസ്ത്രപരമായ ആഴങ്ങൾ തേടുകയും ഏകാന്തതയിൽ വേദകാര്യങ്ങളെയും മനുഷ്യജീവിത പ്രശ്നങ്ങളെയും ധ്യാനവിഷയമാക്കുകയും സർവോപരി ദിവ്യസംസർഗ്ഗത്തിൽ അഭിരമിക്കുകയും ചെയ്യുന്ന ഈ മഹർഷിവര്യന് ഹിമാലയസാനുക്കളിൽ ശാസ്ത്രവിഷയങ്ങളെ അതിസൂക്ഷ്മമായി വിശകലനം ചെയ്യുന്ന ആർഷയോഗിവര്യന്മാരുടെ ഭാരതീയ സംസ്കൃതിയോടാണ് കൂടുതൽ സാമ്യമുള്ളത്. പരുമലയിലെ അധ്യാപനം, ഇടവകഭരണം തുടങ്ങിയ ദൈനംദിന കാര്യങ്ങളിൽപോലും അദ്ദേഹത്തിന്റെ വാക്കുകൾക്ക്

അനുഗ്രഹത്തിന്റെയും ശാപത്തിന്റെയും അനുഭവങ്ങൾ അനുഭവസ്ഥർ സാക്ഷിച്ചിട്ടുണ്ട്. അദ്ദേഹം നൽകിയ 63-ാം നമ്പർ സാക്ഷിയുടെ മൊഴി യെപ്പറ്റി വ്യവഹാരകാര്യസ്ഥൻ ഇ. എം. ഫിലിപ്പ് മലങ്കരസഭയുടെ രഹ സ്യപേടകത്തിൽ നൽകുന്ന ഒരു ദൃക്സാക്ഷി വിവരണം ശ്രദ്ധിക്കുക:

"പരേതനായ പത്രോസ് പാത്രിയർക്കീസ് ബാവാ ഇവിടെ എഴുന്ന ള്ളിയിരുന്നപ്പോൾ മലങ്കര ഇടവകയെ ഏഴ് ഇടവകകളായി തിരിച്ച് മെത്രാ ന്മാരെ വാഴിച്ച് സ്ഥാത്തിക്കോൻ കൊടുത്തപ്പോൾ മലങ്കര മെത്രാപ്പോലീ ത്തായുടെയും ഇടവക മെത്രാപ്പോലീത്തന്മാരുടെയും അധികാരഭേദത്തെ വ്യക്തതപ്പെടുത്തുന്ന ഒരു രേഖയും ഉണ്ടാക്കിയില്ല. ഇടവക മെത്രാന്മാ രുടെ സ്ഥാത്തിക്കോൻ വായിച്ചാൽ അവർ അവരവരുടെ ഇടവകയിൽ സ്വതന്ത്രന്മാരായിരുന്നു എന്നല്ലാതെ മറ്റുവിധത്തിൽ അനുമാനിക്കാൻ പ്രയാസമായിരുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തി മെത്രാന്മാരിലും ധാരാളം സൗന്ദര്യപ്പിശകുണ്ടായിരുന്നു. ആ തർക്കം കേസിൽ ആദായ പ്പെടുത്തിക്കൊള്ളാമെന്ന് എതിർകക്ഷി കരുതിക്കൊണ്ട്, വലിയ തിരുമേ നിയുടെ (പഴയ) മലങ്കര സ്ഥാത്തിക്കോൻ കൊച്ചുതിരുമേനികളുടെ ഇട വക സ്ഥാത്തിക്കോൻ കൊണ്ട് റദ്ദായിപ്പോയെന്ന് ഒരു വാദം പുറപ്പെടു വിച്ചിരുന്നു. ഈ വാദം മെത്രാന്മാരുടെ മൊഴികൊണ്ട് സ്ഥാപിച്ചുകൊ ള്ളാമെന്ന് അവർക്ക് വിശ്വാസവും ഉണ്ടായിരുന്നു. അവരിൽ ആദ്യമായി മൊഴി കൊടുത്തത് പരേതനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. അദ്ദേഹത്തെ 13 ദിവസം കൊണ്ടാണ് വിസ്തരിച്ചു തീർന്നത്. മലങ്കര മെത്രാപ്പോലീത്തായും ഇടവക മെത്രാപ്പോലീത്തായും തമ്മിലുള്ള ബന്ധങ്ങളും അധികാരഭേദങ്ങളും സംബന്ധിച്ച് എതിർകക്ഷി പല വിധ ത്തിൽ അദ്ദേഹത്തെ ക്രോസ് ചെയ്ത കൂട്ടത്തിൽ ഒരിക്കൽ വളച്ചുകെട്ടി കുഴച്ചുമറിച്ച് ഒരു ദീർഘ ചോദ്യം ചോദിച്ചു. ചോദ്യവാചകം എഴുതാൻ പത്തു വരിയിൽ കുറയാതെ വേണം. വാചകവും സംഗതിയും വലിയ വളച്ചുകെട്ടും കുഴപ്പവുമായിരുന്നു. ചോദ്യം മനസ്സിലാക്കാൻ പല ആവ ർത്തി വായിച്ചു കേൾപ്പിക്കേണ്ടി വന്നു. ഈ ദീർഘചോദ്യത്തിന് സ്വതേ യുള്ള ഉത്തരം 'യെസ്' അല്ലെങ്കിൽ 'നോ' എന്ന ഒറ്റവാക്കു മാത്രമേ വരേണ്ടതായിട്ടുള്ളു. ഏതു പറഞ്ഞാലും വാദിഭാഗത്തിന് ദോഷവുമായി രുന്നു. ഈ ചോദ്യം കേട്ട ഉടൻ സാക്ഷിമൊഴികളുടെ നോട്ട് എഴുതികൊ ണ്ടിരുന്ന ഞാനും (ഫിലിപ്പും) മാലിത്തറ (ഏലിയാസ്) അച്ചനും തമ്മിൽ ഇപ്രകാരം ഒരു രഹസ്യഭാഷണം നടന്നു.

ഞാൻ: ഈ ചോദ്യത്തിന് എന്ത് ഉത്തരം പറഞ്ഞാലും ദോഷമാണല്ലോ അച്ചാ.

അച്ചൻ: അതെ, എന്തു ചെയ്യാം.

ഞാൻ: (ചോദ്യം പോലെതന്നെ വളച്ചുകെട്ടിയ വാചകത്തിൽ എനിക്ക്

തോന്നിയ ഒരു ഉത്തരം ഒരു തുണ്ടുകടലാസിൽ എഴുതി അച്ചനെ കാണിച്ചിട്ട്) ഇതുപോലെ ഉത്തരം പറഞ്ഞാൽ തരക്കേടില്ല.

അച്ചൻ: മെത്രാച്ചന് തോന്നണമല്ലോ.

ഞാൻ: നമ്മുടെ കേസിൽ ദൈവാനുകൂല്യമുണ്ടെങ്കിൽ റൂഹാദ്കുദിശാ അദ്ദേഹത്തെ തോന്നിക്കും.

ഇത്രയും ഞങ്ങൾ തമ്മിൽ സ്വകാര്യം പറഞ്ഞു കഴിഞ്ഞപ്പോൾ ആ മുറിയുടെ അകന്ന കോണിൽ ഇരുന്നിരുന്ന സാക്ഷിക്കാരൻ ഉത്തരം പറഞ്ഞു. അത് ഞാൻ എഴുതിവച്ചിരുന്ന തുണ്ടുകടലാസ് അദ്ദേഹത്തിന്റെ കൈയിൽ കൊടുത്ത് അദ്ദേഹം നോക്കി വായിച്ചാൽ എങ്ങനെയോ അപ്രകാരം പദംപ്രതി ആയിരുന്നു. ഒരുവൻ പറഞ്ഞ കാര്യം മറ്റൊരുവൻ എടുത്തുപറഞ്ഞാൽ സംഗതി ശരിയായിരിക്കാമെങ്കിലും വാചകം പദംപ്രതി വരികയില്ല. കുഴഞ്ഞുമറിഞ്ഞ വാചകത്തിൽ ഞാൻ എഴുതിവെച്ച ഉത്തരം അദ്ദേഹം അക്ഷരംപ്രതി പറഞ്ഞു കേട്ടപ്പോൾ അദ്ദേഹത്തെയും എന്നെയും ഒരു വാചകത്തിൽ തോന്നിച്ചത് പരിശുദ്ധാത്മാവാണെന്നുള്ള ബോധ്യം മൂലം ആശ്ചര്യവും സന്തോഷവും കൊണ്ട് എഴുതാൻ പാടില്ലാത്തവണ്ണം എന്റെ കൈയും ദേഹമാസകലവും വിറയ്ക്കാൻ തുടങ്ങി. ഞാൻ എഴുതിക്കൊണ്ടിരുന്ന നോട്ട് അച്ചന്റെ മുമ്പിലേക്ക് മാറ്റിവച്ചിട്ട് ഞാൻ അകത്തെ മുറിയിൽ ഇരുന്നിരുന്ന വലിയ മെത്രാച്ചന്റെ മുമ്പിൽ ചെന്നു. എന്റെ ദേഹം ആസകലം വിറയ്ക്കുന്നതു കണ്ട് മെത്രാച്ചൻ ഭയന്നു. നമ്മുടെ കേസ് നടത്തുന്നത് പരിശുദ്ധാത്മാവാണെന്നും" മറ്റും പറഞ്ഞുകൊണ്ട് ഞാൻ ചാടുകയായിരുന്നു." ഇതേ സാക്ഷ്യം പ്രധാന വക്കീൽ പുറപ്പെടുവിച്ചിരുന്നതായും ഈ കേസ് ഈശ്വരൻ ഇടപെട്ട് നടത്തുന്നതിന്റെ പല ലക്ഷ്യങ്ങളും താൻ അവിശ്വസനീയമാംവിധം കണ്ടു എന്നും ഫിലിപ്പ് *രഹസ്യപേടക*ത്തിൽ തുടർന്ന് വെളിപ്പെടുത്തുന്നുണ്ട്.

റീശീസാ പിരിക്കാനുള്ള പാത്രിയർക്കീസിന്റെ കല്പനയുമായി സിറിയൻ സഭയിലെ ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ സ്ലീബാ ശെമ്മാശനുമൊന്നിച്ച് മലങ്കരയിലെത്തി. വിശുദ്ധ നാടുകളെപ്പറ്റി അവർ നൽകിയ വർണ്ണനകൾ മാർ ഗ്രീഗോറിയോസ് വിടർന്ന ചെവികളോടും വികസിച്ച കണ്ണുകളോടും കൂടെ ശ്രദ്ധിച്ചു. സെമിനാരി വ്യവഹാരം ചൂടുപിടിച്ച് നടക്കുമ്പോൾ പാത്രിയർക്കീസ് അയച്ച കല്പനയിൽ റീശീസായുടെ കാര്യമല്ലാതെ മറ്റു കാര്യങ്ങളൊന്നും പരാമർശിച്ചിരുന്നില്ല. നേരത്തെ പാത്രിയർക്കീസ് ബാവായുടെ ദ്രവ്യാഗ്രഹത്തോടു തോന്നിയിരുന്ന അവജ്ഞ ഒന്നുകൂടെ വർദ്ധിപ്പാൻ ഇത് കാരണമാക്കി.

1883-ൽ കോടതിവിധിയെത്തുടർന്ന് കോട്ടയം പഴയസെമിനാരി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ കൈവശത്തിൽ വന്നു. മലങ്കര മെത്രാ

പ്പോലീത്തായെ ഹൃദയപൂർവ്വം പിന്താങ്ങിയിരുന്ന മാർ ഗ്രീഗോറിയോസ് ഇതിൽ ഏറ്റവും സന്തോഷിച്ചു. 1884 മാർച്ച് 21-ന് കോനാട്ട് മാർ യൂലി യോസ് മെത്രാപ്പോലീത്താ കാലം ചെയ്തതിനെ തുടർന്ന് ഔപചാരിക മായിത്തന്നെ തുമ്പമൺ ഭദ്രാസനം മാർ ഗ്രീഗോറിയോസിന്റെ ചുമതല യിൽ ഏല്പിക്കപ്പെട്ടു. സത്യവിശ്വാസസംരക്ഷണം, വൈദികരുടെ സുസ്ഥിതി തുടങ്ങിയ കാര്യങ്ങളിൽ കാലോചിതമായ നടപടികൾ സ്വീക രിക്കുവാൻ പരുമല മാർ ഗ്രീഗോറിയോസ് പദ്ധതികൾ ആവിഷ്ക്കരിച്ചു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ നേതൃത്വത്തിലും മാർ ഗ്രീഗോറിയോസിന്റെ പിന്തുണയിലും ജനാധിപത്യ വ്യവസ്ഥിതി യിൽ അധിഷ്ഠിതമായി പുരോഗമിക്കുന്ന ഒരിന്ത്യൻ സഭയെപ്പറ്റിയുള്ള പ്രസിദ്ധി ഗോവയിലെയും അമേരിക്കയിലെയും കത്തോലിക്കാസഭയി ലെയും രണ്ട് മിഷണറിമാരെ ആവേശംകൊള്ളിച്ചു. തങ്ങളുടെ വീക്ഷ ണത്തിലുള്ള മിഷൻ പ്രവർത്തനത്തിന് സഹായകമായ സഭയാണ് പരു മല ആസ്ഥാനമാക്കി വിവിധ കർമ്മമേഖലകൾ ആവിഷ്ക്കരിക്കുന്ന മല ങ്കരസഭ എന്നത് അവരെ മലങ്കരസഭയിലേയ്ക്ക് അടുപ്പിക്കുവാൻ കാര ണമായി. രണ്ടു മിഷനുകളും മലങ്കരസഭയുടെ കീഴിൽ പ്രവർത്തിക്കു വാൻ സന്നദ്ധമാണെന്നും അറിയിച്ചു. അവരുടെ നിലപാട് മലങ്കരയുടെ മിഷൻ മുഖത്തിന് വികാസം നൽകി. ഗോവയിലെ അൽവാറീസ് എന്ന പട്ടക്കാരനെയും അമേരിക്കയിലെ റിനിവിലാത്തി എന്ന പട്ടക്കാരനെയും മാർ ദീവന്നാസ്യോസ് മലങ്കരസഭയിലേക്ക് ദീർഘവീക്ഷണത്തോടെ സ്വീകരിച്ചു. മലങ്കരസഭയ്ക്ക് അപ്രകാരം ചില പുതിയ ചാലുകൾ വെട്ടി ക്കീറുന്നതിൽ ചില അപശബ്ദങ്ങൾ ഉണ്ടാകാതെയിരുന്നില്ല. മലങ്കര മെത്രാന്റെയും അദ്ദേഹത്തോട് സഹകരിച്ച് നീങ്ങുന്ന പരുമല പുണ്യ വാളന്റെയും ദർശനവിസ്തൃതിയെ ഉൾക്കൊള്ളാനാവാത്ത ചില 'താൽപ ര്യങ്ങളായി' മാത്രം ആ അപശബ്ദങ്ങൾ അവഗണിക്കപ്പെട്ടു (പുലിക്കോ ട്ടിൽ തിരുമേനിയും പരുമല തിരുമേനിയും അരങ്ങ് ഒഴിഞ്ഞതോടെ അവ ഗണിക്കപ്പെട്ട ശബ്ദങ്ങൾ പ്രബലമായി; ആ രണ്ട് വിദേശ മിഷനുകളും സഭയ്ക്ക് അതിഹീനമായവിധം നഷ്ടപ്പെടുകയും ചെയ്തു!!). പരുമല യിൽ ചേർന്ന വൈദികസമ്മേളനത്തിന്റെ 10-ാം നമ്പർ തീരുമാനം പുറ ജാതികളുടെ ഇടയിലെ മിഷൻ പ്രവർത്തനത്തിന് ഉത്സാഹിക്കണം എന്ന തായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയും പരുമല തിരുമേനിയും സംയു ക്തമായി നേതൃത്വം നൽകിയ ഈ പുറജാതി മിഷൻ പ്രവർത്തനം കുറേ ക്കാലം മന്ദീഭവിച്ച് കിടക്കുകയും പുലിക്കോട്ടിൽ തിരുമേനി പ്രത്യേക മായി വൈദികസ്ഥാനത്തേയും അവിവാഹിത ജീവിതത്തിലേക്കും വിളിച്ചു പ്രചോദിപ്പിച്ച മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശന്റെ നേതൃത്വത്തിൽ രൂപംകൊണ്ട സ്ലീബാദാസസമൂഹം ഏറ്റെടുത്ത് വിജയകരമായി നടത്തി

യതും നമുക്ക് അറിയാവുന്ന കാര്യമാണല്ലോ. പരുമലയിൽ വെച്ച് രൂപപ്പെട്ട മിഷൻ ദർശനം നമ്മുടെ തലമുറയിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് നേതൃത്വം നൽകിയ പല പദ്ധതികളിലും വിജയപൂർവ്വം പ്രവർത്തനക്ഷമമായിരുന്നു എന്നു കാണാം.

ശെമവൂൻ മാർ അത്താനാസ്യോസ് 1889 ജൂൺ 11-ന് കാലം ചെയ്തതിനെത്തുടർന്ന് അദ്ദേഹത്തിന്റെ കൂടെ വന്ന സ്ലീബാ ശെമ്മാശൻ പരുമലയിൽ മിക്കവാറും സ്ഥിരതാമസമാക്കിയിരുന്നു. കത്തോലിക്കാ മിഷൻ വൈദികരെ മലങ്കരസഭയിലേക്ക് സ്വീകരിക്കുന്നതിൽ സ്ലീബാ ശെമ്മാശൻ സന്തുഷ്ടനായിരുന്നില്ല. 1889-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് ഫാദർ അൽവാറീസിന്, മാർ ഗ്രീഗോറിയോസ് റമ്പാൻസ്ഥാനം നൽകി. അദ്ദേഹത്തെ സ്വീകരിക്കുവാനും ആവശ്യമെങ്കിൽ മെത്രാൻ സ്ഥാനം നൽകുവാനും പാത്രിയർക്കീസിൽനിന്ന് പുലിക്കോട്ടിൽ തിരുമേനി അനുവാദം വാങ്ങിയിരുന്നു. റീശീസാ മുടങ്ങാതെ കിട്ടണമെന്നല്ലാതെ അദ്ദേഹത്തിന് മലങ്കരയിൽ മറ്റ് താൽപര്യങ്ങൾ ഒന്നും ഇല്ലായിരുന്നു. പുലിക്കോട്ടിൽ തിരുമേനി ഇച്ഛിക്കുന്ന കാര്യങ്ങൾ നടത്തുവാൻ ആവശ്യമായ പിന്തുണയും ബലവും അദ്ദേഹത്തിന് മലങ്കരയിൽ ഉണ്ടെന്നും അത് കല്പന മൂലം നിരോധിച്ചിട്ട് പ്രയോജനമില്ലെന്നും പാത്രിയർക്കീസ് ബാവാ മുൻ അനുഭവങ്ങളിലൂടെ ഗ്രഹിച്ചിരുന്നു. 1889 ജൂലൈ 29-ന് സഭയുടെ പൊതു ആസ്ഥാനമായ കോട്ടയം പഴയസെമിനാരിയിൽ വച്ച് മലങ്കര മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം ഫാ. അൽവാറീസ് റമ്പാന് മാർ യൂലിയോസ് എന്ന സ്ഥാനപ്പേരിൽ മെത്രാൻസ്ഥാനം നൽകി. മലങ്കര മെത്രാപ്പോലീത്താ സന്നിഹിതനായ സ്ഥാനാരോഹണ ശുശ്രൂഷയിൽ കടവിൽ പൗലോസ് മാർ അത്താനാസ്യോസ് (പ്രധാന കാർമ്മികൻ), മുറിമറ്റത്തിൽ മാർ ഈവാനിയോസ്, പരുമല മാർ ഗ്രീഗോറിയോസ് (സഹകാർമ്മികർ) എന്നിവർ പങ്കെടുത്തു. മലങ്കരയിലോ സിറിയൻ സഭയിലോ ഈ മെത്രാൻ സ്ഥാനാരോഹണത്തെപ്പറ്റി പരസ്യമായ യാതൊരു പ്രതിഷേധാഭിപ്രായ പ്രകടനങ്ങളും ഉണ്ടായതായി അറിവില്ല. സ്ഥാനാരോഹണ ശുശ്രൂഷയിൽ അസാന്നിധ്യം കൊണ്ട് ചില പ്രധാനികൾ ശ്രദ്ധേയരായി എന്നു മാത്രം.

റോയൽക്കോടതിയുടെ അന്തിമവിധി അനുകൂലമായതിനെ തുടർന്ന് സെമിനാരി വ്യവഹാരം മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായുടെ പരിപൂർണ്ണ വിജയത്തിൽ അവസാനിച്ചു. അതിനുശേഷം കോട്ടയം ചെറിയപള്ളി, ആർത്താറ്റ് പള്ളി, ചെങ്ങന്നൂർ പള്ളി തുടങ്ങിയ പള്ളികൾ വീണ്ടെടുക്കുവാനുള്ള വ്യവഹാര പരമ്പരയുമായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് നിയമവഴികളിൽ സഞ്ചരിക്കേണ്ടി വന്നു.

അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യപ്രേര

ണയിലാണ് മറ്റൊരു മിഷൻ പ്രവർത്തകൻ ആയിരുന്ന ഫാ. റിനിവിലാത്തി മലങ്കരസഭയിൽ സ്വീകരിക്കപ്പെട്ടത്. അദ്ദേഹത്തെയും മെത്രാനായി സ്ഥാനം കൊടുക്കുവാൻ പത്രോസ് തൃതീയന്റെ ഔപചാരികമായ അനുവാദം ലഭിച്ചു. സ്ഥാനാർത്ഥിയുടെ ആഗ്രഹവും സൗകര്യവും മുൻനിർത്തി കൊളംബോയിൽ വച്ച് സ്ഥാനം കൊടുപ്പാനാണ് നിശ്ചയിച്ചത്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ നിർദ്ദേശപ്രകാരം മെത്രാന്മാരുടെ സംഘം കൊളംബോയിലെത്തി. 1892 മെയ് 26-ന് സ്വർഗ്ഗാരോഹണപെരുന്നാളിന് മാർ ഗ്രീഗോറിയോസ് സ്ഥാനാർത്ഥിക്ക് ദയറോയൂസോ സ്ഥാനം നൽകി. അടുത്ത ഞായറാഴ്ച 29-ന് സന്മരണ മാതാവിന്റെ പള്ളിയിൽ വച്ച് റിനിവിലാത്തി റമ്പാന് മാർ തീമോത്തിയോസ് എന്ന പേരിൽ അൽവാറീസ് മാർ യൂലിയോസ്, കടവിൽ പൗലോസ് മാർ അത്താനാസ്യോസ്, പരുമല മാർ ഗ്രീഗോറിയോസ് എന്നിവർ ചേർന്ന് മേല്പട്ടസ്ഥാനം നൽകി. ഈ സ്ഥാനാരോഹണത്തിനു പരസ്യമായ പ്രതിഷേധങ്ങൾ എവിടെയും ഉണ്ടായില്ല. എന്നിരുന്നാലും വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ, സ്ലീബാ ശെമ്മാശൻ തുടങ്ങിയ അതികായന്മാർ ആ പട്ടംകൊടയിൽ പങ്കെടുത്തിരുന്നില്ല എന്നത് ചിലരെങ്കിലും ശ്രദ്ധിച്ചു.

1885-ൽ തുമ്പമൺ പ്രദേശത്ത് അതിഭയങ്കരമായ പകർച്ചവ്യാധിയുണ്ടായി. അനേകം ആളുകൾ മരിച്ചു. കൊച്ചുതിരുമേനി ഉടനെതന്നെ തുമ്പമൺ പള്ളിയിലെത്തി താമസിച്ചുകൊണ്ട് രോഗികളുടെ വീടുകൾ സന്ദർശിക്കുകയും ദുരിതാശ്വാസത്തിന് വേണ്ടത് ചെയ്യുകയും പ്രാർത്ഥനയുടെ സംരക്ഷണം ഏവർക്കും ഉറപ്പുവരുത്തുകയും ചെയ്തു; രോഗം നിയന്ത്രണാധീനമാവുക തന്നെ ചെയ്തു.

പരുമലയുടെ പരിമളം വ്യാപിപ്പിച്ച മറ്റൊരു സംഭവമാണ് 1892 മിഥുനം 30-ന് പരുമല സെമിനാരിയിൽ ചേർന്ന ക്ലിറിക്കു യോഗം. തന്റെ ഭരണത്തിലുള്ള നിരണം, തുമ്പമൺ, കൊല്ലം എന്നീ മൂന്നു മെത്രാസനങ്ങളിലെ വൈദികരെയാണ് ഈ സമ്മേളനത്തിൽ സംഘടിപ്പിച്ചത്. ഇടവകകളിലെ പലവിധമായ പ്രശ്നങ്ങൾ ചർച്ച ചെയ്യുവാനും വിശ്വാസപരമായ വിഷയങ്ങളിൽ ഏകീകൃതമായ പഠിപ്പിക്കൽ സാധ്യമാക്കുവാനും ഇടവകകളിൽ അച്ചടക്കം ഉണ്ടാക്കുവാനും പരുമലയിലും മുളന്തുരുത്തിയിലും ചേർന്ന അസോസ്യേഷൻ യോഗങ്ങളുടെ തീരുമാനപ്രകാരം മലങ്കര മെത്രാപ്പോലീത്തായുടെ വിദ്യാഭ്യാസവിപ്ലവത്തിൽ പങ്കുകാരാകുവാനും ഈ സമ്മേളനം വൈദികരെ ആഹ്വാനം ചെയ്തു. പുലിക്കോട്ടിൽ തിരുമേനിയുടെ രക്ഷാധികാരിത്വത്തിലും മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിലും രൂപീകരിക്കപ്പെട്ട ഈ യോഗം വൈദികരിലും ഇടവകകളിലും വലിയൊരളവിൽ അച്ചടക്കം പുലർത്തുവാൻ സഹായകമായി. 1879-ൽ ഫയൽ ചെയ്ത സെമിനാരിക്കേസിനെ പിന്തുണക്കുവാനും

സാമ്പത്തികമായി സഹായിക്കുവാനും ഈ വൈദികന്മാർ മുഖേന മാർ ഗ്രീഗോറിയോസിനു സാധിച്ചു. പിന്നീട് പുലിക്കോട്ടിൽ തിരുമേനി സംഘടിപ്പിച്ച അഖില മലങ്കര വൈദികസംഘം, മഹാജനസഭ എന്നിവയുടെ പ്രാഗ്രൂപം ഈ പരുമല വൈദികസമ്മേളനത്തിൽ ദർശിക്കാവുന്നതാണ്.

പരുമല സെമിനാരി പ്രവർത്തിച്ചിരുന്ന അഴിപ്പുര സ്ഥിതിചെയ്തിരുന്ന രണ്ടേക്കർ ഭൂമി അവിടെ നടന്നിരുന്ന പ്രവർത്തനങ്ങൾക്ക് ഒട്ടും പര്യാപ്തമല്ലായിരുന്നു. അവിടെ വിസ്തൃതമായ സൗകര്യങ്ങൾ - പള്ളിയും സിമ്മനാരിയും ഉൾപ്പെടെ - ഉണ്ടായാൽ കൊള്ളാമെന്ന് മലങ്കര മെത്രാപ്പോലീത്തായും പരുമല തിരുമേനിയും ആഗ്രഹിക്കുന്നു എന്നറിഞ്ഞതോടെ അരികുപുറത്ത് മാത്തന്റെ മക്കൾ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പേരിൽ കുറെക്കൂടി 1885-ൽ തീറെഴുതികൊടുത്തിരുന്നു. ഇതിനിടയിൽ പരുമല മാർ ഗ്രീഗോറിയോസ് കറ്റാനം പ്രദേശത്ത് 23 ഏക്കർ 59 സെന്റ് സ്ഥലം സർക്കാരിൽനിന്ന് പതിപ്പിച്ചെടുത്തു.

1872-ൽ സ്ഥാപിക്കപ്പെട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ കൂദാശ ചെയ്ത പത്രോസ്-പൗലൂസ് ശ്ലീഹന്മാരുടെ നാമത്തിലുള്ള ദേവാലയം പൊളിച്ചു വിശാലമായ ഒരു ദേവാലയം പണിയുവാൻ മാർ ഗ്രീഗോറിയോസ് ആഗ്രഹിച്ചു. വലിയ തിരുമേനിയുടെ അനുമതിയും ലഭിച്ചു. പുതുതായി ലഭിച്ച സ്ഥലത്ത് യാതൊരു മൂലധനവും കാണാതെ ദൈവാശ്രയത്തിൽ തിരുമേനി പള്ളിയും സിമ്മനാരിയും പണിയിക്കുവാൻ ആരംഭിച്ചു. മാർ ദീവന്നാസ്യോസിന്റെ ഇഷ്ടങ്ങളെപ്പോലെ മുന്തിയ പരിഗണന നൽകി പരുമല കൊച്ചുതിരുമേനിയുടെ ഇഷ്ടങ്ങളോട് മലങ്കരസഭ പ്രതികരിച്ചു. പഴഞ്ഞി മുതൽ തിരുവനന്തപുരം വരെ അദ്ദേഹത്തിന്റെ ശിഷ്യന്മാർ പരുമലയുടെ സുഗന്ധം ഏറ്റുവാങ്ങിയവർ എന്ന നിലയിൽ പരുമലയിലെ നിർമ്മാണപ്രവർത്തനങ്ങളോട് ആവേശപൂർവ്വം അനുകൂലമായി പ്രതികരിച്ചു. ഇരുപതിനായിരത്തിൽപ്പരം രൂപ വേഗത്തിൽ പിരിഞ്ഞുകിട്ടി.

സമൂഹത്തിൽനിന്ന് ദൂരെ മാറിയിരുന്ന് തപസ് മുതലായ സന്യാസവൃത്തികൾ ചെയ്യുന്നതിലുപരി സമൂഹമദ്ധ്യത്തിൽ പ്രകാശം വിതറി നടക്കുന്ന ദൂതൻ ആയിരുന്നു പരുമല തിരുമേനി എന്ന് നേരത്തെ വ്യക്തമാക്കിയിരുന്നുവല്ലോ. നവീകരണക്കാർക്കെതിരെ വ്യവഹാരത്തിൽ വിജയം നേടിയതുപോലെ തന്നെ ജനമധ്യത്തിൽ സുറിയാനി സഭയുടെ വിശ്വാസം ബോധ്യപ്പെടുത്തുവാനുള്ള പരിപാടികൾ ആവിഷ്ക്കരിക്കുവാൻ അദ്ദേഹം മുന്നിട്ടിറങ്ങി. അക്കാലത്തെ പല കൺവൻഷനുകളും അപ്രകാരം ആരംഭിച്ചവയാണ്. തെക്ക് തുമ്പമൺ മുതൽ വടക്ക് പഴഞ്ഞി വരെയുള്ള ദേവാലയങ്ങളിൽ സഭാവിശ്വാസം പ്രചരിപ്പിക്കുവാനായി ആരംഭിച്ച കൺവൻഷൻ പ്രസ്ഥാനത്തിന് പരുമലയുടെ സുഗന്ധമാണുള്ളത്.

പള്ളികളിൽ മാത്രമല്ല, ആലുവാ മണപ്പുറം പോലുള്ള പൊതുസ്ഥലങ്ങ ളിലും കൊച്ചുതിരുമേനി പ്രഭാഷണ പരമ്പരകൾ സംഘടിപ്പിച്ചു. അക്കാ ലത്തെ കൺവൻഷനുകളിൽ തിരുമേനിയോടൊപ്പം സ്ലീബാ ശെമ്മാശൻ, കന്നുകുഴി കുരുവിള എഞ്ചിനീയർ, കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള, എൻ. ഐ. പോത്തൻ തുടങ്ങിയവർ പങ്കെടുത്തു. കോട്ടയം പഴയസെമിനാരി യിൽ നിന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ഉടമസ്ഥത യിലും ഇടവഴിക്കൽ ഫിലിപ്പിന്റെ പത്രാധിപത്യത്തിലും മലങ്കര ഇടവക പ്പത്രിക എന്നൊരു മാസിക 1892 മുതൽ പ്രസിദ്ധീകരിച്ചു തുടങ്ങിയ തോടെ എതിർ പ്രചാരണങ്ങൾക്ക് മറുപടി പറയാൻ മലങ്കരസഭയ്ക്ക് ഒരു പ്രതികരണവേദിയും അധ്യാപനവേദിയും സജ്ജമായി. അപ്രകാരം വാചികമായ സുവിശേഷപ്രവർത്തനത്തിന് പരുമലസെമിനാരിയും ലിഖി തരൂപത്തിലുള്ള വിവിധ പ്രവർത്തനങ്ങൾക്ക് കോട്ടയം പഴയസെമിനാ രിയും വേദിയായിത്തീർന്നു.

വിശുദ്ധനാട് സന്ദർശിച്ച് വേദപുസ്തക സ്ഥലങ്ങൾ സന്ദർശിക്കുവാൻ കൊച്ചുതിരുമേനി ആഗ്രഹിച്ചിരുന്നു. വലിയ തിരുമേനി എഴുതിയിരുന്ന അപ്രകാശിത യാത്രാവിവരണം (ഒരു പരദേശയാത്രയുടെ കഥ) അതിന് പ്രചോദനം നൽകി. തന്റെ മർദ്ദീൻ യാത്ര തന്റെ ദർശനചക്രവാളങ്ങളെ വികസ്വരമാക്കിയതും ദയറാപ്രസ്ഥാനം തുടങ്ങിയ സംരംഭങ്ങൾക്ക് പ്രേരണ നൽകിയതും വലിയ തിരുമേനിയിൽനിന്ന് കൊച്ചുതിരുമേനി ഗ്രഹിച്ചിരുന്നു. കർത്താവിന്റെ ജീവിതഭൂമിയും സുറിയാനിസഭയുടെ തൽ സ്ഥിതിയും കാണ്മാൻ അദ്ദേഹം ആഗ്രഹിച്ചത് സ്വാഭാവികം.

പരുമല പള്ളിയുടെ പണി അപ്പോഴേക്കും ഒരുവിധം പൂർത്തിയായി. 1895 ജനുവരി 27-ന്, വിളകൾക്കുവേണ്ടിയുള്ള കന്യകമറിയാമിന്റെ പെരു ന്നാളിൽ വലിയ തിരുമേനിയും കൊച്ചുതിരുമേനിയും ചേർന്ന് പുതിയ ദേവാലയത്തിന്റെ താൽക്കാലിക കൂദാശ നിർവഹിച്ചു. പ്രധാന ത്രോണോസ് പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ നാമത്തിലും വടക്കു വശത്തേത് ദൈവമാതാവിന്റെ നാമത്തിലും തെക്കുവശത്തേത് വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെയും നാമത്തിൽ പ്രതിഷ്ഠിച്ചു. കൊച്ചുതിരുമേനി പുതിയ ദേവാലയത്തിൽ ആദ്യ കുർബ്ബാന അർപ്പിച്ചു. പിറ്റേദിവസം വിശു ദ്ധനാട് സന്ദർശനത്തിന് പരുമലയിൽനിന്ന് പുറപ്പെട്ടു. മകരം 26-ന് ആരം ഭിച്ച ആ തീർത്ഥയാത്രയിൽ കൊച്ചുതിരുമേനി ഉൾപ്പെടെ എട്ടുപേർ ഉണ്ടാ യിരുന്നു. 1. തിരുമേനി. 2. വട്ടശ്ശേരിൽ മല്പാൻ. 3. വെട്ടിക്കൽ കൊച്ചു പൗലോസ് റമ്പാൻ. 4. തുമ്പമൺ കരിങ്ങാട്ടിലച്ചൻ. 5. തെക്കൻ പറവൂർ തോപ്പിൽ ലൂക്കോസ് അച്ചൻ. 6. കടമ്മനിട്ട പുത്തൻപുരയ്ക്കൽ ഗീവറു ഗീസ് അച്ചൻ. 7. സ്ലീബാ ശെമ്മാശൻ. 8. പരുമല തോപ്പിൽ പീലിപ്പോസ്. ഇവരാണ് സംഘത്തിലുണ്ടായിരുന്നത്. യാത്രോദ്ദേശ്യത്തെപ്പറ്റി കൊച്ചുതിരുമേനി ഇപ്രകാരം എഴുതിയിട്ടുണ്ട്.

“വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാന ചരിത്ര സംഭവങ്ങൾ നടന്ന സ്ഥലവും ദാവീദ് മുതലായ മഹാരാജാക്കന്മാരുടെ രാജധാനിയും ലോകരക്ഷകനായ യേശു മിശിഹായുടെ കാല്പാദങ്ങളാലും അതിശയപ്രവൃത്തികളാലും ലോകത്തിൻ പാപങ്ങളെ നീക്കികളയുന്ന ദിവ്യകുഞ്ഞാടിൻ ജീവബലിയാലും ശുദ്ധീകരിയ്ക്കപ്പെട്ടതുമായ ഊർശ്ലേം പട്ടണവും അതിൽസ്ഥാപിച്ചിട്ടുള്ള വിലയേറിയ മാണിക്യങ്ങളാകുന്ന കർത്താവിൻ കബർ മുതലായ പരിശുദ്ധ സ്ഥലങ്ങളും സന്ദർശിച്ചു അനുഗ്രഹങ്ങളെ പ്രാപിക്കണമെന്നു വളരെക്കാലമായി നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു.”

മലങ്കരയുടെ വടക്കുഭാഗത്തുള്ള പ്രധാന പള്ളിയായ പഴഞ്ഞി സെന്റ് മേരീസ് പള്ളിയിൽ വലിയ തിരുമേനി ഉണ്ടെന്നറിഞ്ഞ് തീർത്ഥാടക സംഘം അവിടെയെത്തി. തിരുമേനിമാർ ആശ്ലേഷിച്ചു. വികാരി ചീരൻ ഗീവറുഗീസ് കശ്ശീശാ എന്ന പ്രിയ ശിഷ്യന്റെ നേതൃത്വത്തിൽ ഒരു സംഘം വിശ്വാസികൾ ചാലിശ്ശേരി പള്ളിയിലേക്കും തുടർന്ന് പട്ടാമ്പി റെയിൽവേ സ്റ്റേഷനിലേക്കും സംഘത്തെ അനുഗമിച്ചു. ‘നാം മലയാളത്ത് അവസാനമായി പ്രവേശിച്ച പള്ളി ചാലിശ്ശേരി ആയിരുന്നു’ എന്ന് തിരുമേനി എഴുതിയിട്ടുണ്ട്. 1895 മാർച്ച് 5-ന് ബോംബെയിലെത്തിയ സംഘം 23-ന് യോപ്പയിലേക്ക് കപ്പൽ കയറി. ഏപ്രിൽ 7-ന് ഓശാനയ്ക്ക് യോപ്പയിലും അഞ്ചര മണിക്ക് ഊർശ്ലേമിലും എത്തി. 13 ദിവസം കൊണ്ട് പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു. ഏപ്രിൽ 13-ന് കരിങ്ങാട്ടിൽ സ്കറിയാ കത്തനാർക്ക് കോറി സ്ഥാനം നൽകി. ഏപ്രിൽ 25-ന് സംഘം യോപ്പയിൽനിന്ന് പുറപ്പെട്ട് മെയ് 13-ന് ബോംബെയിലെത്തി. മെയ് 17-ന് ഷൊർണ്ണൂരിലെത്തി. വലിയ തിരുമേനി നിയോഗിച്ചതനുസരിച്ച് വികാരിയും സംഘവും കൊച്ചുതിരുമേനിയെ സ്വീകരിക്കുവാൻ ചാലിശ്ശേരിയിലെത്തി. അവിടെനിന്ന് സംഘത്തെ പഴഞ്ഞി പള്ളിയിൽ കൊണ്ടുവന്നു. കൊച്ചുതിരുമേനിയും വലിയ തിരുമേനിയും ആശ്ലേഷിച്ച് സന്തോഷം പങ്കുവച്ചു. യാത്രാനുഭവങ്ങൾ ചോദിച്ചും പറഞ്ഞും ആ ദിവസം പഴഞ്ഞിയിൽ കഴിച്ചുകൂട്ടി. പിന്നീട് ചാവക്കാട്, വടക്കൻപറവൂർ വഴി കൊച്ചിയിലെത്തി. സ്വദേശമായ മുളന്തുരുത്തി - കണ്ടനാട് പള്ളികൾ സന്ദർശിച്ചു. ജൂൺ 4-ന് കുമരകം പള്ളിയിൽ എത്തി. പിന്നെ താഴത്തങ്ങാടിയിലേക്ക്. പിന്നീട് സെമിനാരിയിലേക്ക്. ജൂൺ 6-ന് നിരണം വഴി പരുമലയിലെത്തി. ഉദ്ദേശം നാലര മാസം നീണ്ടയാത്ര അങ്ങനെ സഫലമായി പര്യവസാനിച്ചു. മടങ്ങിയെത്തിയ കൊച്ചുതിരുമേനി നടത്തിയ പ്രസംഗം പരുമലയുടെ പരിമളത്തിന്റെ പരിപാവനതയ്ക്ക് ഉത്തമസാക്ഷ്യമാണ്. അതിപ്രകാരമാണ്:

“നമുക്ക് ഏറ്റവും പുണ്യസ്ഥലമായ ഊർശ്ലേം സന്ദർശിച്ച് ഇതാ ദൈവത്തിന്റെ അനുഗ്രഹത്താൽ നാം ഇന്നു തിരികെ വന്നിരിക്കുന്നു. ഇനിയും

ദൈവത്തിന്റെ കല്പന നടത്താനാണ് അദ്ദേഹം നമ്മോട് ആജ്ഞാപിച്ചിരിക്കുന്നത്. അതുതന്നെ നാം ചെയ്യുന്നു. കണ്ണിനു ചെവിയെക്കാൾ അധികം ഗ്രഹണശക്തിയുണ്ടെന്നുള്ളതു സർവസമ്മതമാകുന്നു. കേട്ടു വിശ്വസിക്കുന്നതിനേക്കാൾ കണ്ടു വിശ്വസിക്കുന്നതിൽ അധികം ഉറപ്പുണ്ടല്ലോ. നമ്മുടെ രക്ഷകന്റെ കഷ്ടാനുഭവങ്ങളെയും ഉപദേശങ്ങളെയും നിര്യാണത്തെയും പറ്റി വേദപുസ്തകത്തിൽ നിന്നും കിട്ടിയിരിക്കുന്ന അറിവ് ആ സംഭവങ്ങൾ നടന്ന സ്ഥലങ്ങളേയും അവിടെ ഇപ്പോഴും നിലനിൽക്കുന്ന അടയാളങ്ങളെയും കാണുമ്പോൾ മനസ്സിൽ എത്രത്തോളം ഉറയ്ക്കുമെന്ന് അനുഭവിച്ചെങ്കിലെ അറിയൂ. “സാക്ഷാൽ ദൈവത്തെ വന്ദിക്കുന്നതു ഈ മലയിലല്ല; ഊർശ്ലേമിലുമല്ല: ആത്മാവിലും സത്യത്തിലുമാണ്.’ ആകയാൽ ക്രിസ്ത്യാനികൾക്കു ദൈവത്തെ എവിടെയിരുന്നും സേവിക്കാം. എന്നാലും നാം അല്പവിശ്വാസികളും പാപികളുമാകയാൽ ചെവി കൊണ്ടു ഗ്രഹിക്കാവുന്നതിലധികം കണ്ണുകൊണ്ടു ഗ്രഹിക്കുമ്പോൾ ഉണ്ടാകുന്ന വിശ്വാസസ്ഥിരതയും മനസ്സിന്റെ ഭക്തിയും ഊർശ്ലേം യാത്ര[3]യിൽ നിന്നുണ്ടാകുമെന്ന് നാം അനുഭവിച്ചറിഞ്ഞിരിക്കുന്നു. അവിടെ ഓരോ പുണ്യസ്ഥലങ്ങളിലും ഞങ്ങൾ പ്രാർത്ഥിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയുസ്സിൽ ഒരിക്കലും അനുഭവിച്ചിട്ടില്ലാത്ത മാതിരിയിലായിരുന്നു. ഞങ്ങളുടെ മനസ്സ് ദൈവത്തിൽ ലയിച്ചതുപോലെ തോന്നി. അവിടെനിന്നും എഴുനേൽക്കാതെ സദാ പ്രാർത്ഥിച്ചുകൊണ്ടു കിടന്നാലൊ എന്നു തോന്നി. ഞങ്ങളുടെ മനസ്സുരുകി.

അയ്യായിരമല്ല, അൻപതിനായിരം രൂപാ ചെലവിട്ടാലും ഇത്ര അഗാധമായും സ്ഥിരമായും ഉള്ള ഒരു വിശ്വാസവും അനുതാപവും പാപബോധവും ഉണ്ടാകുമോ എന്നു സംശയമാണ്. ആത്മാവിന്റെയും സത്യത്തിന്റെയും പൂർണ്ണത പ്രാപിക്കുവാൻ ഈ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാകകൊണ്ട് നമ്മുടെ ജനങ്ങളിൽ കഴിവുള്ളവരെല്ലാം ഈ പുണ്യസ്ഥലങ്ങളെ സന്ദർശിക്കേണ്ടതാണെന്ന് നിങ്ങളോട് ഉപദേശിച്ചുകൊള്ളുന്നു.

ക്രിസ്ത്യാനികളായ നാം ചെയ്യേണ്ടത് എന്തെല്ലാമാണെന്നാലോചിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും കഷ്ടപ്പെട്ടും വസിക്കുന്ന അനവധി ആളുകളുണ്ട്. താഴ്ന്നജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്കു രാജപാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാദ്ധ്യമല്ലാതെയാണ് ഇരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്കു അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽനിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു. ഇവരെ ക്രിസ്തുമ

ത്തിൽ ചേർത്ത് ഇവർക്കു പ്രത്യേകം പള്ളികൾ തൽക്കാലം ഉണ്ടാക്കിക്കൊടുക്കണം. ഇവരുടെ ഇപ്പോഴത്തെ താഴ്ന്നസ്ഥിതിയിൽനിന്നും ഇവർ ഉയർന്നുവരുന്നതോടുകൂടി ഇവരെയും നമ്മുടെ പള്ളികളിൽ പ്രവേശിപ്പിച്ചുകൊള്ളാം. പള്ളിക്കൂടങ്ങളും ഇപ്രകാരം ആദ്യം പ്രത്യേകമായും പിന്നീട് സാധാരണമായും കൊടുക്കണം. ഈ വിഷയത്തിൽ നാം ചെയ്തിട്ടുള്ള ശ്രമം വളരെ വർദ്ധിപ്പിക്കാനുണ്ട്. ഇവരുടെ ഇടയിൽ സുവിശേഷ പ്രസംഗങ്ങൾ നടത്തണം.

ഈ നാട്ടിൽ ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രമല്ല, മറ്റു മതക്കാരുടെ ഇടയിലും ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കുന്നത് സുവിശേഷപ്രചാരത്തിന് ഉത്തമമായ മാർഗ്ഗമാണ്. ദൈവാനുഗ്രഹം സിദ്ധിച്ചിട്ടുള്ള മഹാന്മാർ ഇംഗ്ലീഷിൽ എഴുതിയ പുസ്തകങ്ങളായിരിക്കുമല്ലോ വിദ്യാർത്ഥികൾ ഈ സ്കൂളിൽ പഠിക്കുന്നത്. ആ മഹാന്മാർ ക്രിസ്ത്യാനികളാണല്ലോ. അവരുടെ പുസ്തകങ്ങൾ പഠിക്കുമ്പോൾ യഥാർത്ഥമായ ക്രിസ്തീയതത്വങ്ങൾ വിദ്യാർത്ഥികളിൽ വേരൂന്നാതിരിക്കുന്നതെങ്ങനെ? പിന്നെ ഈ വിദ്യാർത്ഥികൾ കേവലം വേഷംകൊണ്ട് തൃപ്തിപ്പെട്ടുവരുന്നുയെന്ന് ഒരു വിശ്വാസം പരന്നു കാണുന്നതിൽ നാം വ്യസനിക്കുന്നു. ഇവർ മതം, സന്മാർഗ്ഗനിഷ്ഠ ഇവയ്ക്കു വിപരീതമായ ഒരു നില അവലംബിക്കുന്നു എന്നു കേൾക്കുന്നുണ്ടെങ്കിലും അതു നാം തീരെ വിശ്വസിക്കുന്നില്ല. അങ്ങിനെ വരികയാണെങ്കിൽ ഈ അഭ്യസനം കൂടിയേ തീരൂവെന്നില്ല. ഈവക പുസ്തകങ്ങൾ പഠിച്ച അനവധി ഇംഗ്ലീഷുകാർ ഇങ്ങിനെ തീർന്നില്ലല്ലോ. ഇവിടെ മാത്രം ഈ പുസ്തകങ്ങളും ഈ അഭ്യസനവും ദോഷകരമായിതീരുമോ? ഒരിക്കലുമില്ല. അതിനാൽ ഇംഗ്ലീഷ് സ്കൂളുകൾ പലയിടങ്ങളിലും ഇനിയും സ്ഥാപിക്കണം.

ജനങ്ങളുടെ ഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ, ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും. സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രെ ഉത്തമനായ ദൈവഭക്തൻ. എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്കു സ്നേഹിക്കാനാണ്. നമുക്കു സ്വപ്നത്തിൽ പോലും വിചാരിക്കാൻ കഴിയുന്നതിലധികം കാര്യങ്ങൾ പ്രാർത്ഥനയിൽ സാദ്ധ്യമാണ്. ദൈവത്തെ അറി

ഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കയില്ലെങ്കിൽ എങ്ങിനെയാണ് മനുഷ്യനെ, ഭാവി ലേശംപോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളെക്കാൾ ശ്രേഷ്ഠ നാണെന്നു പറയുന്നത്? ഈശ്വരപ്രാർത്ഥന, ഈ ലോകത്തെ പലവിധ ത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻചങ്ങ ലയത്രെ. അതിനാൽ രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും തളർച്ച തീരാനും, വേണ്ട കാര്യങ്ങൾ സാധിക്കുന്നതിനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ. സഹോദരങ്ങളേ ദൈവം നിങ്ങളിൽ പ്രസാദിക്കും.

പിതാവായ ദൈവത്തിന്റെ സ്നേഹവും പുത്രന്റെ കൃപയും സമാധാനം നൽകുന്ന പരിശുദ്ധാത്മാവിന്റെ നിറവും നിങ്ങളിൽ സദാ വർദ്ധിക്കുമാ റാകട്ടെ. (പൊൻജൂബിലി സുവനീർ, 1952, പുറം 20–22).

ഊർശ്ലേം യാത്രക്കാർ യാത്ര ചെയ്ത കപ്പൽ കടൽ ക്ഷോഭത്തിൽ പെട്ടപ്പോൾ പരുമല മാർ ഗ്രീഗോറിയോസ് ഏലിയാ പ്രവാചകന്റെ മദ്ധ്യ സ്ഥതയിൽ അഭയം പ്രാപിക്കുകയും പ്രവാചകന്റെ നാമത്തിൽ ഒരു പള്ളി പണിയിക്കാമെന്ന് നേർച്ച നേരുകയും ചെയ്തിരുന്നു. കോട്ടയം എം.ഡി. സെമിനാരിയോടനുബന്ധിച്ച് ഈ നേർച്ചപ്രകാരം ഒരു പള്ളി പണിയ പ്പെട്ടു. അതാണിന്നത്തെ ഏലിയാ കത്തീഡ്രൽ. പരുമല മാർ ഗ്രീഗോറി യോസിന്റെ സഹകരണത്തിൽ മലങ്കര മെത്രാപ്പോലീത്താ ആ ദേവാല യത്തിന്റെ കൂദാശ നിർവഹിച്ചു.

ഊർശ്ലേം സന്ദർശനത്തിൽ ഒരു ചരിത്രവിദ്യാർത്ഥി നിരീക്ഷിക്കാൻ ആവശ്യമായ ഒരു സംഗതിയുണ്ട്. മലങ്കരയിൽ രണ്ടു വർഷക്കാലം ജീവി ക്കുകയും ദ്വിഭാഷി എന്ന നിലയിൽ താൻ നിരന്തരം സേവിക്കയും തനിക്കും സഹോദരന്മാരായ മേൽപട്ടക്കാർക്കും മെത്രാൻസ്ഥാനം നൽകു കയും മലങ്കരയിൽ വി. മൂറോൻ കൂദാശ നടത്തുകയും ചെയ്ത പത്രോസ് പാത്രിയർക്കീസ് ആറ് മാസം മുമ്പ് അന്തരിച്ചിരുന്നു. അദ്ദേഹം അന്ത്യ വിശ്രമം കൊള്ളുന്ന കുർക്കുമാ ദയറായിൽ സന്ദർശനം നടത്തുവാനോ പാത്രിയർക്കാ ആസ്ഥാനം സന്ദർശിക്കുവാനോ മലങ്കരയിലെ തീർത്ഥാ ടകസംഘം ശ്രമിച്ചില്ല. അന്ത്യോഖ്യാ സിംഹാസനത്തോടും പാത്രിയർക്കീ സിനോടും അൽപമെങ്കിലും ആദരവ് തിരുമേനിയിൽ അവശേഷിച്ചിരു ന്നുവെങ്കിൽ തന്നെ മേൽപട്ടസ്ഥാനത്തേക്ക് അഭിഷേകം ചെയ്ത പിതാ വിന്റെ കബറിടം അദ്ദേഹം സന്ദർശിക്കുമായിരുന്നു. മലങ്കരമെത്രാൻ മാർ ദീവന്നാസ്യോസിനോട് പാത്രിയർക്കീസ് കാണിച്ച നന്ദികേടും മലങ്കര സഭയെ കോളനിയായി പിടിച്ചെടുക്കാൻ അദ്ദേഹം കാണിച്ച വ്യഗ്രതയും

മൂറോൻ വിൽപനയിലൂടെ പണം സമ്പാദിക്കാൻ അദ്ദേഹം കാണിച്ച ആർത്തിയും റീശീസാ പിരിവിൽ അദ്ദേഹം കാണിച്ച അമിത താൽപ ര്യവും സെമിനാരി വ്യവഹാരത്തോട് അദ്ദേഹം കാണിച്ച നിസ്സംഗതയും പരുമല മാർ ഗ്രീഗോറിയോസിൽ വെറുപ്പ് വർദ്ധിപ്പിക്കുവാനാണ് ഇടയാ ക്കിയത്. മലങ്കരസഭയെ കൊള്ളയടിക്കുവാൻ അബ്ദുള്ളാ മാർ ഗ്രീഗോ റിയോസ് കാണിച്ച മനോഭാവവും അദ്ദേഹത്തെ നിയന്ത്രിക്കുന്നതിൽ പാത്രിയർക്കീസ് കാണിച്ച നിസ്സഹായതയും പരുമല തിരുമേനിയെ അത്ഭുതപ്പെടുത്തി. കഴിയുമെങ്കിൽ സിറിയൻ സഭയെയും അതിന്റെ അദ്ധ്യക്ഷന്മാരെയും ആശ്രയിക്കാതെ മലങ്കരസഭ മുന്നോട്ടുപോകുവാൻ മാർ ഗ്രീഗോറിയോസ് ആഗ്രഹിച്ചതുകൊണ്ടാവാം അദ്ദേഹം അൽവാറീസ് മാർ യൂലിയോസിന്റെയും റിനിവിലാത്തി മാർ തീമോത്തിയോസിന്റെയും മേൽപട്ട വാഴ്ച മലങ്കരയുടെ പിതാക്കന്മാരുടെ നേതൃത്വത്തിൽ നടത്തു വാൻ ഉത്സാഹം കാണിച്ചത്. ആ പരിശ്രമത്തിന് മലങ്കരസഭയുടെ മുഴു വൻ പിന്തുണ ഉണ്ടായിരുന്നു. 1908-ൽ നടന്ന വട്ടശ്ശേരിൽ മാർ ദീവന്നാ സ്യോസിന്റെയും മാർ കൂറിലോസിന്റെയും സ്ഥാനാരോഹണം മലങ്കര യിൽ വെച്ച് നടന്നിരുന്നുവെങ്കിൽ മലങ്കരയുടെ ചരിത്രം വ്യത്യസ്തമാ യേനേ. പരുമലതിരുമേനി കാലം ചെയ്തശേഷം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദുർബ്ബലനായിത്തീർന്നു. തന്മൂലമാണ് 1908-ലെ പട്ടം കൊട, സ്ഥാനാർത്ഥികളുടെ ആഗ്രഹപ്രകാരം നടത്തേണ്ടി വന്നത്. പത്രോസ് തൃതീയൻ ബാവായുടെ കോളനിവൽക്കരണശ്രമത്തിന്റെ നീരാ ളിപ്പിടുത്തം വട്ടശ്ശേരിൽ മല്പാൻ വേണ്ടത്ര ഗൗരവത്തിൽ വീക്ഷിച്ചില്ല എന്ന് വേണം കരുതുവാൻ. സെമിനാരി വ്യവഹാരം പോലും അനിവാ ര്യമായിരുന്നില്ല എന്ന പക്ഷക്കാരനായിരുന്നു മല്പാൻ.

മലങ്കര മെത്രാൻ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പൗരോഹിത്യ സുവർണ്ണജൂബിലി അഖില മലങ്കരസഭാതലത്തിൽ ആഘോഷിക്കുന്ന തിന്റെ ഭാഗമായി വലിയ മെത്രാപ്പോലീത്തായെ മഫ്രിയാനാ ആയി സ്ഥാനാരോഹണം ചെയ്യിക്കുവാൻ മലങ്കരസഭ ആഗ്രഹിച്ചതും ആ വിവരം അന്നത്തെ പാത്രിയർക്കീസ് അബ്ദുൽ മശിഹാ ബാവായ്ക്ക് എഴുതി യതും മലങ്കരസഭയിൽ ഇനിയുമൊരു പാത്രിയർക്കാ സന്ദർശനം ഉണ്ടാ വാതെ നോക്കാനുള്ള ശ്രമത്തിന്റെ ഭാഗമായിരുന്നു. പരുമല തിരുമേനി യുടെ നിര്യാണം 1902-ൽ സംഭവിച്ചില്ലായിരുന്നെങ്കിൽ നിശ്ചയമായും അന്നു ജീവിച്ചിരുന്ന മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ്, മാർ ഗ്രീഗോറിയോസ്, അൽവാറീസ് മാർ യൂലിയോസ്, റിനിവിലാത്തി മാർ തീമോത്തിയോസ് എന്നിവർ ചേർന്ന് പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസിനെ പാത്രിയർക്കീസ് ആയോ കാതോലിക്കാ ആയോ വാഴിക്കു മായിരുന്നു എന്ന് ന്യായമായും നമുക്ക് അനുമാനിക്കാവുന്നതാണ്. പുതിയ

സംഭവവികാസങ്ങൾക്കെതിരെ മലങ്കരയിൽ കാര്യമായ എതിർപ്പുകൾ ഒന്നും ഉണ്ടാവുമായിരുന്നില്ല. അത്ര സ്വാധീനശക്തിയാണ് പരുമല മാർ ഗ്രീഗോറിയോസിന് മലങ്കരസഭയുടെ മേൽ ഉണ്ടായിരുന്നത്. ഏതെങ്കിലും ഭാഗത്ത് ദുർഗ്ഗന്ധം രൂപപ്പെട്ടാലും അവയെ നിസ്സാരമാക്കുന്ന പരിമളത്തിന്റെയും കാന്തിയുടെയും ആഘോഷമാണ് പരുമലയിൽനിന്ന് പ്രസരിച്ചിരുന്നത്. പരുമലയുടെ പ്രഭാപൂരവും ട്രസ്റ്റിമാർ തമ്മിലുള്ള മനസ്സൊരുമിപ്പും മേൽപട്ടക്കാർ തമ്മിലുള്ള ഐക്യവും ഒരു മുപ്പിരിച്ചരടായി മലങ്കരസഭയെ അന്ന് ശക്തിപ്പെടുത്തിയിരുന്നു. പാത്രിയർക്കീസ് സർവശക്തിയും ഉപയോഗിച്ച് ശ്രമിച്ചിട്ടും സഭയിൽ ഒരു ചെറിയ വിള്ളൽ പോലും ഉണ്ടാക്കുവാൻ കഴിയാതിരുന്നത് ഈ മുപ്പിരിച്ചരടിന്റെ ശക്തികൊണ്ടാണ്.

ഏതെങ്കിലും ഒരു പള്ളിയിൽ ചെന്നാൽ സമീപപ്രദേശങ്ങളിൽ സുറിയാനി കുടുംബങ്ങൾ പാർക്കുന്ന ഗ്രാമങ്ങൾ സന്ദർശിക്കുവാനും അവിടങ്ങളിൽ വായനായോഗങ്ങൾ സ്ഥാപിക്കുവാനും പരുമലതിരുമേനി ഉത്സാഹിച്ചിരുന്നു. അപ്രകാരം പഴഞ്ഞി പള്ളിയിൽ വന്നപ്പോൾ വികാരിയോടൊത്ത് സമീപപ്രദേശങ്ങളായ കാട്ടകാമ്പാൽ, മങ്ങാട് എന്നീ ഗ്രാമങ്ങൾ സന്ദർശിക്കുകയും എല്ലാ ഞായറാഴ്ചകളിലും സമ്മേളിക്കാൻ ആഹ്വാനം നൽകിക്കൊണ്ട് അവിടങ്ങളിൽ വായനായോഗങ്ങൾ ആരംഭിക്കുകയും ചെയ്തു.

1895–ൽ തുമ്പമൺ പള്ളിമേടയിൽ ഒരു ഇംഗ്ലീഷ് സ്കൂൾ തിരുമേനി ആരംഭിച്ചു. 1901–ൽ അത് പ്രത്യേക കെട്ടിടത്തിലേക്ക് മാറ്റി. മുളന്തുരുത്തി സെന്റ് തോമസ് സ്കൂളും 1899–ൽ കുന്നംകുളത്ത് മാർ ഇഗ്നാത്തിയോസ് സ്കൂളും 1900–ൽ കുന്നംകുളം പാറയിൽ സെന്റ് മേരീസ് സ്കൂളും 1901–ൽ തിരുവല്ല എം.ജി.എം. സ്കൂളും കോട്ടയം താഴത്തങ്ങാടി സ്കൂളും സ്ഥാപിതമായത് തിരുമേനിയുടെ പ്രവർത്തനഫലമായിരുന്നു. അധഃകൃതരെ ഉദ്ധരിക്കുവാൻ നടത്തിയ ശ്രമങ്ങളും അവഗണിക്കാവതല്ല. മാർ ഗ്രീഗോറിയോസ് 1897–ൽ മാവേലിക്കര ചെന്നിത്തലയിൽ ചെന്ന് സഭയിൽ സമീപകാലത്ത് ചേർന്ന പുലയരെ അനുഗ്രഹിച്ചു. അവർക്ക് മാമ്മൂദീസാ നൽകി പേരിട്ടു. കാളിക്കുന്ന്, മല്ലപ്പള്ളി, പുതുപ്പള്ളി, കല്ലുങ്കത്ര എന്നീ സ്ഥലങ്ങളിലും പുലയക്രിസ്ത്യാനികൾക്കായി പ്രത്യേക പള്ളികൾ പണിയിച്ചു. അവരുടെ കുട്ടികൾക്ക് വിദ്യാഭ്യാസ സൗകര്യങ്ങൾ ഏർപ്പെടുത്തി.

കോട്ടയത്ത് മലങ്കര മെത്രാപ്പോലീത്തായും തെക്കും വടക്കും ആസ്ഥാനമായി രണ്ടു മെത്രാന്മാരും എന്ന ആശയം മാർ ഗ്രീഗോറിയോസ് നേരത്തെ പ്രചരിപ്പിച്ചിരുന്നതായി സൂചിപ്പിച്ചിരുന്നുവല്ലോ. തന്റെ ശിഷ്യന്മാരിൽ ആ സ്ഥാനത്തിന് അനുയോജ്യരായ ആളുകളെ അദ്ദേഹം സൂക്ഷ്മമായി അന്വേഷിച്ചിരുന്നു. 1898–ൽ പഴയസെമിനാരി സ്ഥാപകന്റെ

ഓർമ്മദിവസം സെമിനാരിയിൽ നടത്തിയ രണ്ട് കശ്ശീശാ പട്ടംകൊടകൾ ഈ പദ്ധതിയുടെ ഭാഗമായി കണക്കാക്കാവുന്നതാണ്. അങ്കമാലി കുറ്റിക്കാട്ട് പൗലോസ് ശെമ്മാശനും കുറിച്ചി കല്ലാശ്ശേരി പുന്നൂസ് ശെമ്മാശനും തിരുമേനി വൈദികസ്ഥാനം നൽകി. ഗുരുഭക്തി, സത്യവിശ്വാസനിഷ്ഠ, ബ്രഹ്മചര്യം, പരിപാകത തുടങ്ങിയ വിഷയങ്ങളിൽ മികവുകാട്ടിയ അവരെ രണ്ടു പേരെയും അടുത്ത ഞായറാഴ്ച തിരുമേനി റമ്പാന്മാരാക്കി. ഇവർ രണ്ടുപേരും പിൽക്കാലത്ത് ദൗർഭാഗ്യവശാൽ സഭയിലെ രണ്ട് ഭാഗങ്ങളുടെ മലങ്കര മെത്രാന്മാരായിത്തീർന്നു എന്നോർക്കുക.

പരുമല പള്ളി വിശാലമാക്കി പണിയണം എന്ന ആഗ്രഹം ശക്തമായപ്പോൾ, ആലുവാ തൃക്കുന്നത്ത് സെമിനാരിയുടെ പണികൾക്ക് നേതൃത്വം വഹിച്ചിരുന്ന കുറ്റിക്കാട്ടിൽ കൊച്ചുപൗലോസ് റമ്പാച്ചനെ തിരുമേനി പരുമലയിലേക്ക് ക്ഷണിച്ചു. അദ്ദേഹം മൂന്നു വർഷത്തോളം ചുമതലയേറ്റ് തെക്കൻ പള്ളികളിൽ പിരിവ് നടത്തി സെമിനാരിപ്പണി നിർവഹിച്ചു.

വ്യക്തിജീവിതത്തിന്റെ നൈർമ്മല്യം കൊണ്ട് സിദ്ധനായിത്തീർന്ന പരുമല മാർ ഗ്രീഗോറിയോസിന്റെ വാക്കുകൾക്ക് ശാപാനുഗ്രഹശേഷിഉണ്ടെന്ന് തെളിയിക്കുന്ന അനേകം അനുഭവങ്ങൾ അനേകം പേർക്കുണ്ടായിട്ടുണ്ട്. കൊല്ലം, തുമ്പമൺ, നിരണം എന്നീ തന്റെ ചുമതലയിലേൽപിക്കപ്പെട്ട മെത്രാസനങ്ങളുടെ ഇടയനെന്ന നിലയിലും മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് എന്ന നിലയിലും നിരന്തരം യാത്ര ആവശ്യമായി വരികയാൽ വാർദ്ധക്യത്തിലെത്തുന്നതിനു മുമ്പേ അദ്ദേഹത്തിന്റെ ആരോഗ്യം ക്ഷയിച്ചു. അൽപാഹാരം ശീലിച്ചതുകൊണ്ട് ഉദരസംബന്ധമായ രോഗമാണ് അദ്ദേഹത്തെ പീഡിപ്പിച്ചിരുന്നത്. തിരക്കുപിടിച്ച സഭാകേന്ദ്രമായി മാറിയ പരുമലയിൽ ഒരു സഹായിയുടെ സാന്നിദ്ധ്യം അത്യാവശ്യമെന്ന് അദ്ദേഹത്തിന് ബോധ്യമായി. 1900 ചിങ്ങം 23-ന് കല്ലാശ്ശേരിൽ പുന്നൂസ് റമ്പാനെ പരുമലയിലേയ്ക്ക് ക്ഷണിച്ചുകൊണ്ട് ഒരു കൽപന എഴുതി. ശിഷ്യൻ അക്കാലത്ത് കടമ്പനാട് പള്ളിയിലും കോട്ടയം പഴയസെമിനാരിയിലും പ്രവർത്തിക്കുകയായിരുന്നു. 'പരുമല സെമിനാരിയും വസ്തുവകകളും ഉൾപ്പെടെ നമുക്കുള്ള സകലത്തെയും ഏൽപിക്കുന്നു' എന്ന ഗുരുനിയോഗം ശിഷ്യന് ആനന്ദപ്രദമായിരുന്നു.

ഏകനായി ആരംഭിച്ച വിശ്വാസപ്പോരാട്ടം മഹാവിജയമായി പര്യവസാനിച്ചത് മാർ ദീവന്നാസ്യോസിന് വലിയ ബഹുമതിയായി മലങ്കരസഭ കരുതി. ആദ്യഘട്ടത്തിൽ പോരാട്ടം തനിയെ ആയിരുന്നെങ്കിലും ക്രമേണ സഭയെ മുഴുവൻ ആ പോരാട്ടത്തിന്റെ ഭാഗമാക്കുവാൻ ആ കർമ്മയോഗിക്ക് കഴിഞ്ഞു. അദ്ദേഹത്തിന്റെ പൗരോഹിത്യ സുവർണ്ണജൂബിലി സഭാ

തലത്തിൽ ആലോചിക്കുവാൻ മാനേജിംഗ് കമ്മിറ്റിയും അസോസ്യേഷനും നിശ്ചയിച്ചു. കടവിൽ അത്താനാസ്യോസ് അദ്ധ്യക്ഷനും പരുമല മാർ ഗ്രീഗോറിയോസ് പ്രധാന ചുമതലക്കാരനുമായി കമ്മിറ്റികൾ രൂപീകരിച്ചു. ഉചിതമായ ഒരു ജൂബിലി സ്മാരകം പണിയുവാനും അതിനാവശ്യമായ ഫണ്ട് സ്വരൂപിക്കുവാനും തീരുമാനമായി. സ്മാരകമെന്തായിരിക്കണമെന്ന് ചർച്ച ചെയ്യുന്ന ലേഖനങ്ങൾ അക്കാലത്തെ ഇടവകപത്രികയുടെ ലക്കങ്ങളിൽ കാണുന്നുണ്ട്. സ്മാരകം പണിയാനുള്ള പിരിവിൽ തെക്കും വടക്കുമുള്ള ഇടവകകൾ മത്സരിച്ചു പങ്കെടുക്കുന്നു എന്ന വാർത്തയും പത്രികയിൽ കാണുന്നുണ്ട്. തന്റെ സന്യാസഗുരു സഹിച്ച ക്ലേശങ്ങളും സംഘർഷങ്ങളും മറ്റാരേയുംകാൾ നേരിട്ടറിവുണ്ടായിരുന്ന മാർ ഗ്രീഗോറിയോസ് ഈ ജൂബിലിയാഘോഷത്തിലൂടെ മലങ്കര മെത്രാപ്പോലീത്തായുടെ ഉള്ളം കുളിർപ്പിക്കുവാൻ ആത്മാർത്ഥമായി പരിശ്രമിച്ചു. 1901 നവംബർ 25-ന് പഴയസെമിനാരി സ്ഥാപകന്റെ പെരുനാളിൽ ഇതു സംബന്ധിച്ച് നടന്ന സമൂഹസദ്യയും പൊതുസമ്മേളനവും മംഗളപത്ര സമർപ്പണവും പാരിതോഷിക സമർപ്പണവും അഭൂതപൂർവ്വം ആയിരുന്നു. ജൂബിലിയാഘോഷങ്ങളുടെ വിശദമായ റിപ്പോർട്ട് ഇടവകപത്രികയിൽ കാണുന്നു. 25000 പേർ സദ്യയിൽ പങ്കുകൊണ്ടു എന്നാണ് അന്നത്തെ പത്രറിപ്പോർട്ട്. തിരുമേനി കാലം ചെയ്തതോടെ ജൂബിലി സ്മാരകത്തിന്റെ ചുമതല സെമിനാരി മല്പാനെ ഏൽപിച്ചതായി പത്രികയിൽ രേഖയുണ്ട്. വലിയ തിരുമേനി കാലം ചെയ്യുന്ന 1909 വരെയും ജൂബിലി ഫണ്ട് ശേഖരിച്ചു. അതോടെ അതേപ്പറ്റിയുള്ള വാർത്തകൾ പത്രികയിൽ നിന്ന് പിൻവലിക്കപ്പെട്ടതായി കാണുന്നു.

ആരാധനകളിൽ നിഷ്ഠയും ജാഗ്രതയും പുലർത്തുന്നതിൽ അദ്ദേഹം ഉയർന്ന പരിഗണന നൽകി. 1902-ൽ അദ്ദേഹം പാലിയേക്കര പള്ളിയിൽ ദുഃഖവെള്ളിയാഴ്ച നടത്തിയതിന്റെ സ്മരണകൾ കെ. സി. മാമ്മൻ മാപ്പിള അനുസ്മരിക്കുന്നതിപ്രകാരമാണ്:

“തിരുമേനി കാലം ചെയ്യുന്നതിന് ഏതാനും മാസങ്ങൾക്കു മുമ്പ് കഷ്ടാനുഭവാഴ്ചയിൽ ദുഃഖവെള്ളിയാഴ്ച തിരുമേനി പള്ളിശുശ്രൂഷയിൽ സംബന്ധിക്കുന്നതിനിടയിൽ ധൂപക്കുറ്റി വീശുക മുതലായ കർമ്മങ്ങൾ തന്നെത്താൻ നടത്തിയതിൽ പ്രദർശിപ്പിച്ച അസഹനീയ ശാരീരിക പാരവശ്യം കാണികളായ ബഹുജനങ്ങളെ സംഭ്രമവിഹ്വലരാക്കി. ആ ആരാധനാശുശ്രൂഷയ്ക്കിടയിൽ തിരുമേനി അവിടെത്തന്നെ നിലംപതിച്ച് കാലം ചെയ്തുപോകുമെന്ന് ജനങ്ങൾക്കു തോന്നി. പള്ളിക്കകത്തു കൂടിയിരുന്ന ജനക്കൂട്ടം വാവിട്ട് നിലവിളിച്ചുപോയി.” സ്ലീബാവന്ദനത്തിന്റെയും കബറടക്കത്തിന്റെയും സമയത്തെ ധൂപാർപ്പണത്തിലെ കുമ്പിടീൽ ആയിരിക്കണം ജനങ്ങളെ അഗാധമായി സ്പർശിച്ചത്. ഗുരുവിന്റെ നിഷ്ഠകൾ

പിന്നീട് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ അണുവിട വ്യതിചലിക്കാതെ പിന്തുടർന്നു. ആ ചിട്ടകൾ അദ്ദേഹത്തിന്റെ ശിഷ്യനും സെമിനാരിയിലെ മല്പാനുമായ നരിമറ്റത്തിൽ യോഹന്നാൻ കത്തനാർ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ) ശരിയാംവണ്ണം പാലിച്ചു.



**പ. പരുമല തിരുമേനിയുടെ കബറടക്കം**

## അദ്ധ്യായം 6

# നിത്യകൂടാരത്തിൽ വിശ്രമം തേടുന്നു

ജീവിതത്തെ കർമ്മസാധനയാക്കി മാറ്റിയ സിദ്ധയോഗിയായിരുന്നു മാർ ഗ്രീഗോറിയോസ്. ഉപവാസത്തിന്റെ കാർക്കശ്യം, തീരാത്ത യാത്രകൾ, അനേകം വിഷയങ്ങളെച്ചൊല്ലിയുള്ള മനഃസംഘർഷങ്ങൾ എന്നിവയാകാം അദ്ദേഹത്തെ രോഗിയാക്കിയത്. ഒന്നും ചെയ്യാനില്ലെങ്കിൽ ഏതെങ്കിലും അപൂർവ സുറിയാനിഗ്രന്ഥങ്ങൾ പകർത്തി എഴുതുന്നതിൽ അദ്ദേഹം വ്യാപൃതനായിരിക്കും. മലങ്കരസഭയിലെ പല മേൽപട്ടക്കാരും തങ്ങൾ ചെയ്യാൻ ചുമതലപ്പെട്ട പള്ളിക്കൂദാശകൾ, പട്ടംകൊടകൾ എന്നി ദിവ്യശുശ്രൂഷകൾ നടത്തുവാൻ മാർ ഗ്രീഗോറിയോസിന്റെ സഹായം തേടാറുണ്ട്. പല സ്ഥാനാർത്ഥികളും അദ്ദേഹത്തിൽനിന്ന് പട്ടം ഏൽക്കുന്നത് ഒരു മഹാസൗഭാഗ്യമായി കരുതിയിരുന്നു (ഇപ്പോഴും അദ്ദേഹത്തിന്റെ ഭൗതികശരീരം സ്ഥിതിചെയ്യുന്ന പരുമലയിൽ വച്ച് പട്ടം ഏൽക്കാൻ ശ്രമിച്ചിട്ടുള്ള പല വൈദികരെയും ഈ ഗ്രന്ഥകാരന് അറിയാം). രോഗികൾ, മക്കളില്ലാത്ത ദമ്പതിമാർ, കഠിനമായ വഴക്കിൽ അകപ്പെട്ട സഹോദരങ്ങൾ, കലഹിക്കുന്ന ഇടവകകൾ ഇങ്ങനെ പല പ്രശ്നബാധിതർ അദ്ദേഹത്തിന്റെ സന്ദർശകരായി നിത്യവും പരുമലയിൽ ഉണ്ടാവും. അവിടെ വരുന്ന ആരെയും അദ്ദേഹം നിരാശപ്പെടുത്തുക പതിവില്ല. അദ്ദേഹം കൈവെച്ച് പ്രാർത്ഥിച്ചാൽ ഒട്ടുമിക്ക പ്രശ്നങ്ങൾക്കും ശാശ്വത പരിഹാരം ഉണ്ടാകുമായിരുന്നു. മഹാകവി കാളിദാസൻ പടർന്ന് പന്തലിച്ച് നിൽക്കുന്ന മാമരങ്ങളോട് മഹാരാജാക്കന്മാരെ ഉപമിച്ചിട്ടുണ്ട്. വെയിലിന്റെ ആതപം സ്വന്തം ശിരസ്സിൽ ഏറ്റുവാങ്ങുകയും തന്റെ തണലിൽ വിശ്രമം തേടിയെത്തുന്നവർക്ക് കുളുർമ്മ നൽകുകയും ചെയ്യുന്ന തണൽ മരങ്ങൾ ആണത്രേ രാജാക്കന്മാർ. പരുമലതിരുമേനിയും ആ ഗണത്തിലായിരുന്നു. താൻ രോഗപീഡകൾ അനുഭവിക്കുമ്പോഴും തന്നെ ആശ്രയിക്കുന്നവർക്ക് അഭയമരുളുന്ന തണൽവൃക്ഷം. ജീവിച്ചിരിക്കുമ്പോൾ തന്നെ അദ്ദേഹം അത്ഭുതപ്രവർത്തകൻ ആയിരുന്നു.

1902 ചിങ്ങ മാസത്തിൽ ഉദരസംബന്ധമായ രോഗം വർദ്ധിച്ചു. ചികിത്സകൾ വേണ്ടത്ര ഫലിക്കാതെയായി. രോഗവാർത്ത കർണ്ണാകർണ്ണികയാ മലങ്കരയിലെങ്ങും എത്തി. പിന്നീട് പരുമലയിൽ സന്ദർശകപ്രവാഹമായിരുന്നു. സന്ദർശകർക്ക് ഭക്ഷണം നൽകാൻ രോഗി പ്രത്യേകം നിർദ്ദേശം നൽകിയിരുന്നു. കല്ലാശ്ശേരി പുന്നൂസ് റമ്പാച്ചൻ പരിചരണത്തിൽ മുഴുകി. തിരുവനന്തപുരത്തായിരുന്ന വലിയ തിരുമേനി പരുമലയിലെത്തി. സ്ഥിതിഗതികൾ കണ്ട് അദ്ദേഹം അതീവ ദുഃഖിതനായി. ആ തലമുറയിലെ

ശ്രേഷ്ഠ വൈദ്യനായ വയസ്ക്കര മൂസ് ചികിത്സ നടത്തിയെങ്കിലും രോഗത്തിന്റെ ശക്തി കുറഞ്ഞില്ല.

തുലാം മാസത്തിൽ ഏതാനും ദിവസം മൗനമായി കിടക്കയിൽ കിടന്ന തിരുമേനി അർദ്ധരാത്രി വ്യക്തമായും സുബോധത്തോടെയും സംസാരിച്ചു. സഭയ്ക്കുവേണ്ടിയും തന്റെ ശുശ്രൂഷകർക്ക് വേണ്ടിയും തിരുമേനി പ്രത്യേക പ്രാർത്ഥനകൾ നടത്തുവാൻ തുടങ്ങി.

പ്രാർത്ഥനയുടെ വിശുദ്ധ അന്തരീക്ഷത്തിൽ 55-ാം വയസ്സിൽ ആ സിദ്ധയോഗി ഈ ലോകത്തോട് വിടപറഞ്ഞു. വിശ്രമം തേടിയുള്ള ആ യാത്ര ആരംഭിച്ചത് 1902 നവംബർ 2 ഞായറാഴ്ച ആയിരുന്നു. മരണവാർത്ത അറിഞ്ഞെത്തിയ ശിഷ്യപ്രധാനികൾ അദ്ദേഹത്തെ സ്ഥാനവസ്ത്രങ്ങൾ മുറപോലെ ധരിപ്പിച്ച് കബറടക്കത്തിന് തയാറാക്കി. മദ്ബഹായുടെ വടക്കുഭാഗത്ത് തിരുമേനി നേരത്തെ നിർദ്ദേശിച്ച സ്ഥാനത്തു തന്നെ കബറിടം തയാറാക്കി. അടയാത്ത കണ്ണുകളുമായി ഏവരെയും വീക്ഷിച്ചുകൊണ്ട് അംശവസ്ത്രങ്ങൾ അണിഞ്ഞിരിക്കുന്ന തിരുമേനിയുടെ മുഖത്തേക്ക് വലിയ തിരുമേനി ഒരു നോക്കേ നോക്കിയുള്ളു. അദ്ദേഹം വാവിട്ട് കരഞ്ഞുകൊണ്ട് മുഖം തിരിച്ചു. ആലിംഗനം ചെയ്യാൻ പലവട്ടം ശ്രമിച്ചു എങ്കിലും മാർ ഗ്രീഗോറിയോസിന്റെ അടയാത്ത കണ്ണുകൾ അദ്ദേഹത്തിന് നേരെ ചോദ്യശരങ്ങൾ എറിഞ്ഞതുകൊണ്ടാകാം പിൻതിരിഞ്ഞ് മുറിയിൽപോയി ഏങ്ങലടിച്ചു കരഞ്ഞു. തനിക്കും സഭയ്ക്കും വേണ്ടി സ്വന്തം ആരോഗ്യം പോലും വിസ്മരിച്ച് ജീവിതകാലം മുഴുവൻ ത്യാഗബുദ്ധിയോടെ ഓടിനടന്ന കൊച്ചുതിരുമേനിയുടെ അന്ത്യനിമിഷങ്ങൾക്ക് സാക്ഷ്യം വഹിക്കുവാൻ കഴിഞ്ഞില്ലല്ലോ എന്ന കുറ്റബോധമാവാം വലിയതിരുമേനിയെ അധീരനാക്കിയത്. കഹനൈത്തായുടെ ക്രമങ്ങൾ നടത്തുവാൻ പലവട്ടം അദ്ദേഹം മുറിയിൽനിന്ന് പള്ളിയിലെത്തിയെങ്കിലും മൃതശരീരം കാണുമ്പോൾ അസഹനീയമായ ഏങ്ങലടികൾ നിയന്ത്രിക്കാനാവാതെ വരികയാൽ മുറിയിലേക്ക് മടങ്ങിപ്പോവുകയായിരുന്നു. ധൂപാർപ്പണം മാത്രം ഒരുവിധത്തിൽ നടത്തി. കണ്ടനാടിന്റെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് കബറടക്ക ശുശ്രൂഷകൾക്ക് നേതൃത്വം വഹിച്ചു. തിരുമേനിയുടെ ആവശ്യപ്രകാരം വിപുലമായ തൈലാഭിഷേകശുശ്രൂഷ (കന്തീല) നടത്തിയതും മാർ ഈവാനിയോസ് തന്നെ.

1902 ഡിസംബർ 1-ന് 30-ാം അടിയന്തിരം വിപുലമായി നടത്തപ്പെട്ടു. അന്നു കൂടിയ പൊതുയോഗം മെത്രാൻസ്ഥാനത്തേക്ക് പഴയസെമിനാരി മാനേജർ പൗലൂസ് റമ്പാനേയും മല്പാൻ ഗീവർഗ്ഗീസ് കത്തനാരെയും തെരഞ്ഞെടുത്തു. അവരെ മലങ്കരയിൽ വച്ചുതന്നെ വാഴിക്കാനാണ് അന്ന് ആലോചിച്ചത്. എന്തുകൊണ്ടോ അത് നടക്കാതെ പോയി. മാർ ദീവന്നാ

സ്യോസിന്റെ ആഗ്രഹങ്ങളെ നടപ്പാക്കാൻ ദൃഢനിശ്ചയം ചെയ്തു പ്രവർത്തിച്ച ഒരു ചാത്തുരുത്തി മെത്രാച്ചൻ ഇല്ലാതായതാവാം കാരണം. പരുമല തിരുമേനിയുടെ ദേഹവിയോഗത്തിന്റെ ഒന്നാം വാർഷികം പരുമല സെമിനാരിയിൽ വച്ച് നടത്തി. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ ജീവിതകാലത്ത് വിളങ്ങിയിരുന്ന അസാധാരണമായ ദൈവഭക്തി വിശ്വവിശ്രുതമായിരുന്നു. അദ്ദേഹത്തിന്റെ കബറിൽ സമർപ്പിക്കപ്പെടുന്ന പ്രാർത്ഥനകൾക്കും വഴിപാടുകൾക്കും അത്ഭുതകരമായ ഫലം ഉണ്ടെന്ന് സുറിയാനിക്കാർ വിശ്വസിക്കുംപോലെ തന്നെ മാലോകരെല്ലാം വിശ്വസിക്കുന്നു. ഓരോ കൊല്ലവും ആ പെരുന്നാളിൽ സംബന്ധിക്കുന്ന ജനങ്ങളുടെ എണ്ണം അഭൂതപൂർവ്വമായി വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അവിടെ വരുന്ന ഓരോരുത്തനും ഓരോ അത്ഭുത കഥ ഓർക്കാനുണ്ടാവും; കൃതജ്ഞതയോടെ ഓർക്കാനുണ്ടാവും. ലോകമെങ്ങും ആ വിശുദ്ധന്റെ നാമത്തിൽ ഉയർന്നുകൊണ്ടിരിക്കുന്ന ദേവാലയങ്ങൾ അദ്ദേഹത്തിന്റെ വിശുദ്ധിയുടെ സാക്ഷ്യപത്രങ്ങൾ ആകുന്നു. 1947 ധനു 3-ന് അദ്ദേഹത്തെ പരിശുദ്ധൻ ആയി പ്രഖ്യാപിക്കുന്ന എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാനം അദ്ദേഹത്തിന്റെ ശിഷ്യൻ കൂടെയായ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ പൊതു കല്പന മുഖേന സഭയെ അറിയിച്ചു. ആ വിശുദ്ധന്റെ മദ്ധ്യസ്ഥത എന്നും നമുക്ക് കോട്ടയായിരിക്കട്ടെ.

## വിശുദ്ധിയുടെ സാക്ഷ്യങ്ങൾ

ജീവിച്ചിരുന്നപ്പോൾ തന്നെ മാർ ഗ്രീഗോറിയോസിനെ വിശുദ്ധൻ ആയി ജനങ്ങൾ അംഗീകരിച്ചു. അവരുടെ അനുഭവങ്ങൾ ആണ് ആ സാക്ഷ്യത്തിന് നിദാനം.

## മരിച്ചുപോയ കുഞ്ഞ് ജീവിക്കുന്നു

പരിശുദ്ധന്മാരും പുണ്യവാന്മാരും നിറഞ്ഞ സഭയാണ് നമ്മുടേത്. നമ്മുടെ കാലത്ത് തന്നെ ജീവിച്ചിരുന്ന ഒരു മഹാ പരിശുദ്ധൻ ആണല്ലോ പരുമല തിരുമേനി. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ തന്നെ അനേകം മഹാത്ഭുതങ്ങൾ ചെയ്തിട്ടുണ്ട്. അദ്ദേഹം മരിച്ച ഒരു ശിശുവിനെ ജീവിപ്പിക്കുക കൂടി ചെയ്തിട്ടുണ്ട് എന്ന സംഗതി നിങ്ങളിൽ അധികംപേർ അറിഞ്ഞിട്ടില്ലായിരിക്കാം. ഒരിക്കൽ തിരുമേനി കുന്നംകുളത്ത് എഴുന്നള്ളിയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു ശിശുവിനെ അതിന്റെ മാതാപിതാക്കൾ കിടത്തിയിട്ടു പോയി. അത് മരിച്ചുപോയിരുന്നു. തിരുമേനി ആ ശിശുവിന്റെ സമീപം ചെന്നിരുന്ന് സ്ലീബാ മീതെ വെച്ച് വളരെനേരം ഹൃദയം നൊന്ത് പ്രാർത്ഥിച്ചു. അത്ഭുതം!! ആ കുട്ടി ഒന്നുരണ്ടു തുമ്മി കണ്ണുതുറന്നു. ശ്വാസോച്ഛ്വാസം ചെയ്തു തുടങ്ങി. അങ്ങനെ ജീവൻ വീണ്ടും പ്രാപിച്ചു. പൂർണ്ണ സുഖമുള്ളതായിത്തീർന്നു (1954 ഫെബ്രുവരി

